വടക്കോട്ടു കൊള്ളുകയുമാം. പിന്നെ കിഴക്കും പടിഞ്ഞാറും തെക്കും വടക്കും പിന്നിലും വടക്കോട്ടും വച്ച സൂത്രമിട്ടാൽ, ഈ സൂത്രം സന്ധിയിങ്കൽനിന്ന് ഒരു യവം താൻ രണ്ടു യവം താൻ ഈശാനകോണിലേയ്ക്ക് അടയാളമിട്ട് അവിടെ ബിംബത്തിന്റെ നടുവിൽ വരുമാറ് എല്ലാ ബിംബങ്ങളേയും പ്രതിഷ്ഠിച്ചുകൊള്ളുക. ഇവിടെ യവം സാമാന്യമല്ല. ബിംബാംഗുലയവമത്രെ ആകുന്നത്.

ബ്രാഹ്മേ കൌതുകമാകരേ ന്യസതു മൂ-
ലാർച്ചാം സ്ഥിതാമാസിതാ-
മീഷന്മാനുഷസംയുതേ സമസ്തദൈ-
വാംശേ ശയാനാമപി
ഗർഭേ ഷോഡശധാഗ്രഭേദിനി പദൈർ-
ബ്രാഹ്മം ചതുർവ്വർഗ്ഗകൈ-
സ്ത്രിദ്വ്യേകാമിതപംക്തിഭിഃ
സദൈവപൈശാചാൻ പ്രകല്പ്പീത വാ. ൨൩

ബാഹ്യവേരത്തിങ്കലാകിൽ ബ്രഹ്മപദത്തിൽ അർച്ചനാമൂർത്തിയെ പ്രതിഷ്ഠിക്ക. മൂലബിംബം നില്ക്കുന്നതെങ്കിൽ, ദൈവപദത്തിങ്കൽ. ഇരിക്കുന്നതെങ്കിൽ ദൈവികത്തിന്റെ ഒടുക്കത്തെ മാനുഷത്തിൽക്കൂടെ കുറഞ്ഞൊന്നു തട്ടി ഇരിക്കയും വേണം. കിടക്കുന്നതെങ്കിൽ പാതി ദൈവികത്തിലും, പാതി മാനുഷത്തിലുമായി ഇരിക്കണം. ഇപ്പദകല്പന മറെറാരു പ്രകാരവുമാം. അതിന്നു ഗർഭഗൃഹത്തിന്റെ വീതി—നീളംകൊണ്ടു പതിനാറുച്ചിളു പകുത്ത് ഇരുനൂററമ്പത്താറു പദമാക്കിയാൽ പതിനാറു പദങ്ങളെക്കൊണ്ടു നടുവിൽ ബ്രഹ്മപദത്തെ ഉണ്ടാക്കൂ. ആയതിന്നു പുറമേ മൂന്നു പങ്ക്തികൊണ്ടു ദൈവികത്തേയും, അതിന്നു പുറമേ രണ്ടു പങ്ക്തികൊണ്ടു മാനുഷത്തേയും, അതിന്നു പുറമേ ഒരു പങ്ക്തികൊണ്ടു പൈശാചത്തേയും കല്പിക്കിലുമാം.

ബ്രാഹ്മേ ഷോഡശമംശകം സപുരതോ-
മദ്ധ്യാദ്ദലാദൈര്‍ഘ്യകം
വാമേ ചാർദ്ധപദായ വഹ്നിദ്രുവി ബിം-
ബം സ്ഥാപയേത് സ്ഥാസ്നുകം
ഏവം മാനുഷമദ്ധ്യതോഽധ ഗമയ-
ത്വാ പൃഷ്ഠതോ വാമത-
ശ്ചാംശേ സ്ഥാപയതു സ്വമൂലമനു-
ബിംബം ബാഹ്യവേരേ വിധൌ. ൨൪

(വ്യാ-വ) സുബ്രഹ്മണ്യനെങ്കിൽ ദ്വിവേരമാകിൽ ഭേദമുണ്ട്. അവിടെ ബ്രഹ്മപദത്തിന്റെ നടുവിൽനിന്ന് അപ്പദത്തിൽ പതിനാറിലൊന്നു മുന്നോക്കിലും, അതിലൊന്നര അംശം എടത്തോട്ടും നീക്കീട്ട് അർച്ചനാമൂർത്തിയെ പ്രതിഷ്ഠിക്ക. ഈ വണ്ണംതന്നെ മാനുഷപദത്തിന്റെ മദ്ധ്യത്തിൽനിന്ന് പിന്നോട്ടും ഇടത്തോട്ടും നീക്കി മൂലബിംബത്തെയും പ്രതിഷ്ഠിപ്പൂ.

പ്രത്യന്തേ വാ ഗളാന്തേ രചയതു ധാമ്നോ—
മദ്ധ്യസൂത്രേഽംബുമാർഗ്ഗം
സോമേശാനാന്തരോദ്യദഷ്ടനവദശഭാ
ഗാദികം വാ വ്യതീത്യ
മാസൂരോത്സേധമാത്രം ചരണവിരഹിതം
വാർദ്ധവൃദ്ധം പ്രണാളം
നിഷ്ക്രാന്തം ബാഹ്യതോഽന്തർവിനിഹിതമധിക—
ദ്ധ്യം തദർദ്ധാംശമാത്രം സ്ര. വൃ

പ്രത്യന്തേ വാ ഗളാന്തേ വാ ധാമ്നോ മദ്ധ്യസൂത്രേ അംബുമാർഗ്ഗം രചയതു— പടിയുടെ മുകളിൽ താൻ, ഗളത്തിന്റെ മുകളിൽ താൻ, പ്രാസാദത്തിന്റെ വടക്കെ മദ്ധ്യസൂത്രത്തിൽ ഓകിനെ ഉണ്ടാക്കൂ. സോമേശാനാന്തരോദ്യദഷ്ടനവദശഭാഗാദികം വ്യതീത്യ— വടക്കെ നടുവിൽനിന്ന് ഈശകോണോളമുള്ള വിസ്താരത്തിൽ, എട്ടൊന്നുതാൻ ഒമ്പതാലൊന്നുതാൻ പത്താലൊന്നുതാൻ കിഴക്കോട്ടു നീക്കീട്ടും ഓകിനെ ഉണ്ടാക്കാം. മാസൂരോത്സേധമാത്രം ചരണവിരഹിതം വാ അർദ്ധവൃദ്ധം ബാഹ്യതഃ നിഷ്ക്രാന്തം— തറയുടെ പൊക്കത്തോളം താൻ, തറയുടെ മുക്കാലോളം താൻ, തറയുടെ അർദ്ധാധികം താൻ നീളം പുറത്തു ഗമിച്ചിരിക്കുന്നതാവൂ, തദർദ്ധാംശമാത്രം അധികദ്ധ്യം വിനിഹിതം— പുറത്തു കാണുന്നിടത്തോളം നീളം ഭിത്തിയിങ്കലകത്തും ഉണ്ടായിരിക്കുമാറും, പ്രണാളം രചയതു— ഓകിനെ ഉണ്ടാക്കണം.

(വ്യാ-വ) ഇനി ഒരു ശ്ലോകംകൊണ്ട് ഓകിന്റെ ലക്ഷണത്തെ ചൊല്ലിന്റു.

പ്രാസാദങ്ങൾ ഒക്കയും, പടിമേൽവായ്ക്ക് മീത്തുതാൻ, ഗളത്തിന്റെ മേൽവായിൽ താൻ, വാൻപാദുകമേൽവായിൽ താൻ ഓകുപ്പെടാതെയുമുണ്ടാം. എന്നിയേ സ്വയംഭ്വാദിക

ളിൽ കമുദകമേൽവായിൽ താൻ, ജഗതിമേൽവായിൽതാൻ, പാദുകമേൽവായിൽത്താൻ, അതിന്ന താഴെത്താൻ ബിംബെസ്ഥാനത്തിന്ന തക്കവണ്ണമെന്ന താൽപര്യം. ഇതിന്ന് ഒത്തവണ്ണംവെച്ചുകൊണ്ടാൽ ഇവററിലൊരെടത്തു പ്രാസാദത്തിന്റെ നേരെ വടക്കമദ്ധ്യത്തിൽ തന്നെ ഓകിനെ ഉണ്ടാക്കുക. പിന്നെ നേരെ വടക്കനിന്ന് ഈശാനകോണോളമുള്ള നീളത്തെ എട്ടു താൻ ഒമ്പതുതാൻ പത്തുതാൻ പകുത്താൽ അതിലൊരാംശം കിഴക്കു നീക്കീട്ടുമാകിലുമാം ജലമാർഗ്ഗം. പിന്നെ അധിഷ്ഠാനത്തിന്റെ ഇവരത്തോളം താൻ മുക്കാൽ താൻ അരതാൻ കന്നരതാൻ ഭിത്തിക്കു പുറത്തു നിന്ന ഓകിന്റെ പുറപ്പാട്. ഇതല്ലാതെയുമുണ്ടു എന്ന വാശബ്ദം കൊണ്ടു സൂചിപ്പിച്ചു. പുറത്തു പുറപ്പെട്ടതിൽ പാതി അകത്തു ഹ്രസ്വയും വേണം.

സച്ഛായാമാഗ്ര്യംശകാദിപ്രവിതതനിജമൂ-
ലാനലാംശാദിവിസ്തീ-
ർണ്ണാഗ്രം ചവിസ്താരതുല്യത്രിപദദലഘനം
ത്ര്യംശകാഞ്ചൽപ്രാംബുമാർഗ്ഗം
വ്യാളവ്യാളാസ്യമദ്ധ്യപ്രസൃമരനിജമൂ-
ലോജ്ജ്വലം ഗോമുഖാഖ്യം
മുക്താദാമാദിവല്ലീവലയപരിഗതം
ശുണ്ഡികാമണ്ഡിതം ച. ൭൩

സച്ഛായാമാഗ്ര്യംശകാദിപ്രവിതതനിജമൂലാനലാംശാദിവിസ്തീർണ്ണാഗ്രം-തന്റെ നാളത്തിൽ മൂന്നൊന്നു താൻ നാലൊന്നു താൻ വിസ്താരമായിരിക്കുന്ന ചുവട്ടോടും, ചുവട്ടിന്റെ വിസ്താരത്തിൽ മൂന്നൊന്നുതാൻ നാലൊന്നുതാൻ വിസ്താരമായ അഗ്രത്തോടും കൂടി ഇരിക്കുമാറും, വിസ്താരതുല്യത്രിപാദദലഘനം-വിസ്താരത്തോടു തുല്യമായും മുക്കാലായും പാതിയായും ഉള്ള കനത്തോടും കൂടിയിരിക്കുന്ന. ത്ര്യംശകാഞ്ചൽപ്രാംബുമാർഗ്ഗം-വിസ്താരത്തിൽ മൂന്നൊന്ന ജലമാർഗ്ഗത്തോടുകൂടിയും; വ്യാളവ്യാളാസ്യമദ്ധ്യപ്രസൃമരനിജമൂലോജ്ജ്വലം-വിസ്തൃതമായിരിക്കുന്ന വ്യാളത്തിന്റെ മുഖത്തുങ്കൽ നിന്ന പുറപ്പെട്ടിരിക്കുമാറും, മുക്താദാമാദിവല്ലീവലയപരിഗതം-മുത്തുമാലകൾ ലതകൾ ഇവറെറക്കൊണ്ടു ചുററിക്കെട്ടി ഇരിക്കുമാറും-ശുണ്ഡികാമണ്ഡിതം ച ഗോമുഖം-അലങ്കാ

ങ്ങളെക്കൊണ്ട് അലങ്കരിച്ച് ഇരിക്കുമാറും ഗോമുഖം എന്ന പേരാകുന്ന മൂക്കിനെ ഉണ്ടാക്കൂ.

(വ്യാ-മ.) ഇനി മൂക്കിൻെറ വണ്ണത്തെയും അലങ്കാരങ്ങളെയും ചൊല്ലുന്നു—

തൻെറ നീളത്തിൽ മൂന്നൊന്നുതാൻ നാലൊന്നുതാൻ വിസ്താരമായി ഇരിക്കുന്ന പൂവട്ടവണ്ണം കല്പിച്ച്, പൂവട്ടവണ്ണത്തിൽ മൂന്നൊന്നുതാൻ അഞ്ചിട്ടൊന്നുതാൻ അഗ്രവിസ്താരമായി, വിസ്താരത്തിൽ വിസ്താരസമം താൻ മുക്കാൽതാൻ അരതാൻ ഘനമായി, വീതിയിൽ മൂന്നൊന്നു വെള്ളം പോവാനുള്ള വഴിവീതിയായി ഘനത്തിൽ മൂന്നൊന്നു താഴ്ചയായി, വാ പൊളിച്ചിരിക്കുന്ന വ്യാളത്തിൻെറ മുഖമദ്ധ്യത്തിങ്കൽനിന്നു പുറപ്പെട്ടിരിക്കുന്ന തൻെറ മൂലപ്രദേശംകൊണ്ടു ശോഭിച്ചു ഇവററിൽ മുത്തുമാല, ലത, വലയങ്ങൾ, എട്ടുപട്ടം താൻ പതിനാറുപട്ടം താൻ മുപ്പത്തിരണ്ടുപട്ടം താനായി ഇപ്പട്ടങ്ങളിൽ ശുണ്ഡികകൾ ഇവററെക്കൊണ്ടു പുഴലവും അലങ്കരിച്ച് അഗ്രം ആനച്ചുണ്ടുപോലെ താൻ മാതളമാമ പുഷ്പമുകുളംപോലെ താൻ മൂക്കിനെ ഉണ്ടാക്കുക.

അനന്തരം കാലുകളുടെ സംഖ്യയെ പറയുന്നു.

സ്തംഭൈഃ കോണചതുഷ്കമദ്ധ്യവിനിവേ-
ശ്യാഃ സ്യുഃ പ്രതേരൂർദ്ധ്വപാതാഃ
സാമാന്യേന സമാന്തരാഃ സുരവിമാ-
നേഷൂദിതാ ദ്വാദശ
ഏതേ വിംശതിരിതരേ ദോഃപ്രവൃത്തികേ-
ഷ്വേതേഷു [illegible] ഘടാ
ചോദകാഃ സ്വാകൃതിഭൂഷണക്രമവശാ-
ദേഷാം പ്രത്യശ്ച്യാതതരാം. ൩൦

പ്രതേഃ ഊർദ്ധ്വപാതാഃ-പടയുടെ മുകളിൽ; സ്തംഭാഃ കോണചതുഷ്കമദ്ധ്യവിനിവേശ്യാഃ-തൂണുകൾ കോണുകൾ നാലിലും ആയിട്ടും, നടുവിൽ ഇതരന്നു കൂടെ ഉണ്ടായിട്ടും; സമാന്തരാഃ സുരവിമാനേഷു ദ്വാദശ ഉദിതാഃ-അകലം ഒക്കുവാറും ഒരുപോലെയായിട്ട് അല്പപ്രാസാദങ്ങളിൽ പന്ത്രണ്ടുകാലുകൾ ഉണ്ടായിട്ടുവരും. ഇതരേ ദോഃപ്രവൃത്തികേഷു ഏതേഷു ഏതേ വിംശതിഃ—

പതിനൊന്നു കോലു തുടങ്ങി വലുതായ പ്രാസാദങ്ങളിൽ കാലു കൾ ഇരുപത്തു് ആറിട്ടു വരും. ആകൃതിഭൂഷണക്രമവശാദ് ഏതേ നൈകധാ ച ഉക്താഃ—പ്രാസാദങ്ങളുടെ വൃത്തദീർഘചതുരശ്രാദികളിൽ, അവററിന്റെ അലങ്കാരത്തിനു തക്കവണ്ണം, ഇരുപത്തിനാലു് ഇരുപത്തിയെട്ടു് ഇങ്ങനെ നന്നാലു് ഏറി പല പ്രകാരവും വരും. ഏഷു ഉത്തരം അർപ്പയേത്—ഈ കാലുകളുടെ മുകളിൽ ഉത്തരങ്ങളെ കൂട്ടിവയ്ക്കുകയും വേണം.

(വ്യാ-വ.) ഇനി ഒരു ശ്ലോകംകൊണ്ടു കാലുകളുടെ നിയമത്തെ ചൊല്ലുന്നു.

പ്രാസാദങ്ങളിൽ നാലുകോണിലും നടുവിലീരണ്ടും ഇങ്ങനെ പന്ത്രണ്ടു സ്തംഭങ്ങൾ ചൊല്ലപ്പെട്ടു. ഇതുതുണകൾ പടിമേൽ-വായിൽനിന്നു് ഉത്തരാന്തം നീളമായി തങ്ങളിലുള്ള പഴുതു് ഒത്തിരുന്ന താൽപര്യം. സാമാന്യേന ഇതിൽ വച്ചു നാലു നടുവിലെപ്പന്തി വിസ്താരമേറീട്ടും ചില ദിക്കിലുണ്ടു് എന്നു സൂചിപ്പിച്ചു. പതിനൊന്നു കോൽ ഇരുപത്തു തുടങ്ങീട്ടു മേല്പോട്ടു് ഇരുപത്തു കോൽ എന്നാകിലുമാം ആ കാലുകൾ ആകാരഭേദംകൊണ്ടും അലങ്കാരഭേദംകൊണ്ടും അനേകപ്രകാരമുണ്ടു് ചൊല്ലീട്ടു്. അവിടെ ഉചിതമാകുന്നതിനെ പണിചെയ്യു നിർത്തി അതിന്റെ മീതേ നല്ലനേരത്തു് ഉത്തരത്തെ വിധിക്കു തക്കവണ്ണം വച്ചുകൊള്ളുക.

കാര്യാസ്സ്തംഭാശ്ചരണാ യുഗാഷ്ടസ്ത്രപകോ
ണാഃ സർവതോ വർത്തുളാ
വിസ്താരത്രിഗുണോപരി ത്രിഗുണവി-
സ്താരോന്മിതാഷ്ടാശ്രകാഃ
മൂലാദ്ഭാവിതകർണ്ണസൂത്രചതുര-
ശ്രാർദ്ധപാംശവൃതാഃ പുനഃ
ശ്ലക്ഷ്ണാദ്ഭേദവിചിത്രവൃത്തരുചിരാ-
വാരബ്ധശോഭോചിതാഃ. ൩൫

ചരണാഃ യുഗാഷ്ടസ്ത്രപകോണാഃ സർവതഃ വർത്തുളാഃ കാര്യാഃ—സ്തംഭങ്ങൾ നാലുവശവും ചതുരമായിട്ടും, എട്ടുപട്ടമായിട്ടും പതിനാറുപട്ടമായിട്ടും, എല്ലാടവും വൃത്തമായിട്ടും ഉണ്ടാക്കാം. വിസ്താരത്രിഗുണോപരി ത്രിഗുണവിസ്താരോന്മിതാഷ്ടാശ്രകാഃ—വിസ്താരത്തിന്റെ മൂന്നിരട്ടി മുകളിൽ ത്രിഗുണവിസ്താരത്തോളം

ദണ്ഡയുഗ്മവ്യാസം സാംഘ്ര്യാദിദണ്ഡാഷ്ടമം ഛദം—തൂണിന്റെ പോതികമുകളിൽ രണ്ടുദണ്ഡുവിസ്താരവും മുക്കാൽ, മൂന്നര, മൂന്നേമുക്കാൽ, ദണ്ഡു പൊക്കവുമായിട്ടു കൂടത്തെ ഉണ്ടാക്കു. അതിന്മുകളിൽ, ഉദധിതതാം ദണ്ഡതഃ അംഘ്ര്യൂനതിര്യാം ദണ്ഡം—നാലു ദണ്ഡു വിസ്താരദീർഘവും, മുക്കാൽ ദണ്ഡു കനവും ആയി മണ്ടിപ്പലകയെ ഉണ്ടാക്കു. ദണ്ഡാർദ്ധപാദാംഘ്ര്യംശകരചിതഘനം വീരകാണ്ഡം—അതിന്റെ മുകളിൽ ഒരു ദണ്ഡു വിസ്താരദീർഘവും, മുക്കാൽ ദണ്ഡു പൊക്കവുമായി വീരകാണ്ഡത്തെയുമുണ്ടാക്കു. ത്രിസാർദ്ധൈകാംഘ്ര്യൂനൈകദണ്ഡദീർഘാം ചരണതതതദർദ്ധോച്ഛ്രയാം പോതികാം ച കുർവീത—മൂന്നും നാലും അരയും അരക്കാലും ദണ്ഡു നീളവും, ഒരു ദണ്ഡുവീതിയും, അതിൽ പാതി കനവും ആയിട്ടു തൂണിന്റെ മുകളിൽ ഉത്തരത്തോടു തട്ടമാറു പോതികയേയുമുണ്ടാക്കണം. ഈ പോതികയും താഴത്തെ ഓമയും എല്ലാത്തൂണുകൾക്കും വേണം. ശേഷം മൂന്നും അവസ്ഥപോലെ ആകാം.

(വ്യാ—ഖ്യ) ഇനി ഒരു ശ്ലോകംകൊണ്ടു ഓമാദികളുടെ ലക്ഷണത്തെ ചൊല്ലുന്നു.

രണ്ടു ദണ്ഡു വിസ്താരവും, അതിൽ നാലിലൊന്നു് ഉയരവുമായിട്ടു കാലിന്റെ ചുവട്ടിൽ ഓമ പണിചെയ്യൂ. നാലുവിരൽ പത്മങ്ങളും പണിചെയ്യണം, പത്മകണ്ണികയിങ്കൽ കാൽ എന്നതൊന്നുമാറു പണിചെയ്ക. നാലു ദണ്ഡുവീതിയും, മുക്കാൽ ദണ്ഡു കനവുമായി മണ്ടിപ്പലകയും പണിചെയ്യൂ. ഒരു ദണ്ഡു വീതിയും, മുക്കാൽദണ്ഡ് ഉയരവുമായിട്ടു വീരകാണ്ഡത്തെയും പണിചെയ്യൂ. മൂന്നു ദണ്ഡുതാൻ നാലുദണ്ഡുതാൻ നീളവുമായി, കാലിന്റെ മദ്ധ്യവിസ്താരത്തോളം വീതിയുമായിട്ടും, വീതിയിൽ പാതി കനവുമായിട്ടും പോതികയും പണിചെയ്യൂ.

ഇനി ഉത്തരം വാതിൽ വയ്പാൻ പറയുന്നു.

ഭിത്തിവ്യാസമിതൈർവിഭജ്യ ബഹിര-
ന്തഃ പഞ്ച നാഡ്യംശകാൻ
ഛിത്വാ കല്പിതസൂത്രസംഗതനിജാ-
ഭ്യുദ്ഭാരമേതാന്യപി

മധ്യാന്മധ്യമതീത്യ ദിക്ഷു രചയേദ്
ദ്വാരാണി തുർയ്യം പ്രതോ-
രഗ്ര്യദ്വാരമൃതേ ഘനാനി കൃതശോ-
ഭാന്യൂർദ്ധ്വതസ്തോരണൈഃ. ൩൩

ഭിത്തിവ്യാസം ഗുണൈർവിഭജ്യ—ഭിത്തിവണ്ണത്തെ പന്ത്രണ്ടിൽ പകുത്താൽ, ബഹിഃ പഞ്ച അന്തഃ സപ്ത അംശകാൻ കൃത്വാ—പുറത്ത് അഞ്ചും അകത്ത് ഏഴും അംശകങ്ങളെ കളഞ്ഞാൽ, കല്പിതസൂത്രസംസ്ഥാനിജമധ്യദ്വാരതോരണാനി ദ്വാരാണി—അവിടെ ഒരു സൂത്രം വിലങ്ങിവരച്ച് ആ സൂത്രത്തിന്മേൽ കട്ടിളക്കാലുകൾ വരുമാറും, പ്രതേഃ ഊർദ്ധ്വം ദിക്ഷു മധ്യാന്മധ്യം അതീത്യ—പടിയുടെ മുകളിൽ നാലു ദിക്കുകളിലും പ്രാസാദമധ്യത്തിങ്കൽ നിന്നു ദ്വാരമധ്യം പ്രദക്ഷിണംനോക്കി നീക്കി ഇരിക്കുമാറും, ദ്വാരാണി രചയേത്—വാതിലുകളെ ഉണ്ടാക്കൂ. അഗ്ര്യദ്വാരം ഋതേ—നടയിലെ വാതിലിനെ ഒഴിച്ച് ശേഷം മൂന്നു നടകളിലും, ഊർദ്ധ്വതഃ തോരണൈഃ കൃതശോഭാനി ഘനാനി വാ രചയേത്—മുകളിൽ തോരണങ്ങളോടും യോഗസൂത്രപട്ടികാദികളോടും കൂടി ഭിത്തിമേൽ തന്നെ ഘനങ്ങളായിട്ട് ദ്വാരങ്ങളെ ഉണ്ടാക്കിയാലും മതി.

(വ്യാ-ര.) ഇനി ഒരു ശ്ലോകംകൊണ്ടു ദ്വാരങ്ങളെ ചൊല്ലുന്നു.

ദ്വാരം വെയ്പാനുള്ള ഭിത്തിവണ്ണത്തെ പന്ത്രണ്ടു പകുത്താൽ പുറത്ത് അഞ്ചും അകത്ത് ഏഴും കഴിച്ച് സൂത്രത്തിൽ കട്ടിളമദ്ധ്യം വരുമാറു നാട്ടിയ കട്ടിളകളോടുകൂടി അന്യോന്യം മദ്ധ്യവേധം വരാതെ വലത്തൂടെ ഗമനത്തോടു കൂടി പടിമേൽവായിൽ ഉണ്ടാക്കുക. നാലു ദിക്കിലുമുള്ള ദ്വാരങ്ങളെ ഇവിടെ മുമ്പിലെ ദ്വാരമൊഴിച്ചുള്ളവററിന്റെ ഘനദ്വാരങ്ങളായിട്ടുമാം. അവ പിന്നെ ഊർദ്ധ്വഭാഗത്തിങ്കൽ തോരണങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കയും വേണം.

ഗർഭാഗാരപ്രമാണേ ശിവവസുദിനകൃ-
ദ്വ്യേകപങ്ക്തിപ്രശസ്തൈർ-
ബിംബദ്വാരായാമോ ഗുണഃ സ്യാദ് ഗിരിശരതുരഗാ-
ഷ്ടായമാംശസംഖ്യൈഃ

ഉദ്ഭസോദധ്യേകവിംശത്യതിധൃതിതിഥിവി-
ശ്വാംശകൈഃ പ്രക്ഷിപേൽ
വ്യാസോ ഭിന്നാംശൈശ്ശൈലോർവ്വദധിപതിമിതാം-
ശൈഃ ക്രമാത് കല്പനീയഃ. ൩൭

ഗർഭാഗാരപ്രതാനേ ശിവവസുരവിനാഗൈശ്ചൈകാദശാംശിതേ—ഗർഭഗൃഹത്തിന്റെ വിസ്താരത്തെ പതിനൊന്നിൽതാൻ എട്ടിൽതാൻ പന്ത്രണ്ടിൽതാൻ ഏഴിൽതാൻ പതിനഞ്ചിൽതാൻ പകുത്ത്, ഗിരിശരയുഗനാഗൈസ്സായമാതംഗസംഖ്യൈഃ ബിംബപാദോച്ഛ്രയഃ സ്യാത്—അതിൽ ഏഴുകൊണ്ടുതാൻ അഞ്ചുകൊണ്ടുതാൻ ഏഴുകൊണ്ടുതാൻ നാലുകൊണ്ടുതാൻ എട്ടുകൊണ്ടുതാൻ അംശകങ്ങളെക്കൊണ്ടു വിഷ്ണ്വാദിദേവന്മാരുടെ പ്രാസാദത്തിന്റെ നടയിലെ വാതിലിന്റെ പൊക്കമുണ്ടാക്കു. അത്ര ഉദ്ഭസോദധ്യേകവിംശത്യതിധൃതിതിഥിവിശ്വാംശകൈഃ പ്രക്ഷിപേൽ—ഈ ഉണ്ടാക്കിയ ദ്വാരനീളത്തെ ഇരുപത്തൊന്നുതാൻ പത്തൊമ്പതുതാൻ പതിനഞ്ചുതാൻ പതിമൂന്നുതാൻ ഒമ്പതുതാൻ പകുത്ത്, ഭിന്നാംശൈശ്ശൈലോർവ്വദധിപതിമിതാംശൈഃ വ്യാസഃ കല്പനീയഃ—അതിൽ പത്തും ഒമ്പതും ഏഴും ആറും നാലും അംശങ്ങളെക്കൊണ്ടു വാതിലിന്റെ വിസ്താരത്തെ ഉണ്ടാക്കു.

(വ്യാ—ദ) ഇനി വൈഷ്ണവദ്വാരത്തെ ചൊല്ലുന്നു.

ഗർഭഗൃഹവിസ്താരത്തെക്കൊണ്ടു പതിനൊന്നുതാൻ പന്ത്രണ്ടുതാൻ ഏഴുതാൻ പതിനഞ്ചുതാൻ അംശിച്ചാൽ ക്രമത്താലെ ഏഴ് അഞ്ച് നാല് എട്ട് എന്നീ അംശങ്ങളെക്കൊണ്ടു വൈഷ്ണവദ്വാരനീളം കല്പിക്ക. പിന്നെ ഈ ഇവറ്റെ നടയതേ ക്രമത്തിന്നു തക്കവണ്ണം ഇരുപത്തൊന്ന് പത്തൊമ്പത് പതിനഞ്ച് പതിമൂന്ന് ഒമ്പത് എന്നിവറ്റെക്കൊണ്ടു ഹരിച്ചാൽ, ക്രമേണ പത്ത് ഒമ്പത് ഏഴ് ആറ് നാല് എന്നീ അംശങ്ങളെക്കൊണ്ടു ദ്വാരവിസ്താരങ്ങളേയും കല്പിച്ചാൽ യോഗ്യം.

വ്യാസേ ഗർഭനികേതനസ്യ മഹതി
ഷ്വദ്ധാദശനേത്രാംശിതേ
ലിംഗദ്വാരസമുച്ഛ്രയം വിതനയാത്
ദ്വിത്രീഷുചന്ദ്രാംശകൈഃ

തസ്മിൻ ദ്വാരസമുച്ഛ്രയേ/ഥ നയനാ-
ത്യഷ്ടീശശൈലാംശിതേ
ത്വദ്വിസ്താരമിളാമഹോരഗശരാ-
ഗ്ന്യംശൈഃ ക്രമാത് കല്പയേത്. ൬൮

ഗർഭാഗാരതനോസ്ത്ര്യശ്വനവനേത്രൈർദ്വാരനേത്രാംശിതേ- ഗർഭഗൃഹത്തിന്റെ വിസ്താരത്തെ മൂന്ന് അഞ്ച് ഒമ്പതു രണ്ട് ഈ സംഖ്യകളിൽ ഒന്നിനെക്കൊണ്ടു പകുത്ത്, ദ്വിത്രീഷുചന്ദ്രാംശൈകൈഃ ലിംഗദ്വാരസമുച്ഛ്രയം വിതനുയാത്—(രണ്ടും മൂന്നും അഞ്ചും ഒന്നും) അംശംകൊണ്ട് ശിവലിംഗത്തിങ്കലെ വാതലിന്റെ പൊക്കമുണ്ടാക്കൂ. തസ്മിൻ ദ്വാരസമുച്ഛ്രയേ/ഥ നയനാത്യഷ്ടീശശൈലാംശിതേ—ആ വാതലിന്റെ പൊക്കത്തെ രണ്ടുതാൻ പതിനാലുതാൻ പതിനൊന്നുതാൻ ഏഴുതാൻ പകുത്ത്, ഇളാമഹോരഗശരാഗ്ന്യംശൈഃ ക്രമാത് തദ്വിസ്താരം കല്പയേത്— ഒന്നുതാൻ എട്ടുതാൻ അഞ്ചുതാൻ മൂന്നുതാൻ അംശങ്ങളെക്കൊണ്ട് ക്രമേണ വാതലിന്റെ വിസ്താരത്തെയുമുണ്ടാക്കൂ.

(വ്യാ- പ.) ഇനി ശൈവദ്വാരത്തെ ചൊല്ലുന്നു.

ഗർഭഗൃഹവിസ്താരത്തിന്റെ വീതികൊണ്ടു മൂന്നുതാൻ അഞ്ചുതാൻ ഒമ്പതുതാൻ ക്രമത്താലെ രണ്ട് മൂന്ന് അഞ്ച് ഒന്ന് ഈ അംശങ്ങളെക്കൊണ്ട് അംശിച്ചാൽ ക്രമത്തിനു തക്കവണ്ണം ഒന്ന് എട്ട് അഞ്ച് മൂന്ന് എന്നീ അംശങ്ങളെക്കൊണ്ടു ദ്വാരങ്ങളുടെ വിസ്താരത്തേയും കല്പിക്ക.

കൃത്വാ സർവ്വസുരേഷു ശൈലവസനാ-
ന്ധാംശാംശിതേഷ്വുച്ഛ്രയേ
ദ്വാരേഽസ്യാധമിതൈകഭാഗരഹിതം
വിസ്തീർണ്ണമാത്മാർദ്ധതഃ
യോഗേ സ്തംഭസമാധിപാദദലവി-
സ്തീർണ്ണോ സ്യു ദ്വാരജനോ
വിസ്താരാർദ്ധഘനോ ദ്വ്യംഗമപരം-
ഗാദ്യേന ച മൂലാഗ്രയോഃ. ൬൯

സർവ്വസ്വരേഷു-സർവ്വദേവന്മാരിലും, അംഘ്ര്യുച്ഛ്രയേ ശൈലവസ്വനന്ദാശാംശിതേ-കാലുകളുടെ പൊക്കത്തെ ഏഴ് എട്ട് ഒമ്പത് പത്ത് ഇതിൽ ഒന്നുകൊണ്ടു പകുത്താൽ, ഏകാംശരഹിതം ദ്വാരോദയം തദർദ്ധതഃ വിസ്തീർണ്ണം കല്പ്യാത്-അതിലൊരംശം കുറച്ച് ദ്വാരനീളവും, നീളത്തിൽ പാതി വിസ്താരവുമായിക്കൊള്ളൂ. സ്തംഭാദിപാദലവിസ്തീർണ്ണൗ വിസ്താരാർദ്ധഘനൗ സ്ഥിരപാജനൗ യോഗൗ-കാലുകളുടെ വിസ്താരത്തോളവും, അതിൽ കാൽ കൂട്ടീട്ടും കട്ടിളക്കാലുകൾക്ക വീതിയും, വീതിയിൽ പാതി കനവും പകുത്ത് മൂന്നുവരി കതകകളും കൂടിയും, മൂലാഗ്രയോഃ ഉദംഗമപത്രംഗാദ്യൗ ച-ചുവട്ടിൽ കത കൂടാതെ ഉമ്മറപ്പടിയോടും, മുകളിൽ കതയോടും കൂടി മേൽപ്പടിയും കൂടി ഇരിക്കുമാറ് കട്ടിളക്കാലു രണ്ടുമുണ്ടാക്കൂ.

(വ്യാ-ഖ) ഇനി സർവ്വസാമാന്യദ്വാരത്തെ ചൊല്ലുന്നു.

എല്ലാ ദേവാലയങ്ങളിലും തന്റെ കാലിവരംകൊണ്ട് ഏഴുതാൻ എട്ടു താൻ ഒമ്പതു താൻ പകുത്താൽ, അതിലൊരംശം കുറച്ച് ദ്വാരനീളം കല്പിക്ക. ഈ ദ്വാരനീളത്തിൽ പാതിയായിട്ട വിസ്താരത്തെയും കല്പിക്ക. പിന്നെ, കാൽവണ്ണത്തോടു സമമായിട്ടു താൻ നാലൊന്നു ഏറീട്ടുതാൻ അര ഏറീട്ടുതാൻ, കട്ടിളക്കാൽ വീതിയായി, പുറത്തെ അരികിൽ സൂചികന്ന വാജനത്തോടും ദാമങ്ങളോടും ലതകളോടും, വീതിയിൽ പാതി കനങ്ങളോടും, ചുവട്ടിൽ ഉമ്മരപ്പടിയോടും, അഗ്രത്തുങ്കൽ മേൽപടിയോടുംകൂടിയിരിക്കുന്ന രണ്ടു കട്ടിളക്കാൽകളോടുംകൂടി ദ്വാരത്തെകല്പിക്ക.

ദ്വാരേ തസ്യ നിയുക്തദേശചരണോ-
ത്സേധേ ശരാംശീകൃതേ
ദ്വ്യംശേനാധരപട്ടികാം മിതഘനാം
സാർദ്ധേന വാ്യംശാംശിതേ
ഹീനാം വാജനകന്ദയോഗവിതതാം
ശിഷ്ടാംശതഃ പട്ടികാ-
മൂർദ്ധ്വാന്താധമംഗലാഢ്യഫലകാം
യുക്ത്യാർദ്ധപട്ടൂർദ്ധ്വതഃ ൩൭

ദണ്ഡാബ്ധ്യംഗമിതംഗജാംശബഹളം— ദണ്ഡിന്റെ നാലൊന്നുതാൻ ആറൊന്നുതാൻ എട്ടൊന്നുതാൻ കനമുണ്ടായിട്ടും, താവദ്യുതദ്വാരാർദ്ധവ്യാസം — ദ്വാരവിസ്താരത്തിൽ പാതിയും തന്റെ കനവും കൂട്ടിയിടത്തോളം വിസ്താരമായിട്ടും, ദൃഢതരം കവാടദ്വയം കാര്യം—ഏററവും ഉറപ്പുണ്ടായിട്ടു രണ്ടു വാതിലുകളും, മൂലശിഖായുതം— ചുവട്ടിലും മുകളിലും കുടുമകളുംകൂടി ഉണ്ടാകണം. വാമകവാടരോപിതപരാഗ്ഭാഗാ തതഃ അർദ്ധതീവ്രാ— ഇടത്തെ വാതലിന്മേൽ പുറത്തുഭാഗം പററി ഇരിക്കമാറും, വാതലിൽ പാതി കനമുണ്ടായിട്ടും, തദ്ദ്വിഘ്നപ്രതതാ സ്തനാള്യുജ്ജ്വലാ —വാതലിന്റെ കനത്തിലിരട്ടി വീതിയുണ്ടായിരിക്കമാറു, മൂന്ന് അഞ്ചു ഏഴ് ഇങ്ങനെ മുമ്പിൽ സ്തനാകൃതികളെക്കൊണ്ടു ശോഭിച്ചിരിക്കമാറും, സൂത്രഫലകാ കാര്യാ— സൂത്രപട്ടികയുമുണ്ടാക്കിയിരിക്കണം.

(വ്യാ—മ.) ഇനി വാതലിനെ ചൊല്ലുന്നു:—

ദണ്ഡിന്റെ നാലൊന്നു താൻ ആറൊന്നു താൻ എട്ടൊന്നു താൻ കനമായി വാതലിനെ ഉണ്ടാക്കുക. ദ്വാരവിസ്താരാർദ്ധവും അതിലൊരു കനവും കൂടിയെടത്തോളവും വാതൽവീതിയായി, മൂലാഗ്രങ്ങളിൽ കുടുമ ഉള്ളതായി രണ്ടു വാതലിനെയും ഉറപ്പോടുംകൂടി പണിചെയ്ക. രണ്ടു വാതലും ഏടത്തെ വാതലു കനത്തോളമേറീട്ട് വീതിയായി പണിചെയ്ക. വാതൽകനത്തിലിരട്ടി വീതിയായി, വീതി കനം സമമായി, ഒററപ്പെട്ട മുലകളോടുംകൂടി, പുഷ്പലതാദിലക്ഷ്യപ്രതിഷേകാളിയും അലങ്കരിച്ചു സൂത്രപട്ടിക പണിചെയ്ക. ഇടത്തെ വാതലിന്മേൽ സൂത്രപട്ടിക വേണ്ടു.

ഊർദ്ധ്വാധരഭ്രമരകാർഗ്ഗളസന്ധിപാല-
പ്രക്ഷേപണീയവലയാന്യപി പത്രകാണി
തിര്യഞ്ച്യുദഞ്ചി പുളകാർത്ഥാകടങ്കശാനി
സശ്രീമുഖേന്ദുശകലാനി കവാടയോഃ സ്യുഃ. ൩൯.

ഊർദ്ധ്വാധരഭ്രമരകാർഗ്ഗളസന്ധിപാലപ്രക്ഷേപണീയവലയാനി— വാതിലുകളിൽ മുകളിലും ചുവട്ടിലും ഉളകത്തോടുകൂടി രണ്ടു താഴികളും[1] സൂത്രപട്ടികയും, വലിച്ച് അടയ്ക്കുന്നതിനു വളയങ്ങളും, തിര്യഞ്ച്യുദഞ്ചി പത്രകാണി— നീളത്തിലും വിലങ്ങത്തിലും ചില ഇരിമ്പുകൊണ്ട് തകിടുകെട്ടുകളും, പുളകാ

1. സാക്ഷകരം.

ത്തവകുട്മളാനി— താമരമൊട്ടുപോലെയുള്ള ആണി തറയ്ക്കയും, സത്ത്വമുഖേന്ദുശകലാനി— ശ്രീഭഗവതിയുടെ മുഖവും ചന്ദ്രകലയും— ഇങ്ങനെയുള്ള അലങ്കാരങ്ങളും ഉണ്ടാക്കണം.

(വ്യാ—വ.) ഇനി വാതലിന്റെ അലങ്കാരത്തെ ചൊല്ലുന്നു:—

കീഴ ചുഴക്കററിയും മേൽക്കൊണ്ട തിരിമതികം ഇത്യാദികളും ഉണ്ടാക്കി, അതിൽ വാതിൽ കടമ ഇട്ട് ഉറപ്പിച്ച്, അകത്തു താക്കിഴായും തറച്ച്, സൂത്രപട്ടികയും ഓട്ടത്തും കററിയും വളയും ചന്ദ്രക്കലയും നീളത്തിലും വിലങ്ങത്തിലും ഉള്ള പത്രങ്ങളും പോളകളും പൂക്കളും മൊട്ടുകളും ശ്രീഭഗവതി തുടങ്ങിയുള്ള മന്ത്രമൂർത്തികളെയും ഉണ്ടാക്കിത്തറയ്ക്കു. അരയന്നം ഗൌളി ഇത്യാദികളെയും രണ്ടു വാതലിന്നും അലംകരിച്ച്, സൂത്രപട്ടികമദ്ധ്യേ സ്ഥാനത്തിൽ കററികളെയും തറച്ചു നല്ലനേരത്തു വാതൽവയ്ക്കു.

അഗ്ര്യദ്വാരഗൃഹസ്ഥലസമാ-
രബ്ധാന്യധോഽധഃ ക്രമാത്
സോപാനാനി സമാനി സാരശിലയാ
ചിനീത യാവത്തലം
അദ്ധ്യർദ്ധദ്വിഗുണാന്തദണ്ഡവിപുലാ-
നി ദ്വാരശാഖാദ്വയീ-
പാർശ്വേ ചാത്മകരാസ്യനിസ്സ്രുതലതാ-
ന്തശ്ശോഭയാന്താനി ച. ൩൩.

അഗ്ര്യദ്വാരഗൃഹസ്ഥലസമാരബ്ധാനി സമാനി സോപാനാനി— നടയിലെ പ്രധാനദ്വാരത്തിന്റെ ഉമ്മരപ്പടിയിങ്കൽ തുടങ്ങി യുഗ്മസംഖ്യകളായിട്ട കൈപ്പിടി[1]കളെ, അധോധഃ ക്രമാത് —ക്രമേണ താണു താണു വരുമാറ്, യാവത്തലം സാരശിലയാ ചിനീത—താഴത്തെ സമനിലത്തു വരുവോളം കരിങ്കല്ലുകളെക്കൊണ്ട് ഉണ്ടാക്കു. അദ്ധ്യർദ്ധദ്വിഗുണാന്തദണ്ഡവിപുലാനി ദ്വാരശാഖാദ്വയീപാർശ്വേ ചാത്മകരാസ്യനിസ്സ്രുതലതാന്തശ്ശോഭയാന്താനി ച— അക്കൈപ്പിടി[2]കൾക്ക രണ്ടു ദണ്ഡുതാൻ ഒന്നര ദണ്ഡുതാൻ വിസ്താരമുണ്ടായിരിക്കണം. രണ്ടു കട്ടിളക്കാലിന്റെ ചുവട്ടിൽ ഉണ്ടാക്കിയിരിക്കുന്ന മകരവായിൽനിന്നു കീഴ്പോട്ടു താണു വന്ന് അഗ്രത്തിങ്കൽ വളഞ്ഞിരിക്കുന്ന ലതകളുടെ അകത്തേ കല്ലുകളുടെ അഗ്രം രണ്ടും കൊണ്ടിരിക്കുമാറ് ഉണ്ടായിരിക്കണം.

1. കല്പട, 2. കൈവരി.

(വ്യാ—വ.) ഇനി സോപാനത്തെ ചൊല്ലുന്നു:—

മുമ്പിലെ വാതലിന്റെ ഉമ്മരപ്പടിക്കീഴ്‌വായിൽനിന്നു തുടങ്ങി കീഴ്പോട്ടു നിലത്തോളം നല്ല ശിലകളെക്കൊണ്ടു സോപാനങ്ങളെ പടുക്ക. അന്യോന്യം തുല്യങ്ങളായിരിക്കയും വേണം. ഒന്നര രണ്ട് എല്ലാം ഉണ്ടായിരിക്കുന്ന വീതിയോടും കൂടി രണ്ടു കട്ടിളക്കല്ലുകളുടേയും പാർശ്വത്തിങ്കൽ ഉണ്ടായിരിക്കുന്ന മകരവായിൽനിന്നു പുറപ്പെട്ട ലതകളായ കയ്യൂരി[1]— രണ്ടുപുറവും കല്ലട നീങ്ങിപ്പോകാതെ തടുക്കപ്പെട്ടിരിക്കുന്നതു— കൊണ്ടു ശോഭിച്ചിരിക്കണം. കയ്യൂരിമേൽ രണ്ടുപുറവും ശംഖനിധി പത്മനിധി ദ്വാരതോരണം ഇത്യാദി അലംകാരവും വേണം.

അഗ്ര്യദ്വാരപ്രതതിമഹിഭിഃ സംവിഭജ്യാശുഗാംശൈഃ
ക്ഌപ്തവ്യാസം രചയതു ഘനദ്വാരമന്യത്രിദിക്സ്ഥം
ദ്വിഘ്നവ്യാസായതമധിദളദ്വിഘ്നതത്ത്യായതം വാ
സൂത്ര്യദ്യോഗപ്രകടിതകവാടാദികസ്വാംഗദീപ്തം. ൩൨

അഗ്ര്യദ്വാരപ്രതതിം അഹിഭിഃ സംവിഭജ്യ— പ്രധാനദ്വാരത്തിന്റെ വിസ്താരത്തെ എട്ടിൽ പകുത്ത്, ആശുഗാംശൈഃ ക്ഌപ്തവ്യാസം— അതിൽ അഞ്ചംശങ്ങളെക്കൊണ്ടു വിസ്താരവും, ദ്വിഘ്നവ്യാസായതം— ഇരട്ടി നീളവും, അധിദളദ്വിഘ്നതത്ത്യായതം വാ— വിസ്താരത്തിൽ രണ്ടര നീളവുമായിട്ട്, അന്യത്രിദിക്സ്ഥം ഘനദ്വാരം രചയതു വാ— ശേഷം മൂന്നു നടകളിലും ഘനദ്വാരത്തെ ഉണ്ടാക്കിച്ചമാം. സൂത്ര്യദ്യോഗപ്രകടിതകവാടാദികസ്വാംഗദീപ്തം— ശോഭിച്ചിരിക്കുന്ന കട്ടിളക്കാലുകളും ഉമ്മരപ്പടികളും സൂത്രപട്ടികകളും ഇവ ഒക്കെയും കൂടി ഘടിച്ചുതന്നെ ഇരിക്കുമാറും ഉണ്ടാക്കണം.

(വ്യാ—വ.) ഇനി അലംകാരങ്ങളെ ചൊല്ലുന്നു:—

മുമ്പിലെ ദ്വാരവിസ്താരത്തെ എട്ടുകൊണ്ടു പകുത്താൽ അഞ്ചംശങ്ങളെക്കൊണ്ട് ഉണ്ടായിരിക്കുന്ന വിസ്താരത്തോടുകൂടി ഘനദ്വാരത്തെ മററു മൂന്നു ദിക്കിലും പണിചെയ്ക. വിസ്താരത്തിലിരട്ടി നീളമായിട്ടുതാൻ, വീതികൊണ്ടു രണ്ടരനീളമായിട്ടുതാൻ ശോഭിച്ചിരിക്കുന്ന കട്ടിളകളിൽ പ്രകടിതമായി ഇരിക്കുന്ന വാതൽ സൂത്രപട്ടിക എന്നു തുടങ്ങിയുള്ള തന്റെ അംഗങ്ങളെക്കൊണ്ടു ശോഭിച്ച തോരണങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കണം ഘനദ്വാരങ്ങൾ.

1. കരകവരി,

സ്തംഭേ ദിങ്നന്ദനാഗാംശിനി ധ്വജമനലാം-
ശേന ശേഷേണ പാദൌ
വ്യാസം സ്തംഭാർദ്ധതോ/ഥ ത്ര്യബ്ധിരസമിതഖ-
ണ്ഡേന വാ തത്ര കുര്യാത്
പത്രാദീഢ്യാർദ്ധചന്ദ്രാത്മകമഥ മകരാ-
സ്യാദിമത് പഞ്ചഭംഗം
കർത്തവ്യം തോരണം തദ്വിവിധഖഗലസ-
ന്നക്രതുണ്ഡാഞ്ചലം ച. ൩൫

സ്തംഭേ ദിങ്നന്ദനാഗാംശിനി അനലാംശേന ധ്വജം— പിന്നെ ഉത്തരത്തിന്റെ ചുവട്ടിലുള്ള കാലുനീളത്തെ പത്തുതാൻ ഒമ്പതുതാൻ എട്ടുതാൻ പകുത്താൽ അതിൽ മൂന്നംശംകൊണ്ടു മീതെ അററത്തു ധ്വജത്തെ ഉണ്ടാക്കൂ. ശേഷേണ പാദൌ— ശേഷമുള്ള നിരംശംതോളം നീളമായി കാലുകളും രണ്ടുമുണ്ടാക്കൂ. സ്തംഭാർദ്ധതഃ വാ ത്ര്യബ്ധിരസമിതഖണ്ഡേന വാ തത്ര വ്യാസം കുര്യാത്—കാലുനീളത്തിൽ പാതികൊണ്ടുതാൻ നാല് അഞ്ച് ആറു ഖണ്ഡുകളെക്കൊണ്ടുതാൻ അവിടെ വിസ്താരത്തെയും ഉണ്ടാക്കൂ. പത്രാദീഢ്യാർദ്ധചന്ദ്രാത്മകം— രണ്ടുകാലുകളുടെ മുകളിൽ ഉത്തരവും വളയംവെച്ച് പത്രാദികളെക്കൊണ്ടു ശോഭിച്ച് അർദ്ധചന്ദ്രാകൃതിയായിട്ട് ഉണ്ടാക്കിയാൽ പത്രതോരണമാകുന്നതു്. അഥ മകരാസ്യാദിമത് പഞ്ചഭംഗം—മകരവായിൽനിന്നു പുറപ്പെട്ട് അഞ്ചു വളവോടുംകൂടി ഉണ്ടാക്കുകിൽ മകരതോരണമെന്നു ചൊല്ലും. തത് വിവിധഖഗലസന്നക്രതുണ്ഡാഞ്ചലം ച കർത്തവ്യം — അതു പല പക്ഷികളോടും മകരത്തലകളോടുംകൂടി ഉണ്ടാക്കിയാൽ വിചിത്രതോരണമെന്നും പറയും. ഇങ്ങനെ മൂന്നു പ്രകാരം നടകളിൽ തോരണങ്ങളെ ഉണ്ടാക്കൂ.

(വ്യാ—വ) ഇനി തോരണത്തെ ചൊല്ലുന്നു:—

കല്ലുത്തരമുള്ളേടത്തു കല്ലുത്തരക്കീഴ്വായോളമുള്ള കാലിവരം കൊണ്ട്—കല്ലുത്തരമില്ലാത്തേടത്ത് ആകെയുള്ള കാൽനീളംകൊണ്ടു — താൻ പകുത്താൽ, ഒമ്പതുതാൻ എട്ടുതാൻ പകുത്താൽ മീതെ അററത്തു മൂന്നംശംകൊണ്ടു ധ്വജത്തെയും, പിന്നെ ശേഷിച്ചതുകൊണ്ടു കാലുകളെയും, കാലുനീളത്തിൽ പാതികൊണ്ടുതാൻ നാല് അഞ്ച് ആറ് എന്നീ ഖണ്ഡുകൊണ്ടുതാൻ വിസ്താരത്തെയും

ഉണ്ടാക്കുക. ആ തോരണം പിന്നെ, ഝഷത്തിന്റെ താഴത്തെ അരികിലൊരു ഉത്തരവും വളരുമെല്ലാം ഉണ്ടാക്കിയശേഷം, അർദ്ധചന്ദ്രാകാരമായി ലതാദികളെക്കൊണ്ടു പത്രതോരണമെന്ന പേരായി ഉണ്ടാക്കപ്പെട്ടിരിക്കുന്നുമാം. എടത്തും വലത്തും അനന്തരം മകരത്തലതുടങ്ങിയുള്ള അവയോറോട്ടുകൂടി അഞ്ചുവളവുണ്ടായി മകരതോരണമെന്ന പേരായി പിന്നിലുമുണ്ടാക്കുക. പിന്നെ നാനാ പക്ഷികൾ തുടങ്ങിയുള്ള രൂപങ്ങളോടുകൂടി മകരത്തലകൊണ്ടു ശോഭിച്ച ചിത്രതോരണമെന്ന പേരായിട്ട് ഉണ്ടാക്കപ്പെട്ടിരിക്കുന്നുമാം.

പ്രത്യന്താരാദ്വിരചയ്യ ഭിത്തിം
തതഃ സമന്താത് സുദൃഢൈഃ ശിലാദ്യൈഃ
താം ഭൂഷയേദ്വേദികയാങ്ഘ്രിമൂലേ
തദൂർദ്ധ്വ സംശോഭിതജാലപഞ്ജരാദ്യൈഃ. ൩൬

തതഃ സമന്താത് പ്രത്യന്തരാന്തഃ ഭിത്തിം സുദൃഢൈഃ ശിലാദ്യൈഃ വിരചയ്യ—പിന്നെ ചുറ്റും പടിക്കുമുകളിൽ ഉത്തരത്തിന്റെ ചുവട്ടിൽ ഉറപ്പുള്ള കല്ലുകൊണ്ടുതാൻ മരംകൊണ്ടുതാൻ ഭിത്തിയെ കെട്ടിച്ച്. അംഘ്രിമൂലേ വേദികയാ തദൂർദ്ധ്വേ തതഃ ഉജ്ജ്വലപഞ്ജരാദ്യൈഃ താം ഭൂഷയേത്—ഭിത്തിയുടെ ചുവട്ടിൽ വേദികകൊണ്ടും, വേദികയുടെ മുകളിൽ ശോഭയോടുകൂടിയിരിക്കുന്ന പഞ്ജരം കൂടം ശാല നാസിക ഇത്യാദികൊണ്ടും ഭിത്തിയെ അലങ്കരിക്കണം.

(വ്യാ-പ.) ഇനി ഭിത്തി പടപ്പാൻ ചൊല്ലുന്നു:—

പിന്നെ പടിക്കുത്തരത്തോടിടയിൽ ചുറ്റും ഉറപ്പോടുകൂടിയ കല്ല്, ഇഷ്ടക, മണ്ണ്, ദാരുഫലകാ, ജാലകം എന്നീ അഞ്ചു ദ്രവ്യങ്ങളാൽ ഒന്നുകൊണ്ടു ഭിത്തിയെ പണിചെയ്യിട്ട്, ആ ഭിത്തിയെ പിന്നെ താഴെ മുറ്റത്തു വേദികകൊണ്ടും, വേദികമേൽവായിൽ ശോഭിച്ചിരിക്കുന്ന പഞ്ജരാദികളെക്കൊണ്ടും അലങ്കരിക്ക.

പ്രത്യുത്തോദ്ധന പാദായതിവസുമനിഷഡ്-
ഭാഗതോദ്ധ്യർദ്ധകന
ദ്വിത്രിഘ്നേനാംഘ്രിതാരേണ ച ഭവതി സമാ-
ദ്ധ്യുച്ഛ്രയാ വേദികായാഃ

ഉത്സേധേ ദ്വ്യംശിതേ/ഽധോ/ഽവധി ഗ്ഗണരശനാ-
ന്യഷ്ടധാഷ്ടാദ്രിഷഡ്ഭാ-
ഗേ/ംശൈഃ കമ്പാബ്ജകമ്പാഃ ശശികരശശിഭിഃ
ശേഷതോ/ഽധം ഗളം ച. ൩൭

പ്രത്യുത്സേധേന—പടിയുടെ പൊക്കത്തോളം താൻ, പാദാ യതിവസ്വമുനിഷഡ്ഭാഗതഃ—കാലുനീളത്തിന്റെ എട്ടൊന്നുതാൻ ഏഴൊന്നുതാൻ ആറൊന്നുതാൻ, ദ്വിത്രിഘ്നേന അംഘ്ര്യർദ്ധേന അംഘ്രിതാരേണ ച—കാലിന്റെ വിസ്താരത്തിൽ രണ്ടുതാൻ മൂന്നുതാൻ രണ്ടരതാൻ, സമാ വേദികായാഃ അച്ഛ്രായഃ ഭവതി—തുല്യമായിട്ടു വേദികയ്ക്കു പൊക്കം ഉണ്ടാകാം. ഉത്സേധേ ദ്വ്യംശിതേ—ആ പൊക്കത്തെ രണ്ടായി പകുത്ത്, അധോ/ഽവധി ഗ്ഗണരശനാ—മേലേ പാതികൊണ്ടു മൂന്നു മേഖലകളും, അന്തരീ അപി—ചുവട്ടിൽ ഗളവുമുണ്ടാക്കു. അഷ്ടാദ്രിഷഡ്ഭാഗേ ശശികരശശിഭിഃ കമ്പാബ്ജകമ്പാഃ—എന്നിയേ വേദികപ്പൊക്കത്തെ എട്ടുതാൻ ഏഴുതാൻ ആറുതാൻ പകുത്ത് ഒരംശംകൊണ്ടു മുകളിൽ കമ്പിനേയും, രണ്ടംശംകൊണ്ടു പത്മത്തെയും, അതിന്നുതാഴെ, ഒരംശംകൊണ്ടു കമ്പിനേയും—അധഃ ശേഷതഃ ഗളം ച—ശേഷിച്ച അംശങ്ങളെക്കൊണ്ടു ചുവട്ടിൽ ഗളത്തെയുമുണ്ടാക്കു. ഇങ്ങനെ രണ്ടുപ്രകാരം വേദികയുടെ പണി ചെയ്വൂ.

(വ്യാ—വ) ഇനി വേദികയെ ചൊല്ലുന്നു:—

പടിയുടെ ഉയരത്തോടു താൻ, കാൽനീളത്തിന്റെ എട്ടൊന്ന് ഏഴൊന്ന് ആറൊന്ന് എന്നിവയോടു താൻ, രണ്ടര രണ്ടു മൂന്ന് ഇരട്ടകളും, താഴത്തെതുകൊണ്ടു ഗളവും, എന്നിയേ വേദികയുടെ ഉയരത്തെ എട്ടുതാൻ ഏഴുതാൻ ആറുതാൻ പകുത്താൽ, മേലേ അററത്തുനിന്നു കീഴ്പ്പോട്ടു ഒന്ന് രണ്ട് ഒന്ന് എന്നീ അംശങ്ങളെക്കൊണ്ടു കമ്പം അബ്ജകമ്പം എന്നിവയും, താഴെ ശേഷിച്ച അംശംകൊണ്ടു ഗളവും വാജനവും ഭവിക്കുന്നു.

പ്രാസാദഃ സകലാ/ംഘ്രിതോരണചതുർ-
ദ്വാരാന്വിതോ മണ്ഡിതഃ-
സ്തംഭാഭ്യന്തരജാലപഞ്ജരയുതോ
വാ പഞ്ചഹസ്താദികഃ

യുക്താ മൂലതലേ വിദിക്സ്ഥിതചതുഷ്-
കൂടൈഃ പരസ്താത് പരഃ
ശാലാകൂടകനാസികാദിവിലസ-
ജ്ജാലോജ്ജ്വലത് പഞ്ജരഃ. ൬൭

സകലഃ പ്രാസാദഃ— എല്ലാ പ്രാസാദവും, അംഘ്രിതോരണചതുർദ്വാരാന്വിതഃ— കാലുകളും തോരണങ്ങളും നാലു ദിക്കിലും വാതിലുകളും കൂടിയിരിക്കണം. പഞ്ചഹസ്താദികഃ മണ്ഡിതസ്തംഭാഭ്യന്തരജാലപഞ്ജരയുതഃ വാ— അഞ്ചു കോലുതുടങ്ങി വലുതായിട്ടുള്ളവററിന്ന് അലങ്കാരസ്തംഭങ്ങളും സ്തംഭങ്ങളുടെ ഇടകളിൽ ജാലപഞ്ജരങ്ങളുംകൂടെ ഉണ്ടാകകിലുമാം. പരഃ മൂലതലേ വിദിക്സ്ഥിതചതുഷ്കൂടൈഃ യുക്തഃ— എഴുകോലു തുടങ്ങിയുള്ള പ്രാസാദങ്ങൾക്കു താഴത്തെ നിലയിൽ കോണുകളിൽ കൂടങ്ങളെ കൂടി ഉണ്ടാക്കുകിലുമാം. തത്പരഃ ശാലാകൂടകനാസികാദിവിലസജ്ജാലോജ്ജ്വലത്പഞ്ജരഃ— ഒമ്പതു കോൽ പതിനൊന്നു കോൽ തുടങ്ങിയുള്ള വലിയ പ്രാസാദങ്ങൾക്കു ശാലകളും കൂടങ്ങളും നാസികകളും മഹാനാസികകളും ഇവറെറക്കൊണ്ടു ശോഭിച്ചിരിക്കുന്ന ജാലപഞ്ജരങ്ങളുംകൂടി ഉണ്ടാക്കുകയുമാം.

(വ്യാ — വ) ഇനി പ്രാസാദത്തിന്നു തക്കവണ്ണം ദിക്കിൽ അലങ്കാരം വേണമെന്നു ചൊല്ലുന്നു:—

കുട്ടാഴിയാതെയുള്ള പ്രാസാദങ്ങൾ ഒക്കെയും കാലുകൾ തോരണങ്ങൾ നാലു ദ്വാരങ്ങൾ എന്നിവറെറാടുകൂടിയിരിക്കണം. അഞ്ചുകോൽപരിഷ തുടങ്ങി മേല്പോട്ടുള്ളവ അലംകാരപത്മങ്ങൾ, കാൽപഴുതുകളിൽ ജാലപഞ്ജരങ്ങൾ എന്നിവറെറാടു കൂടീട്ടാകിലുമാം. അതിൻെറ മേലേത്തു താഴത്തെ നിലയിൽ കോണുകളിൽ നാലു കൂടങ്ങളോടുകൂടിയുമാം. അതിന്നുമേലേത്തു ശാലാകൂടം മഹാനാസിക എന്നു തുടങ്ങിയുള്ളവറെറക്കൊണ്ടു ശോഭിച്ചിരിക്കുന്ന ജാലപഞ്ജരങ്ങളോടുംകൂടി ഇരിക്കണം.

അനന്തരം ദിഗ്വിദിക്കുകളിലെ അലങ്കാരങ്ങളെ പറയുന്നു.

കുഡ്യപങ്ക്ത്യാദിഭക്തേ വിദിശി വിരചയേത്
കൂടമേകാംശവിസ്താ-
രായാമം ദ്വ്യംശദീർഘാം ദിശി ദിശി വിതതാം-
മേകഭാഗേന ശാലാം

ശാലാകൂടാന്തരാളേ ചരണവിരഹിതാം-
ശോന്മിതാം നാസികാം താം-
പാർശ്വദ്വന്ദ്വേ സജാലം ചരണവിരഹിതാം-
ശാദിതഃ പഞ്ജരം ച. ൩൯

കർണ്ണേ പങ്‌ക്ത്യാദിമക്ഷേത്രേ — ഒരു പുറത്തു ഭിത്തിയുടെ നീളത്തെ പത്തു് ഒമ്പതു് എട്ടു് ഈ സംഖ്യകളെക്കൊണ്ടു പകുത്താൽ, വിദിക്ഷ്വേകാംശവിസ്താരായാമം കൂടം — കോണുകളിൽ അതിൽ ഒരംശത്തോളം വിസ്താരത്തോടും ദീർഘത്തോടുംകൂടിയിരിക്കുന്ന കൂടത്തേയും, ദിക്ഷു ദിശി ദ്വ്യംശദീർഘാം ഏകഭാഗേന വിതതാം ശാലാം — നാലു ദിക്കുകളിലും രണ്ടംശം നീളമായും ഒരംശം വിസ്താരമായും ശാലയേയും ഉണ്ടാക്കൂ. ശാലാകൂടാന്തരാളേ ചരണവിരഹിതാംശോന്മിതാം നാസികാം — ഈ ശാലാകൂടങ്ങളുടെ ഇടയിൽ മുക്കാൽ അംശംകൊണ്ടു ദീർഘവിസ്താരമായി മഹാനാസികയേയും, തത്പാർശ്വദ്വന്ദ്വേ ചരണവിരഹിതാംശാദിതഃ സജാലം പഞ്ജരം ച വിരചയേത് — ഈ നാസികകളുടെ രണ്ടു പുറത്തും മുക്കാൽ ഒന്നു് ഇത്യാദി ശേഷമുള്ള അംശങ്ങളെക്കൊണ്ടു ജാലത്തോടുകൂടിയ പഞ്ജരത്തേയും ഉണ്ടാക്കണം.

(വ്യാ—ഖ) *ഇനി ശാലാകൂടങ്ങളെ ചൊല്ലുന്നു:—

പ്രാസാദഭിത്തിപ്പുറവിസ്താരത്തെ പത്തു തുടങ്ങിയുള്ള സംഖ്യകളെക്കൊണ്ടു പകുത്താൽ അതിലൊരംശവിസ്താരദീർഘങ്ങളായിട്ടു നാലുകോണിലും കൂടത്തെ ഉണ്ടാക്കുക. രണ്ടംശം നീളമായി ഒരംശം വീതിയുമായിരിക്കുന്ന ശാലകൾ നാലുദിക്കിലും പണിചെയ്യു. ശാലാകൂടമദ്ധ്യത്തിൽ മുക്കാലംശംകൊണ്ടു മഹാനാസികയും പണിചെയ്യു. അതിന്റെ ഇരുപുറവും മുക്കാൽ തുടങ്ങിയുള്ള അംശംകൊണ്ടു് ജാലത്തോടുകൂടിയിരിക്കുന്ന പഞ്ജരത്തെയുമുണ്ടാക്കുക.

ധാമ്നോഽഷ്ടാംശമിതോഽഥവാ പ്രതിമയൈഃ
സ്തൂപ്യന്തിമൈഃ സംയുതഃ
പ്രാസാദാകൃതികശ്ച കൂട ഉദിതോ
മദ്ധ്യസ്ഫുരന്നാസികഃ

ശാലാ തത്സമസൂത്രഗാ മുഖപടീ-
ശക്തിധ്വജാദ്യുജ്ജ്വലാ
സ്തൂപീത്രയ്യുപശോഭിതാ പരിലസ-
ന്നാസാ ച സങ്കീർത്തിതാ. ൨൦

അഥ ധാമ്നഃ അഷ്ടാംശമിതഃ വാ — കൂടമെന്നിയേ പ്രാസാദവിസ്താരത്തിന്റെ എട്ടിൽ ഒരംശം കൊണ്ട് കൂടത്തെ ഉണ്ടാക്കാം. പ്രതിമുഖൈഃ സ്തൂപ്യന്തികൈഃ സംയുതഃ പ്രാസാദാകൃതികഃ ച (കൂട ഉദിതഃ) — പടി തുടങ്ങി താഴികക്കുടംവരെയുള്ള അവയവങ്ങൾ ഒക്കെയും ഉണ്ടായി പ്രാസാദത്തിന്റെ ആകൃതിപോലെ ഇരിക്കും കൂടം. മധ്യസ്ഥനാസികഃ — കൂടമധ്യത്തിങ്കൽ ലഘുനാസികകൊണ്ടു ശോഭിച്ചിരിക്കുകയും വേണം. ശാലാ തത്സമസൂത്രഗാ-ശാലയും കൂടത്തിന്റെ പുറപ്പാടോടു തുല്യമായി തള്ളിയിരിക്കുമാറും, മുഖപടീശക്തിധ്വജാദ്യുജ്ജ്വലാ-മുഖപ്പലകകൊണ്ടും ശക്തിധ്വജാദികളെക്കൊണ്ടും ശോഭിച്ചിരിക്കുമാറും, സ്തൂപീത്രയ്യുപശോഭിതാ പരിലസന്നാസാ ച സങ്കീർത്തിതാ-മൂന്നു താഴികക്കുടംകൊണ്ടു ശോഭിച്ചിരിക്കുമാറും, ശോഭിച്ചിരിക്കുന്ന ലഘുനാസികയോടുകൂടിയിരിക്കുമാറും, ദിക്കുകളിൽ ശാലയെ ഉണ്ടാക്കിപ്പൂ.

(വ്യാ-വ.) ഇനി ശാലാകൂടങ്ങളുടെ ലക്ഷണത്തെ ചൊല്ലുന്നു:—

പ്രാസാദവിസ്താരത്തിന്റെ എട്ടൊന്നു വിസ്താരമായിട്ടു കൂടം ചൊല്ലപ്പെട്ടു. പടി തുടങ്ങി താഴികക്കുടത്തോളമുള്ള അവയവങ്ങളോടുകൂടി പ്രാസാദാകൃതിയായി മധ്യത്തിങ്കൽ സ്ഫുരിച്ചിരിക്കുന്ന നാസിക ഉണ്ട ബാലനാസികയോടും കൂടി ഇരിക്കണം. ശാല പിന്നെ കൂടത്തോളം പുറപ്പാടായി, മുഖഫലക, ശക്തി, ധ്വജം എന്നു തുടങ്ങിയവറ്റെക്കൊണ്ടു ശോഭിച്ചു, മൂന്നു താഴികക്കുടത്തോടുകൂടി, മധ്യത്തിങ്കൽ ബാലനാസികയെ കൊണ്ടു ശോഭിച്ചിരിക്കയും വേണം.

മണ്ഡൈർവിചിത്രിചതുർമ്മിതൈർമ്മിതാരിതാ-
നാഗാനകം പഞ്ജരം
നാസാദ്യുജ്ജ്വലിതം ച ജാലകമഥോ
ദ്വാദ്ധ്യർദ്ധചാരഃ സംസ്ഥിതാം

ദണ്ഡൈർദ്വ്യാദിയുഗാന്തിമൈസ്സുതാഗ്രതോ-
ദണ്ഡാർദ്ധാധിതമായതം
കർത്തവ്യം ദ്വിഗുണാന്തിമം സുഷിരിതം
ഗോമൂത്രകാദിക്രമാത്. ൭൫

ദ്വിത്രിചതുർഭിരിതൈഃ ഖണ്ഡൈഃ മിതവിസ്താരാന്താനകം പഞ്ജരം—രണ്ടു മൂന്നു നാലു ഖണ്ഡുകളെക്കൊണ്ട് അളവായ വിസ്താരങ്ങളോടുകൂടി പഞ്ജരത്തെ ഉണ്ടാക്കൂ. നാസാല്യഞ്ചലിതം ച—അത് നാസികാദികളെക്കൊണ്ടു ശോഭിച്ചുമിരിക്കണം. അധോ വേദ്യൂർദ്ധ്വാഗ്രതഃ സംസ്ഥിതം ജാലകം—പിന്നെ വേദികയുടെ മുകളിൽ പഞ്ജരത്തിന്റെ താഴെ ജാലകത്തെ ഉണ്ടാക്കൂ. അതിന്റെ, ദ്വ്യാദിയുഗാന്തിമൈഃ ഇതം രണ്ടു ഖണ്ഡു തുടങ്ങി നാലു ഖണ്ഡോളം വിസ്താരവും, ഖണ്ഡാദ്ധിതഃ ദ്വിഗുണാന്തിമം ആയതം—വിസ്താരത്തിൽ ഓരോ ഖണ്ഡുകൂടി വിസ്താരത്തിലിരട്ടിയോളം നീളവുമുണ്ടാകണം. ഗോമൂത്രകാദിക്രമാത് സുഷിരിതം ച കർത്തവ്യം—ഗോമൂത്രകാദിക്രമേണ സുഷിരങ്ങളോടുംകൂടിയിരിക്കണം.

(വ്യാ-വ.) ഇനി പഞ്ജരത്തെ ചൊല്ലുന്നു:—

രണ്ട് മൂന്ന് നാല് എന്നിട്ട ഖണ്ഡുകളെക്കൊണ്ട് അളക്കപ്പെട്ടിരിക്കുന്ന വിസ്താരങ്ങളോടുകൂടി, മദ്ധ്യനാസിക തുടങ്ങിയുള്ളവറ്റെക്കൊണ്ടു ശോഭിച്ചിരിക്കുന്ന പഞ്ജരം ഉണ്ടാക്കപ്പെടണം. പഞ്ജരത്തിന്റെ താഴെ വേദികയുടെ മേൽവായിൽ ഇരിപ്പോരു ജാലകവുമുണ്ടാക്കപ്പെടണം. അതു പിന്നെ, രണ്ടു തുടങ്ങി നാലോളമുള്ള ഖണ്ഡുകളെക്കൊണ്ടു വിസ്താരവും, വിസ്താരത്തേക്കാൾ ഓരോ ഖണ്ഡ് ഏറീട്ട് ഇരട്ടിയോളം നീളവുമായി ഇരിക്കണം. ഗോമൂത്രകാദിക്രമേണ ഇളസ്സപ്പെട്ടിരിക്കയും വേണം.

സ്തംഭാന്തരേ മഹതി ധാമനി പാദവിസ്താ-
രോച്ഛ്രായധിപാദതലപദ്മഗകുംഭസംസ്ഥാം
പാദായതാം ഘടമുഖോദ്ഗതപത്രചിത്ര-
മൂലാം പ്രകല്പയതു കുംഭലതാം സമന്താത്. ൭൬

മഹതി ധാമനി സ്തംഭാന്തരേ സമന്താത്—വലുതായിരിക്കുന്ന പ്രാസാദത്തിന്റെ കാലുകളുടെ ഇടയിൽ ചുറ്റും, പാദവിസ്താരോച്ഛ്രായധിപാദതലപദ്മഗകുംഭസംസ്ഥാം—കാലോളം വിസ്താരവും പൊക്കവും, വിസ്താരത്തിൽ കാൽവാശി നീളവും ആയിരിക്കുന്ന താമരപ്പൂവിന്റെ കർണ്ണികയിൽ ഉണ്ടാക്കിയിരിക്കുന്ന

കുടത്തിൽനിന്നു പുറപ്പെടുന്നതും, പാദായതാം ഘടമുഖോദ്ഗതപത്രചിത്രമൂലാം കംമ്പലതാം പ്രകല്പയേത്ത — കാലോളം നീളമായി പത്രങ്ങളോടും പുഷ്പങ്ങളോടും കൂടീട്ടുള്ളതും ആയ ലതയെ ഉണ്ടാക്കുക.

(വ്യാ-വ.) ഇനി കംമ്പലതയെ ചൊല്ലുന്നു:—

വലിയ പ്രാസാദങ്ങളിൽ പുറവും കാൽപഴുതുകളിൽ കംമ്പലതയെ പണിചെയ്ക. കാൽവണ്ണത്തോളമിവരവും, അതുകൊണ്ടൊന്നേകാൽ വിസ്താരവും ആയുള്ള പത്മകർണ്ണികയിങ്കൽ പണിചെയ്തിരിക്കുന്ന കുടത്തിൽ നില്ക്കുമാറു പണിചെയ്കയും വേണം. കാൽവണ്ണത്തോളമിവരമായി കുടത്തിന്റെ വായിൽനിന്നു മേല്പോട്ടു പുറപ്പെട്ടിരിക്കുന്ന ലതകൊണ്ടു പത്രമായിരിക്കുന്ന മൂലപ്രദേശത്തോടുകൂടിയിരിക്കയും വേണം.

അനന്തരം ഭിത്തികളുടെ ഉള്ള പ്രകാരാന്തരത്തെ പറയുന്നു:—

ഭങ്ക്ത്വാ പ്രത്യുത്തരാന്തർഗ്ഗതചരണമിതിം
ഭോഗിഭിർഭാഗതോഽധഃ
വേദിം വേദൈശ്ച പാദാൻ ദളരചിതവള-
ഭ്യന്തരം ഭാഗതോഽഥ
യാവത്സോപാനസാന്ദ്രപ്രസരവളഭിത-
സ്സാർദ്ധനീപ്രം കപോതം
ഗേഹേഽല്പേ സപ്തമേനാജ്ജ്വലപദഗൃഹപി-
ണ്ഡിം കരോതൂച്ചമേന. ൯൩

അല്പേ ഗേഹേ—അല്പപ്രാസാദങ്ങളിൽ, പ്രത്യുത്തരാന്തർഗ്ഗതചരണമിതിം (അംഘ്ര്യാ) ഭോഗിഭിഃ ഭങ്ക്ത്വാ—പടിയുടെ മുകളിൽ നിന്ന് ഉത്തരത്തോളമുള്ള കാലുനീളത്തെ എട്ടുകൊണ്ടു പകുത്താൽ, അധഃ ഭാഗതഃ വേദിം—ഒരംശംകൊണ്ടു വേദികയെയും, വേദൈഃ പാദാൻ—നാലംശംകൊണ്ടു കാലുകളെയും, അഥ ഭാഗതഃ—പിന്നെ ഒരംശത്തിന്റെ—ദളരചിതവളഭ്യന്തരം—അരയംശംകൊണ്ട് ഉത്തരവും വളഭിയും, യാവത്സോപാനസാന്ദ്രപ്രസരവളഭിതഃ സാർദ്ധനീപ്രം കപോതം—തന്റെ പൊക്കത്തോളം പുറപ്പാടുണ്ടായിരിക്കുന്ന വളഭിയിൽ തന്റെ പൊക്കത്തോളം പുറപ്പെട്ടിരിക്കുന്ന കപോതത്തെ സപ്തമേന—ഏഴിലൊന്നായ അംശംകൊണ്ടും, അഷ്ടമേന ഉജ്ജ്വലപദഗൃഹപിണ്ഡിം ച കരോതു —

എട്ടാമത്തെ അംശംകൊണ്ടു കാലുകളുടെ അഗ്രത്തോടുകൂടിയിരിക്കുന്ന ഗ്രാഹപിണ്ഡിയേയും ഉണ്ടാക്കണം.

(വ്യാ-റ.) ഇനി കല്പകരാദികളെ ചൊല്ലുന്നു:—

പടിയോട്ടുത്തരത്തോടിട ഉള്ള കാൽനീളത്തെക്കൊണ്ടു എട്ടു പകുത്താൽ താഴത്തെ അംശംകൊണ്ടു വേദികയെ, പിന്നെ നാലംശം കൊണ്ടു കാൽനീളത്തെ, അതേരണ്ടു അംശംകൊണ്ടു ഉണ്ടാക്കിയ ഉത്തരവും വളഭയായി ഉള്ളതിനെ, ഒരംശംകൊണ്ടു തന്റെ ഇവരത്തോളം പുറപ്പെട്ടിരിക്കുന്ന വളഭങ്ങേന്ന് തനിക്ക് ഉചിതമാകുന്ന പുറപ്പാടോടുകൂടിയിരിക്കുന്ന കപോതത്തെ, എട്ടാമംശംകൊണ്ടു ശോഭിച്ചിരിക്കുന്ന കാലുകളോടുകൂടിയിരിക്കുന്ന ഗ്രാഹപിണ്ഡികയെ, പണി ചെയ്ക. പഞ്ജരാദിരിത്യലംകാരത്തിന്നവകാശമില്ലാത്തേടത്തു ഇതാകുന്നു എന്നു 'ശേഷഹ്രസ്വേ' എന്നിതിന്നു താൽപര്യം.

ഖണ്ഡോത്തരം ചരണവിസ്തൃതിതുല്യവിസ്തൃം-
ശ്രേഷ്ഠം ഘനസ്ത്രിചരണം ചരണോനതീവ്രം
പത്രോത്തരം ദലഘനീനഘനം കനിഷ്ഠം
രൂപോത്തരം ഘനവിശാലവിപരീതതോ വാ. ൪൪

ചരണവിസ്തൃതിതുല്യവിസ്താരത്തോടുകൂടിയ ഉത്തമം ഖണ്ഡോത്തരം — കാലുകളുടെ വിസ്താരത്തോടു തുല്യമായിരിക്കുന്ന വീതിയോടും കനത്തോടും കൂടിയിരിക്കുന്ന ഉത്തരം ഉത്തമമായ ഖണ്ഡോത്തരമാകുന്നു. അഥ ചരണോനതീവ്രം പത്രോത്തരം— ഈ വിസ്താരത്തിൽ മുക്കാൽ ഘനമായിരിക്കുന്ന ഉത്തരം മദ്ധ്യമമായ പത്രോത്തരമാകുന്നതു്. ദലഘനീനഘനം കനിഷ്ഠം രൂപോത്തരം— വീതിയിൽ പാതി കനമായിരിക്കുന്ന ഉത്തരം അധമമായ രൂപോത്തരമാകുന്നതു്. ഘനതതീ വിപരീതതോ വാ—ഈ ഉത്തരങ്ങൾക്കു കനവും വീതിയും മറിച്ചുമാകാം.

(വ്യാ-റ.) ഇനി ഉത്തരലക്ഷണത്തെ ചൊല്ലുന്നു:—

കാൽനീളത്തോടു സമമായിട്ടു വിസ്താരവും ഘനവുമുള്ളതു് ഉത്തമമായിരിക്കുന്ന ഖണ്ഡോത്തരം; വിസ്താരത്തെക്കാറ്റം നാലൊന്നു കുറഞ്ഞു ഘനമായുള്ളതു് മദ്ധ്യമമായുള്ള പത്രോത്തരം; വീതിയിൽ പാതി പെരിയ ഭേഷം കനമായുള്ളതു് അധമമായിരിക്കുന്ന രൂപോത്തരം. അതിന്റെ വീതിയും കനവും പകർന്നുകൊള്ളാം വ്യഴികയായിട്ടു് എന്നു പൊരുൾ.

ഉദ്ദേശ്യേ വിശിഖാംശിതേ ദ്വിതയതോ
രൂപോത്തരേ വാജനം
ഷഡ്ഭക്തേഷ്വല്പമേകാംശതോ ദ്വിതയതോ
വാ സ്യാന്മഹാവാജനം
ഏതന്നിർഗമനം നിജാംശവിഹിതം
ന്യസ്യേദുപര്യുത്തര-
സ്യൈതത്തീവ്രസമുച്ഛ്രയോച്ഛ്രയദലാം-
ശവ്യാപ്തതാം പട്ടികാം. ൨൩

രൂപോത്തരേ ഉദ്ദേശ്യേ വിശിഖാംശിതേ— ഈ രൂപോത്തരങ്ങൾ തന്റെ പൊക്കത്തെ അഞ്ചായിട്ടു പകുത്ത്, ദ്വിതയതഃ വാജനം — അതിൽ രണ്ടംശംകൊണ്ടു മേൽക്കതയെ ഉണ്ടാക്കൂ. ഷഡ്ഭക്തേ ഏകാംശതഃ അല്പം വാജനം ദ്വിതയതഃ മഹാവാജനം വാ സ്യാത് —പൊക്കത്തെ ആറംശിച്ചാൽ ഒരംശംകൊണ്ട് അല്പവാജനത്തെയും രണ്ടംശംകൊണ്ടു മഹാവാജനത്തെയും ഉണ്ടാക്കുകിലുമാം. ഏതന്നിർഗമനം നിജാംശവിഹിതം_ ഈ വാജനങ്ങളുടെ പുറപ്പാടു തന്റെ പൊക്കത്തിൽ പാതിതാൻ കാലുതാൻ ഉണ്ടാക്കൂ. ഉത്തരസ്യ ഉപരി ഏതത്തീവ്രസമുച്ഛ്രയോച്ഛ്രയദലാംശവ്യാപ്തതാം പട്ടികാം ന്യസ്യേത് — ഈ ഉത്തരത്തിന്റെ മുകളിൽ, ഉത്തരവീതിയോളം പൊക്കവും പൊക്കത്തിൽ പാതി കനവുംകൂടിയുള്ള പുറവുത്തരത്തെയും വച്ച് ആണികളെയും വച്ച് ഉറപ്പിപ്പൂ.

(വ്യാ_മ.) ഇനി ഉത്തരത്തിന്റെ വാജനത്തെച്ചൊല്ലുന്നു:-

ഉത്തരത്തിന്റെ ഉയരത്തെ അഞ്ചംശിച്ചാൽ രണ്ടു കൊണ്ടു വാജനം ഭവിക്കുന്നു. അല്പവാജനം കൂടാതെയുള്ള രൂപോത്തരങ്ങൾതന്നെ ഉള്ളതാകുന്നു. പിന്നെ ആറംശിച്ചാൽ ഒരംശംകൊണ്ട് അല്പവാജനവും, രണ്ടുകൊണ്ടു മഹാവാജനവും എന്നാകിലുമാം. ഇവററിന്റെ പുറപ്പാട്, തന്റെ തന്റെ ഉയരംകൊണ്ടു നാലൊന്ന്, പാതി എന്നീ അംശങ്ങളെക്കൊണ്ടു വിധിക്കപ്പെട്ടു. പിന്നെ ഉത്തരത്തിന്റെ മീതെ പുറവുത്തരത്തെ ചതിക്ക. ഉത്തരകനത്തോളമിടവരവുമായി, ആയിടവരത്തിൽ പാതി കനവുമായി ഇരിക്കണം പുറവുത്തരം.

ഏകാംഘ്ര്യൂനാദിദണ്ഡാഛ്രയമുപരി നിധാ-
യോത്തരേ വാജനം പ്രാക്-
തിര്യഗ്ദണ്ഡാഛ്രിതാംഘ്ര്യൂനിതവിതതിതുലാ-
സ്താസു വംശാന്തവൃത്ത്യാ
സ്വാഗ്രാക്രാന്താഃ ജയന്തീസ്തദുപരി സമസമീ-
കൃത്യ കൢപ്തോന്നമാർഗ്ഗാ
നിശ്ഛിദ്രം ഛാദയേത് സ്വോചിതഘനഫലകാ-
പ്രസ്തരേണോർദ്ധ്വഭാഗം. ൨൩

ഉത്തരേ ഉപരി—ഉത്തരത്തിന്റെ മുകളിൽ, ഏകാംഘ്ര്യൂനാദിദണ്ഡാഛ്രയം വാജനം നിധായ—ഒരു ദണ്ഡ്, മുക്കാൽ ദണ്ഡ് വിസ്താരമുണ്ടായിരിക്കുന്ന വാജനങ്ങളെ വക്കുത്തു വളരെപ്പോലെ വച്ച് അതിന്മേൽ, പ്രാക് തിര്യക് ച ദണ്ഡാഛ്രിതാംഘ്ര്യൂനിതവിതതിതുലാഃ—നീളത്തിലും വിലങ്ങത്തിലും ഒരു ദണ്ഡു പൊക്കവും മുക്കാൽ ദണ്ഡു വീതിയും ഉണ്ടായിരിക്കുന്ന തുലാങ്ങളെ ഒട്ടുതാഴ്ത്തിവെയ്പൂ. താസു വംശാന്തവൃത്ത്യാ സ്വാഗ്രാക്രാന്താഃ ജയന്തീഃ അത്തുലാങ്ങളിൽ ഉത്തരത്തോടു അനുസരിച്ച് പാതി തുലാങ്ങളിൽ താണ് ഇരിക്കുമാറു വെക്കു. തുലാങ്ങളെയും വെട്ടിത്താഴ്ത്തു, തദുപരി സമസമീകൃത്യ—അത്തുലാങ്ങളുടെയും കണ്ണിത്തുലാങ്ങളുടെയും മുകള് ഒക്കെയും ചെത്തി സമമാക്കി, ഉന്നമാർഗ്ഗം കൢപ്താ—ചരിവ് അളവാക്കിച്ചെയ്തു, സ്വോചിതഘനഫലകാപ്രസ്തരേണ ഊർദ്ധ്വഭാഗം നിശ്ഛിദ്രം ഛാദയേത്—അവിടെ യോഗ്യമായിരിക്കുന്ന പലകകളെക്കൊണ്ടു മുകളിലെ ഭാഗം ഇടവരാതെ മറയ്ക്കൂ.

(വ്യാ. ര.) ഇനി തട്ടിടുവാൻ ചൊല്ലുന്നു:—

ഒരു ദണ്ഡു താൻ മുക്കാൽ ദണ്ഡു താൻ ഇവരമായുള്ള വാജനത്തെ നടേതന്നെ ഉത്തരമേൽവായിൽ വളരെപ്പോലെ ഇടേണ്ടു. ആ തുലാങ്ങളിൽ കണ്ണിത്തുലാങ്ങളെ നെടിയ ഉത്തരം പോലെ നീളമായി തന്നിൽ പാതി അറുത്തു കടത്തിയിടേണ്ടു. പിന്നെ ഇടയിടയ്ക്കുമിട്ടു മേലെ ഭാഗം ചെത്തി സമമാക്കി കനത്തിൽ ഉള്ള പലകകൾ വിരിച്ചു മീതെ ഭാഗത്തെ പഴുതുകൂടാതെ അടയ്ക്കൂ.

ദ്വാരാർദ്ധതഃ കദളികാകരണേന ഗർഭ-
കുഡ്യം ക്രമാന്മുകുളയേത്സുദൃഢൈഃ ശിലാദ്യൈഃ
ദ്വാരോർദ്ധ്വതോഽഷ്ടപുടചാരുലസത്തരംഗ-
ഗർഭാർദ്ധതുംഗമപിധാനശിലാഭിരാമം. ൪൭

ദ്വാരാർദ്ധതഃ കദളികാകരണേന—ദ്വാരോച്ചത്തിന്റെ പാതിക്ക് ഇട മേല്പോട്ടു കോണുകളാൽ അകത്തു വലിഞ്ഞുവരുമാറ്, ഗർഭകുഡ്യം ക്രമാത് സുദൃഢൈഃ ശിലാദ്യൈഃ മുകുളയേത്—ഗർഭഗൃഹത്തിന്റെ ഭിത്തിയെ ഉറപ്പായിരിക്കുന്ന കല്ലുകളെക്കൊണ്ടു കെട്ടിക്കൂട്ടു. ദ്വാരോർദ്ധ്വതഃ അഷ്ടപുടചാരുലസത്തരംഗഗർഭാർദ്ധതുംഗം അപിധാനശിലാഭിരാമം—ദ്വാരത്തിന്റെ മുകളിൽ എട്ടു പട്ടമായും, അകത്ത് അടുത്തുവരുമാറും, ഗർഭഗൃഹവിസ്താരത്താൽ പാതി പൊക്കമുണ്ടായിരിക്കുമാറും, മുകളിൽ കമഴ്ത്തുകല്ലുകൊണ്ടു ശോഭിച്ചിരിക്കുമാറും കൂട്ടിക്കെട്ടിക്കൊള്ളണം.

(വ്യാ-വ.) ഇനി ഇരവു പടുപ്പാൻ ചൊല്ലുന്നു:—

ഗർഭദ്വാരത്തിന്റെ ഇവരത്തിന്റെ അർദ്ധത്തുങ്കേന്നു തുടങ്ങി കദളികാകരണമെന്ന ഇരവു പടുത്ത് അതുകൊണ്ട് ക്രമത്താലെ ഗർഭഭിത്തിയെ മുകുളമായി ചമയ്ക്കൂ. ശില തുടങ്ങിയുള്ളവറ്റെക്കൊണ്ട് ദ്വാരമേൽവായിൽനിന്നു മേല്പോട്ടു അഷ്ടാശ്രമായി സുന്ദരമായി ശോഭിച്ചിരിക്കുന്ന തരംഗമാലതോടുകൂടി ദ്വാരമേൽവായിൽനിന്നു ഗർഭവിസ്താരത്തിൽ പാതി ഇവരത്തോടുകൂടി പൂർണ്ണേഷ്ടികൊണ്ടു മനോഹരമായിരിക്കുകയും വേണം.

അനന്തരം കഴ്പ്പുകൾ ഇടാൻ പറയുന്നു:—

കുഡ്യോത്തരപട്ടികോപരി ലുപാഃ
കൂടപ്രവിഷ്ടാഗ്രകാഃ
സ്വസ്വാംശാഹിതകർണ്ണസൂത്രകമിതാ
മദ്ധ്യാദികർണ്ണാവധി
സ്തംഭോച്ചേ ശരശൈലനന്ദനയനൈ-
ർഭക്തേ ചതുർദ്ധാന്തരാത്
താസാം സ്യാദവലംബനം നയനവ-
ഹ്ന്യബ്ധ്യുർവ്വരാംശൈഃ ക്രമാത്. ൪൮

ഉത്തരപട്ടികോപരി—ചുറ്റുത്തരത്തിന്റെ മുകളിൽ, കൂടപ്രവിഷ്ടാഗ്രകാഃ— കൂടത്തുങ്കൽ തലകൾ എല്ലാറ്റിന്റെയും തൊ

ട്ടിരിക്കുമാറും, സപാസപാംശോദിതകണ്ണസൂത്രകമിതാഃ — തന്റെ തന്റെ സ്ഥാനത്തു തുടങ്ങി കൂടത്തോളമുള്ള കണ്ണസൂത്രത്തോളം നീളത്തോടുകൂടിയിരിക്കുമാറും, മദ്ധ്യാദികണ്ണാവധി ലുപാഃ കല്പ്യാഃ — നടുവിൽ രണ്ടുപുറത്തും തുടങ്ങി കോടിവരേയും ഒരുപോലെ അകലം വരുമാറു കഴുക്കോലുകളെ ഉണ്ടാക്കുക. സ്തംഭോച്ച്രശരശൈലനന്ദനയനൈഃ ഭക്തേ — കാലുനീളത്തെ അഞ്ചുതാൻ ഏഴുതാൻ ഒമ്പതുതാൻ രണ്ടു താൻ പകുത്തിട്ട്, ദ്വ്യഗ്ന്യബ്ധ്യേകപ്രമിതൈരംശൈഃ ക്രമാത (ഉത്തരാത) അധഃ അവലംബനം ചതുർധാ സ്യാത് — രണ്ടുതാൻ മൂന്നുതാൻ നാലുതാൻ ഒന്നുതാൻ അംശങ്ങളെക്കൊണ്ടു പകുത്തു ക്രമേണ കഴപ്പലകകളുടെ ഉത്തരത്തിന്നു താഴെ താഴ്ചയേയും നാലു പ്രകാരം വരുത്താം.

(വ്യാ-വ.) ഇനി കഴപ്പലകകളെ ഇടുവാൻ ചൊല്ലുന്നു:—

ചുറ്റുത്തരമേൽവായിൽ അഞ്ചു തുടങ്ങി കോടിയോളമുള്ള കഴപ്പലകകളെ നടുവിന്നു തുടങ്ങി രണ്ട് ഭാഗക്കാരംവണ്ണം ഇടുന്നു. കൂടത്തിൽ അകംപൂകിയിരിക്കുന്ന അഗ്രങ്ങളോടുകൂടി ഇരിക്കുകയും വേണം. ചുറ്റുത്തരമേൽവായിലും കൂടത്തിലും തന്റെ തന്റെ സ്ഥാനത്തുനിന്നു പ്രാപിച്ചിരിക്കുന്ന കണ്ണസൂത്രത്തോളം നീളങ്ങളായിരിക്കയും വേണം. പിന്നെ കാലിവരംകൊണ്ട് അഞ്ച്, ഏഴ്, ഒമ്പത്, രണ്ട് എന്നിവറ്റെക്കൊണ്ടു പകുത്താൽ ക്രമത്താലെ രണ്ട്, മൂന്ന്, നാല്, ഒന്ന് എന്നീ അംശങ്ങളെക്കൊണ്ട് ഉത്തരക്കീഴ്വായിൽനിന്ന് കീഴ്പോട്ട് ഇക്കഴപ്പലകകളുടെ താഴ്ച നാലു പ്രകാരം ഭവിക്കുന്നു.

അഷ്ടാംശകാദികൃശവിസ്തൃതിപാദകാംശ-
തീവ്രാ ച നീപ്രഫലകോത്തരതോ ലുപാനാം
ഭിത്ത്യംഗുലാദിവിതതം ചതുരശ്രരൂപം
കർത്തവ്യമസ്യ വലയം ച നിജാന്തരൂപം. ൭൯

ഉത്തരതഃ അഷ്ടാംശകാദികൃശവിസ്തൃതിപാദകാംശതീവ്രാ—ഉത്തരവീതിയിൽ എട്ടൊന്നുതാൻ ഏഴിലൊന്നുതാൻ ആറിലൊന്നുതാൻ കുറഞ്ഞ വീതിയോടും, വിസ്താരത്തിൽ മൂന്നൊന്നു കനത്തോടും കൂടിയിരിക്കുമാറ്, ലുപാനാം നീപ്രഫലകാ—കഴുക്കോലുകളുടെ അററത്തു വാവടയേയും വച്ചു തറപ്പൂ. അസ്യ ഭിത്ത്യംഗുലാദിവിതതം ചതുരശ്രരൂപം നിജാന്തരൂപം വലയം ച കാര്യം—

രണ്ടംഗുലം ചതുരത്രമായും മൂന്നംഗുലം ചതുരമായും കഴുക്കോലു കളുടെ വീതിയനുസരിച്ചു തുളച്ചു വളകളുമടിച്ചുകൊള്ളണം.

(വ്യാ-വ.) ഇനി വാവട വള എന്നിവയെറ ചൊല്ലുന്നു:—

ഉത്തരവണ്ണത്തേക്കാൾ എട്ടൊന്ന് ഒമ്പതാലൊന്ന് പത്താലൊന്ന് എല്ലാം കുറഞ്ഞ വിസ്താരവും, അതിൽ മൂന്നൊന്നു കനവുമായിട്ടു വാവടയെ ഉണ്ടാക്കും. ഇരുവിരൽ മൂവിരൽ തുടങ്ങി വിസ്താരമായി സമചതുരശ്രമായിട്ട് ഈ കഴുപ്പലകകളിൽ തുളച്ചു തട്ടുന്ന വളകാം ഉണ്ടാക്കപ്പെടുവാൻ യോഗ്യം.

ശാകാദ്യുത്തമദാരുകഌപ്തഫലകൈ-
രേതാഃ സമന്താൽപ്പാഃ
സംഛാദ്യോപരി തത് പിധാനഫലകാം
കൃതോല്ലസത് കീലകാം
വാസ്ത്വാധാരസമുന്നതാം പ്രഥിതയത്-
പാദാബ്ജകാദ്യാദികാം
വിന്യസ്യേന്നവപുണ്ഡരീകമുകുളാ-
ഗ്രാമൂർദ്ധതസ് തൂപികാം. ൩൦

ശാകാദ്യുത്തമദാരുകഌപ്തഫലകൈഃ ഏതാഃ ഖപാഃ സമന്താത് സംഛാദ്യ—ഇക്കഴുക്കോലുകളെ തേക്കുതുടങ്ങിയ ഉറപ്പുള്ള മരങ്ങളുടെ പലകകൊണ്ട് എല്ലാടവും തറപ്പിച്ചു, ഉല്ലസത് കീലകാം തത് പിധാനഫലകാം കൃതാ—ശോഭിച്ചിരിക്കുന്ന നാരായത്തോടു കൂടിയ അവസാനപ്പലകയും വച്ച്, ഉപരിമുകളിൽ, വാസ്ത്വാധാരസമോന്നതാം—തറയുടെ പൊക്കത്തോളം നീളമായും, പ്രഥിതത് പാദോബ്ജകാദ്യാദികാം—പ്രസിദ്ധമായിരിക്കുന്ന താമരക്കടങ്ങളോടുകൂടിയ ചുവടോടും, നവപുണ്ഡരീകമുകുളാഗ്രാം—താമരമൊട്ടു പോലെ ഇരിക്കുന്ന അഗ്രത്തോടും കൂടിയിരിക്കുന്ന, സ് തൂപികാം വിന്യസ്യേത്—താഴികക്കുടത്തെ നല്ല മുഹൂർത്തത്തുങ്കൽ വയ്ക്കണം

(വ്യാ-വ.) അതിന്റെ മേലെ പണിപ്രകാരത്തെ ചൊല്ലുന്നു:—

കഴുപ്പലകകളുടെ ചുറവും മീതേ തേക്കു തുടങ്ങിയുള്ള ഉത്തമവൃക്ഷങ്ങളെക്കൊണ്ട് ഉണ്ടാക്കിയ ഫലകങ്ങളെക്കൊണ്ട് മറച്ചിട്ടു മുകളിൽ താഴികക്കുടത്തിന് ഉറപ്പായിട്ടുള്ള നാരായത്തോടുകൂടിയിരിക്കുന്ന അവസാനപ്പലകയെയും തറച്ചിട്ട് അതിന്റെ മീതേ താഴികക്കുടത്തെ വയ്പ്പൂ. അധിഷ്ഠാനത്തോളമിവരമായി

പ്രസിദ്ധമായിരിക്കുന്ന പത്മകം തുടങ്ങിയുള്ള അവയവങ്ങളോടുംകൂടി താമരയുടെ മൊട്ടുപോലെ കൂമ്പിയിരിക്കുന്ന അഗ്രത്തോടുംകൂടി ഇരിക്കണം താഴികക്കുടം.

വർഷാതപാദിവാരണ-
കല്യൈഃ ശുല്ബാദികല്പിതൈഃ ഫലകൈഃ
സാരേഷ്ടകാദിഭിർവ്വാ
വിമാനശിഖരം തതഃ സുപിധേയം. ൧ ൮

വർഷാതപാദിവാരണകല്യൈഃ—മഴ വെയില് ഇത്യാദികളെ തടുക്കുന്നതിനു സമർത്ഥങ്ങളായിരിക്കുന്ന, ശുല്ബാദികല്പിതൈഃ ഫലകൈഃ—ചെമ്പു തുടങ്ങിയുള്ള പലകകളെക്കൊണ്ടുതാൻ, സാരേഷ്ടകാദിഭിഃ വാ—ഉറപ്പുള്ള ഇഷ്ടക ഓട് ഇത്യാദികൊണ്ടുതാൻ, തതഃ വിമാനശിഖരം സുപിധേയം—പിന്നെ പ്രാസാദത്തിന്റെ മുകളിൽ മേച്ചിലു ചെയ്യപ്പൂ.

(വ്യാ-വ.)—ഇനി മേച്ചിൽപ്രകാരം ചൊല്ലുന്നു—

മഴ, വെയില്, മഞ്ഞ്, കാററ് എന്നു തുടങ്ങിയുള്ളവററ തടുപ്പാൻ ശക്തിയുണ്ടായി ചെമ്പ്, വെള്ളി, പൊന്ന് എന്നിവററെക്കൊണ്ട് ഉണ്ടാക്കിയ ഫലകങ്ങളെക്കൊണ്ടുതാൻ, സാരങ്ങളായിരിക്കുന്ന ഇഷ്ടക ഓട് എന്നിവററെക്കൊണ്ടുതാൻ, പ്രാസാദത്തിന്റെ ശിഖരത്തെ നന്നായി മേഞ്ഞു മറയ്ക്കു.

അനന്തരം അല്പപ്രാസാദങ്ങളുടെ പ്രകാരാന്തരത്തെപ്പറയുന്നു—

അല്പധാമനി വിസ്തൃതിദ്വിഘ്നിത-
പ്രായതോച്ഛ്രയേഷ്ടാംശിതേ
മൂലാംശേന മസൂരകോച്ഛ്രയമഥ
സ്തംഭോച്ഛ്രയം ദ്വ്യംശതഃ
ഭൂയഃ പ്രസ്തരമംശതോ ഗളമിതാം-
ശേന പ്രകണ്ഠോച്ഛ്രയം
ഭാഗാഭ്യാം ശിഖരോച്ഛ്രയം വിരചയേ-
ദേകാംശതഃ സ്തൂപികാം. ൧ ൯

അല്പധാമനി—അല്പപ്രാസാദങ്ങളിൽ, വിസ്തൃതിദ്വിഘ്നിതപ്രായതോച്ഛ്രയേ അഷ്ടാംശിതേ—വിസ്താരത്തിൽ മികവോടും ഇരട്ടിയായുള്ള പൊക്കത്തെ എട്ടായിട്ടു പകുത്താൽ മൂലാംശേന മസൂരകോച്ഛ്രയം—താഴെ ഒരംശംകൊണ്ടു തറയുടെ പൊക്കം

ത്തെയും, അഥ ഷഡ്ഭാഗത്താൽ സ്തംഭോച്ഛ്രയം-പിന്നെ രണ്ടംശംകൊണ്ടു കാലുനീളത്തെയും, ത്രയഃ അംശൈഃ പ്രസ്തരം-പിന്നെ ഒരംശംകൊണ്ടു പ്രസ്തരത്തെയും, ഏകാംശേന ഗളം-പിന്നെ ഒരംശംകൊണ്ടു ഗളത്തെയും, ഭാഗാഭ്യാം പ്രക്ലൃപ്തോച്ഛ്രയം ശിഖരോച്ഛ്രയം -പിന്നെ രണ്ടംശംകൊണ്ട് കല്പിച്ചിരിക്കുന്ന കഴുപ്പലകകളുടെ പൊക്കത്തെയും, ഏകാംശേന സ്തൂപികാം ച വിരചയേത്-പിന്നെ ഒരംശംകൊണ്ടു താഴികക്കുടത്തിന്റെ പൊക്കത്തെയുമുണ്ടാക്കുക.

(വ്യാ-മ.) ഇനി പ്രാസാദാവയവങ്ങളുടെ മറ്റൊരു പ്രകാരം ചൊല്ലുന്നു:—

പ്രാസാദം ചെറുതാകുമ്പോൾ അതുകൊണ്ടുള്ള ഉയരം മുക്കാൽവാരം വീതിയിലിരട്ടി വേണ്ടിവരുന്നു. ആ ഉയരത്തെ പിന്നെ എട്ടംശിച്ചാൽ ചുവട്ടിലെ അംശംകൊണ്ടു അധിഷ്ഠാനോച്ഛ്രയത്തെ ഉണ്ടാക്കുക. അവിടെനിന്ന് രണ്ടംശംകൊണ്ടു കാലിന്റെ ഉയരത്തെയും, പിന്നെ ഒരംശംകൊണ്ടു പ്രസ്തരത്തെയും, അതിന്റെ മേലൊരംശംകൊണ്ട് ഉണ്ടാക്കിയ ഉയരത്തോടുകൂടിയിരിക്കുന്ന ഗളത്തെയും, രണ്ടംശംകൊണ്ടു ശിഖരോച്ഛ്രയത്തെയും, പിന്നെ ഒരംശമുള്ളതുകൊണ്ടു താഴികക്കുടത്തെയും ഉണ്ടാക്കുക.

സ്തംഭോർദ്ധ്വാദിസമുച്ഛ്രയേ പ്രകൃതിഭ-
ക്തേ പ്രസ്തര പാതിസ്ഥ-
ത്യംശേ ഷട്ചാന്തരാംശകേന ത്രിശശിഭിർ-
ഭൂതാളിമഞ്ചൈസ്സ്രുതിഭിഃ
കണ്ഠാദ്രീന്ദുകലാതിഥിസ്സ്വപാംശനാസപോ-
താലിംഗപട്ട്യന്തരാ-
ന്യുപ്രകാരൈശ്ശ പ്രതിവാംശനേ പ്രതികൃതോ-
ന്തേ കർമ്മാംശഹാന്യാ വദേൽ. ൫൨.

സ്തംഭോർദ്ധ്വാദിസമുച്ഛ്രയേ പ്രസ്തര-കാലുനീളത്തിൽ പാതിയോളമുള്ള പ്രസ്തരത്തിന്റെ പൊക്കത്തെ, പ്രകൃതിഭക്തേ വാ അതിസ്ഥൂത്യംശേ വാ- ഇരുപത്തിനൊന്നായിട്ടോ പത്തൊമ്പതായിട്ടോ പകുത്താലതിൽ, ത്രിശശിഭിഃ ഉത്തരം പദാംശകേന- മൂന്നംശംകൊണ്ടു ഉത്തരത്തെയും ഒരംശംകൊണ്ടു കപോതത്തെയും, ഭൂതാളി... ഭൂതാളി-മൂന്നംശംകൊണ്ടു ഭൂതങ്ങളോടുകൂടിയ വാജിയെയും, കണ്ഠാദ്രീന്ദുകലാതിഥിഭിഃ സവാജനാസപോതാലിംഗപട്ട്യന്തരിഃ-

ഒരംശംകൊണ്ടു വാജനത്തെയും ഏഴംശംകൊണ്ടു കപോതത്തെയും ഒരംശംകൊണ്ട് ആലിംഗപട്ടത്തെയും ഒരംശംകൊണ്ടു ഗളത്തെയും, ഇത്യാകാംക്ഷെ: പ്രതിവാജനേ—മൂന്നംശംകൊണ്ടു പടിയേയും ഒരംശംകൊണ്ടു പടിയുടെ മുകളിൽ വാജനത്തെയുമുണ്ടാക്കു. അവയെ പ്രതികപോതേ ക്ഷുദ്രാംശൈ ന്യൂ പത്തൊമ്പതംശമാക്കിയെടുത്തു പടിക്കും കപോതത്തിന്നും ഓരോ അംശം കുറച്ചു് ഇരിക്കുമാറും ഉണ്ടാക്കിക്കൊള്ളു.

(വ്യാ— വ.) ഇനി പ്രസ്തരങ്ങളുടെ അവയവങ്ങളെ ചൊല്ലുന്നു:—

കാൽനീളത്തിൽ പാതി ഇടങ്ങയുള്ള ഉവമത്തൊടുകൂടിയിരിക്കുന്ന പ്രസ്തരത്തെക്കൊണ്ട് ഇ(നി?ന്ന)പത്തൊന്നു താൻ പത്തൊമ്പതു താൻ മൂന്നുകൊണ്ടുമൊന്നുകൊണ്ടും ഉത്തരത്തെയും വാജനത്തെയുമുണ്ടാക്കു. മൂന്നംശംകൊണ്ടു വളഭിയേയും, ഒന്ന് ഏഴ്, ഒന്ന്, ഒന്ന് എന്നിവറ്റെക്കൊണ്ടു പട്ടം കപോതം ആലിംഗപട്ടം ഗളം എന്നിവറ്റെയും, മൂന്ന് ഒന്ന് എന്നിവറ്റെക്കൊണ്ടു വളഭിയെയും വാജനത്തെയുമുണ്ടാക്കു. പത്തൊമ്പതു് അംശിച്ചു എങ്കിൽ പടിയേയും കപോതത്തെയും ഓരോ അംശം കുറച്ചു പണിചെയ്യു.

ഇത്യേകഭൂമൌ ചതുരശ്രരൂപേ
സുരാലയേഽല്പേ വിധിരഭ്യധായി;
അഥാഭിധാസ്യേ ചിതലാദിജാതി-
ച്ഛന്ദാദിവൃത്താദിഗതം വിശേഷം. ൫൪

മയാ ചതുരശ്രരൂപേ ഏകഭൂമൌ അല്പേ സുരാലയേ വിധിഃ ഇതി അഭ്യധായി—എന്നാൽ ചതുരശ്രമായി ഒരു നിലയായിരിക്കുന്ന അല്പപ്രാസാദത്തിങ്കലെ പണിയുടെ പ്രകാരം ഈവണ്ണം വചിക്കപ്പെട്ടു. അഥ ചിതലാദിജാതിച്ഛന്ദാദിവൃത്താദിഗതം വിശേഷം അഭിധാസ്യേ—അനന്തരം രണ്ടു നില തുടങ്ങിയുള്ള പ്രാസാദങ്ങളുടെയും ജാതിപ്രാസാദത്തിന്റെയും ഛന്ദപ്രാസാദത്തിന്റെയും വൃത്തപ്രാസാദത്തിന്റെയും വിശേഷവിധികളെ പറയുന്നേൻ.

(വ്യാ— വ.) ഇനി ചിതലാദിഭേദങ്ങളെ ചൊല്ലുന്നു:—

ചതുരശ്രമായി ഒരു നിലയായി അല്പമായി ഇരിക്കുന്ന പ്രാസാദത്തിങ്കലെ വിധി ഇപ്രകാരം ചൊല്ലപ്പെട്ടു. അനന്തരം

ചിത്രതലം ത്രിതലം ജാതിച്ഛന്നം വികല്പങ്ങളാഭാസം വൃത്തം വൃത്തായതം ചതുരായതം ഹസ്തിപൃഷ്ഠം ഷഡശ്രം, അഷ്ടാശ്രം എന്നുള്ള പ്രാസാദങ്ങളുടെ വിശേഷത്തെ ചൊല്ലുന്നു.

ത്ര്യാദ്യാശാകരപരിമിതം ശശിതലം
ബാണാദിമാർത്താണ്ഡദോഃ-
പര്യന്തം ദ്വിതലം ഹയാദി നൃപഹ-
സ്താന്തം ത്രിഭൂമ്യന്വിതം
കുര്യാദ്ധാമ നിജോചിതോച്ഛ്രയയുതം
പ്രോക്തോച്ഛ്രയേഷ്വപ്യതോ
യുക്ത്യാ പാദദലത്രിപാദകരസം-
യോഗക്ഷയൌ ച ക്വചിത്. ൧൧

ത്ര്യാദ്യാശാകരപരിമിതം ശശിതലം — മൂന്നുകോൽ തുടങ്ങി പത്തുകോലുവരെയും ഉണ്ടാക്കുന്ന പ്രാസാദങ്ങൾ ഒരു നിലയായിട്ടും, ബാണാദിമാർത്താണ്ഡദോഃപര്യന്തം ദ്വിതലം — അഞ്ചുകോലു തുടങ്ങി പന്ത്രണ്ടുകോലുവരെയും രണ്ടു നിലയായിട്ടും, ഹയാദി നൃപഹസ്താന്തം ത്രിഭൂമ്യന്വിതം — ഏഴുകോലുതുടങ്ങി പതിനാറുകോലുവരെയും മൂന്നു നിലയായിട്ടും, നിജോചിതോച്ഛ്രയയുതം ധാമ കുര്യാത് — തനിക്കു വിധിച്ചിരിക്കുന്ന പൊക്കത്തോടുകൂടി പറഞ്ഞതുപോലെ പ്രാസാദങ്ങളെ ഉണ്ടാക്കുക. എന്നു പ്രോക്തോച്ഛ്രയേഷു യുക്ത്യാ പാദദലത്രിപാദകരസംയോഗക്ഷയൌ ച — മുമ്പിൽ നാലു പ്രകാരം വിധിച്ചിരിക്കുന്ന പൊക്കത്തിൽ യുക്തിക്കുതക്കവണ്ണം കാൽ അര മുക്കാൽ ഇതുയും കോലു കൂട്ടീട്ടും കുറച്ചിട്ടും ആവശ്യത്തിങ്കൽ വേണ്ടിവരും.

(വ്യാ-വ.) ഇനി ഏകചിത്രതലങ്ങളുടെ നിയമത്തെ ചൊല്ലുന്നു:—

മുക്കോൽ തുടങ്ങി പതിക്കോലോളമുള്ള പ്രാസാദത്തെ ഒരു നിലയായി പണിചെയ്ക. നാല്ലേക്കാൽ അയ്ക്കോൽ തുടങ്ങി പന്തിരുകോലോളമുള്ള പ്രാസാദത്തെ ദ്വിതലമായിട്ടും പണിചെയ്ക. അരക്കോൽ ഏഴുകോൽ തുടങ്ങി പതിനാറുകോലോളമുള്ള പ്രാസാദത്തെ മൂന്നുനിലയായിട്ടു കൂടീട്ടും പണിചെയ്വൂ. അതതിന്നു മതിയാംവണ്ണം നടേ ചൊല്ലിയ ഇവരത്താലൊന്നിനോടു കൂടി ഇരിക്കയും വേണം; ചൊല്പ്പുതക്കവണ്ണം. ചിലേടത്തു ഇന്നാലുപ്രകാരം ചൊല്ലിയ ഇവരങ്ങളിൽ കുഴിച്ചില്ലായ്കിൽ കാൽക്കോൽ

അരക്കോൽ മുക്കാൽ കോൽ തന്റെ തന്റെ യോനിമംഗം താൻ കൂട്ടകയുമാം കളകയുമാം.

ആരൂഢഭിത്തിമുപചിത്യ ലുപാഗ്രധാനീം
യുക്ത്യാ തലാന്തരവിധൌ പ്രവിധായ തസ്യാം
ബാഹ്യോത്തരാഹിതലുപാ വിനിവേശ്യ കൃത്വാ
തത്പട്ടികാം സമതലീകൃതമഥ ഗളം വിദധ്യാത്. ൩൬

തലാന്തരവിധൌ ആരൂഢഭിത്തിം ഉപചിത്യ—മാളികയായിട്ടുള്ള പ്രാസാദങ്ങളിൽ ആരൂഢത്തിന്നു നേരെ ഭിത്തിയെ കെട്ടിയാൽ, യുക്ത്യാ ലുപാഗ്രധാനീം കൃത്വാ—ആ ഭിത്തിയുടെ മുകളിൽ കഴുക്കോലുകളെ പിടിപ്പിക്കുന്നതിന്നു മോന്തായംപോലെ ഒരു ഉത്തരത്തെ വച്ച്, ബാഹ്യോത്തരാഹിതലുപാഃ തസ്യാം വിനിവേശ്യ—പുറത്തെ ഉത്തരങ്ങളിൽ നിന്നു തുടങ്ങി അതിങ്കൽ അഗ്രം വരുമാറു കഴുക്കോലുകളെ ഇരുത്തി, പട്ടികാം കൃത്വാ സമതലിതേ—സംഭാരപ്പടിയേയും വച്ചു തുലാങ്ങളും പലകകളും ഇട്ടു സമതലമാക്കിയാൽ, അഥ ഗളം വിദധ്യാത്—പിന്നെ അവിടെ സിരപ്പലക ചെത്തിവച്ച് ഗളത്തെയുമുണ്ടാക്കുക.

(വ്യാ-വ.) ഇനി ഛദിതലത്തിന്റെ പണിപ്രകാരത്തെ ചൊല്ലുന്നു:—

രണ്ടു നിലവേണമെങ്കിൽ അർദ്ധഭിത്തിയെ പടുത്തു മേട പൊക്കി യുക്തിക്കൊത്തവണ്ണം നാവുതാങ്ങിയുമിരുത്തി ബാഹ്യോത്തരത്തിന്മേലിരുത്തിയ കഴുക്കോലുകളെ നാവുതാങ്ങി മേൽപാട്ടിൽ ചെവുത്തി മീതെ സംഭാരപ്പടിയും വച്ചിട്ടു പിന്നെ മേൽചെത്തി സമമാക്കി ഗളത്തെ ഉണ്ടാക്ക.

സ്തംഭേ പ്രാഥമികേ ഹ്യനലാദിശിവനി-
ക്ഷേത്രാംശിതേ/ംശൈഃ ക്രമാ-
ദുന്നത്യാഗ്നിത്രിഗുണേഷു ശൈലശരനാ-
ഗാങ്കാബ്ധിഭിഃ സമ്മിതാ
ഗ്രീവോക്താ നവധാ തതോ/പി ലലകം-
ശൈഃ പൂർവ്വപൂർവ്വാശ്രിതാഃ
പ്രോന്നത്യാ ച തദുന്നതിഃ പ്രതിതലം
സ്യാത് പ്രസ്തരപ്രക്രിയാ. ൩൭

പ്രാഥമികേ സ്തംഭേ—താഴത്തെ നിലയുടെ കാൽപൊക്കത്തെ അനലാദിശിവനിക്ഷേത്രൈഃ അംശിതേ—മൂന്നുതുടങ്ങി പതി

ഒന്നൊന്നുവരെയുള്ള സംഖ്യകളെക്കൊണ്ടു പകുത്തു്, ക്രമാത് നേത്രാഗ്നിത്രിഗുണപൂർണ്ണശൈലശരനാഗാങ്കാംശകൈഃ സമ്മിതാ നവധാ ഗ്രീവാ ഉക്താ-ക്രമേണ രണ്ടും മൂന്നും മൂന്നും മൂന്നും അഞ്ചും ഏഴും അഞ്ചും എട്ടും ഒമ്പതും ഈ സംഖ്യകളോടു തുല്യമായിട്ട് ഒമ്പതുപ്രകാരം മേലെ നിലയുടെ കാലിവരത്തെ ഉണ്ടാക്കു. ഇക്കാലുനീളത്തെ ഗളമെന്നും പറയാം. തതഃ പരതലക്ഷ്മോച്ച പൂർവ്വപൂർവ്വാംശശ്രിതഃ തദുന്നതിഃ പ്രോക്തനയാ-പിന്നെയുംമേല്പോട്ടു നിലകളെ ഉണ്ടാക്കുന്നേടത്തു് അതിന്റെ താഴത്തെനിലയുടെ കാലുനീളത്തെ ഇപ്രകാരം അംശിച്ച് ആ അംശംകൊണ്ട് കാലിവരത്തെ ഉണ്ടാക്കു. പ്രതിതലം പ്രസ്തരപ്രക്രിയാ സ്യാത്-മാളികകളുടെ ഇടയിലെ ഭിത്തിയിങ്കൽ നിലകൾക്കു പ്രസ്തരത്തെയും ഉണ്ടാക്കണം.

(വ്യാ വ.) ഇനി രണ്ടാം നിലയുടെ കാലിവരത്തെ ചൊല്ലുന്നു:—

താഴത്തെനിലയുടെ കാൽനീളം കൊണ്ടു മൂന്നു തുടങ്ങി പതിനൊന്നോളമുള്ള അവറ്റെക്കൊണ്ടു പകുത്താൽ, ക്രമത്താലെ രണ്ടു മൂന്ന് മൂന്ന് (മൂന്ന്) അഞ്ചു ഏഴു അഞ്ചു് എട്ടു് ഒമ്പതു് എന്നീ അംശങ്ങളെക്കൊണ്ടു മേലെ നിലയുടെ കാൽനീളം ഒമ്പതുപ്രകാരം ചൊല്ലപ്പെട്ടു അതിന്മേലെയുമുണ്ടു് കണക്കാക്കണമെങ്കിൽ അതതിന്റെ കീഴെനിലയുടെ കാൽനീളത്തിങ്കൽ നിന്നു് ഊഹിക്കപ്പെടുവാൻ യോഗ്യം അവിടത്തെകാൽനീളം. നിലതോറും പ്രസ്തരപ്രക്രിയയും ഭവിക്കണം.

ഗ്രീവായാമുപരി ത്രിദണ്ഡപരിശി-
ഷ്ടാംശേ ചതുർഭാജിതേ
മൂലാംശം ച തൃതീയകം ച ദശധാ
തുര്യം ച കൃത്വാംശകം
ആലിംഗാന്തരപട്ടികാം ത്രിഭിരഥാ-
ഭ്യാമന്തരീം പഞ്ചഭി-
സ്ത്വാദ്യാംശാദിനവാങ്കനാം പ്രതിമധഃ—
പങ്ക്ത്യംശകേ കല്പയേത്. ൩൫

ഗ്രീവായാം ഉപരി മാളികയുടെ കാലുനീളത്തിന്റെ മുകളിൽ, ത്രിദണ്ഡപരിശിഷ്ടാംശേ മൂന്നു ദണ്ഡുമാത്രം നീക്കി ശേഷംതാഴെയുള്ള ഭാഗത്തെ, ചതുർഭാജിതേ-നാലായിട്ടു പകുത്താൽ അതിൽ, മൂലാംശം തൃതീയകം തുര്യമംശകം ച ദശധാ കൃത്വാ-താഴത്തെ

അംശകത്തേയും മൂന്നാമത്തേ അംശകത്തേയും നാലാമത്തേ അംശകത്തേയും പത്തായിട്ടു പകുപ്പൂ. അധഃ പങ്ക്ത്യംശകേ—താഴത്തെ പത്തു് അംശത്തിൽ, ത്രിഭിഃ ആലിംഗാഹ്വയപട്ടികാം—മൂന്നംശംകൊണ്ടു ശിവലിംഗംപോലെ കന്തയോടും വാജനത്തോടുംകൂടിയ പടിയേ ഉണ്ടാക്കൂ. ഉപര്യാം അന്തരീം—രണ്ടംശംകൊണ്ടു ഗളത്തെ ഉണ്ടാക്കൂ. പഞ്ചഭിഃ സപാദ്യംശാശ്രിതവാജനാം പ്രതിം ച കല്പയേത്—പിന്നെ അഞ്ചംശമുള്ളതുകൊണ്ടു പടിയെയും തന്റെ രണ്ടംശംകൊണ്ടു് വാജനത്തോടും കൂടിയുണ്ടാക്കൂ.

(വ്യാ-വ.) ഇനി മൂന്നു ശ്ലോകംകൊണ്ടു മീതെ മീതെ നിലയുടെ ഭിത്ത്യലങ്കാരത്തെ ചൊല്ലുന്നു:—

ഗ്രീവ എന്നു മേലേനിലയുടെ കാൽ നീളം; അതിന്റെ മേലേ അററത്തു മൂന്നു ദണ്ഡ് ഇട്ടേച്ചു ശേഷംകൊണ്ടു നാലു പകുത്താൽ നടേത്തതിനേയും മൂന്നാമതിനേയും നാലാമതിനേയും പത്തു പകുത്താൽ നടേത്തെ പത്തംശത്താൽ മൂന്നുകൊണ്ടു് ആലിംഗപട്ടത്തേയും രണ്ടുകൊണ്ടു ഗളത്തേയും അഞ്ചംശംകൊണ്ടു പടിയേയുമുണ്ടാക്കുക. അപ്പടി തന്നിൽ രണ്ടംശമുള്ള വാജനത്തോടുകൂടി ഇരിക്കയുംവേണം.

ശാലാകൂടഗവാക്ഷകാദിരുചിരാം
ഭിത്തിം ദ്വിതീയേ തൃതീ-
യേംശേ പഞ്ചഭിരുത്തരം ച വലഭിം
കൂടാദിപാദ്യുജ്ജ്വലാം
തുര്യേംശേ ദശഭിർദ്വികർണ്ണപൂർവപ-
ട്ടാഢ്യം കപോതം തതഃ
സസ്വാംഘ്രിം ഗൃഹപിണ്ഡിമൂർധ്വനിഹിതൈർ-
ഭാഗൈസ്ത്രിഭിഃ കല്പയേത്. ൫൯

ദ്വിതീയേ ശാലാകൂടഗവാക്ഷകാദിരുചിരാം ഭിത്തിം- രണ്ടാമത്തെ അംശകത്തുന്നൽ ശാലകളോടും കൂടങ്ങളോടും ജാലകങ്ങളോടും കാലുകളോടുംകൂടിയ ഭിത്തിയെ ഉണ്ടാക്കൂ. തൃതീയേ പഞ്ചഭിഃ ഉത്തരം പഞ്ചഭിഃ കൂടാദിപാദ്യുജ്ജ്വലാം വലഭിം ച-മൂന്നാമത്തെ പത്തംശത്തിൽ അഞ്ചുകൊണ്ടു് കല്പുത്തരത്തെയും, കൂടങ്ങളോടും ഗജസിംഹാദികളോടുംകൂടിയിരിക്കുന്നവലഭിയേയുമുണ്ടാക്കൂ. തുര്യേംശേ ദശഭിഃ-നാലാമത്തെ പത്തംശത്തിൽ, ദ്വികർണ്ണപൂർവപട്ടാഢ്യം

കപോതം-രണ്ടംശംകൊണ്ട് മുഖപട്ടികയോടും കൂടിയിരിക്കുന്ന കപോതകത്തെ ഉണ്ടാക്കുക. തതഃ ഊർദ്ധ്വനിർഗ്ഗതൈഃ ത്രിഭിഃ ദണ്ഡൈഃ സപാദാംഘ്രിം ഗൃഹപിണ്ഡിം കല്പയേത്-മുകളിൽ മൂന്നു ദണ്ഡിനേ നീക്കിയിരിക്കുന്നതുകൊണ്ട് കാലുകളോടു കൂടിയിരിക്കുന്ന ഗൃഹപിണ്ഡിയാകുന്ന ഭിത്തിയേയുമുണ്ടാക്കുക.

(വ്യാ-ഖ.) ശാലാകൂടം ജാലകം എന്നു തുടങ്ങിയുള്ള വരേറ കൊണ്ടു ശോഭിച്ചിരിക്കുന്ന ഭിത്തിയേ രണ്ടാമംശംകൊണ്ട് ഉണ്ടാക്കുക. മൂന്നാമതിലേ പത്തംശത്തിൽ അഞ്ചുകൊണ്ട് ഉത്തരത്തേയും, അഞ്ചംശംകൊണ്ട് ഭൂതവ്യാളികളെക്കൊണ്ട് ശോഭിച്ചിരിക്കുന്ന വലഭിയേയും, നാലാമതിലേ പത്തംശംകൊണ്ട്, രണ്ടംശം കൊണ്ട് ഉണ്ടാക്കിയിരിക്കുന്ന മുഖപ്പട്ടിയോടുകൂടിയിരിക്കുന്ന കപോതത്തേയും, പിന്നെ മേൽ ഇട്ടേച്ചു മൂന്നു ദണ്ഡുകളെക്കൊണ്ടു പ്രാസാദത്തിന്നു വിധിച്ച കാലുകളോടുംകൂടിയിരിക്കുന്ന ഗൃഹപിണ്ഡിയേയും ഉണ്ടാക്കുക.

തലേ ദ്വിതീയേ വിദിശാസു കൂടാൻ
ദിശാസു ശാലാശ്ച തദന്തരേഷു
നാസീർദ്വിശോ വാ രചയേദ്ദിശാസു
മൂർത്തീരജാദ്യാഃ ശിഖരേ ച നാസീഃ. ൩൦

ദ്വിതീയേ തലേ-രണ്ടു നിലയുള്ളേടത്ത്, വിദിശാസു കൂടാൻ-കോണുകളിൽ കൂടങ്ങളേയും; ദിശാസു ശാലാഃ ച - ദിക്കുകളിൽ ശാലകളേയും, തദന്തരേഷു ദ്വിശഃ നാസീഃ വാ-ശാലാകൂടങ്ങളുടെ ഇടയിൽ ഒന്നുതാൻ രണ്ടുതാൻ നാസികകളേയും, ശിഖരേ അജാദ്യാഃ മൂർത്തീഃ ച രചയേത്-ശിഖരത്തുങ്കൽ, ബ്രഹ്മാവ് കിഴക്ക്, ദക്ഷിണാമൂർത്തി തെക്ക്, നരസിംഹം പടിഞ്ഞാറ്, കൃഷ്ണൻ വടക്ക്-ഇങ്ങനെ നാലുമൂർത്തികളേയും മരംകൊണ്ടുതാൻ കല്ലുകൊണ്ടുതാൻ ഉണ്ടാക്കിപ്പൂ.

(വ്യാ-ഖ.) രണ്ടാംനിലയിൽ കോണുകളിൽ കൂടങ്ങളേയും, ദിക്കുകളിൽ ശാലകളേയും, ശാലാകൂടാന്തരങ്ങളിൽ നാസികകളെ(യും) ഈരണ്ടായിട്ടുതാൻ പണിചെയ്ക. പിന്നെ [1]പടിക്കുകളിൽ കിഴക്കുതുടങ്ങി ബ്രഹ്മൻ ദക്ഷിണാമൂർത്തി നരസിംഹം ശ്രീകൃഷ്ണൻ എന്നീ മൂർത്തികളേയും, ശിഖരങ്ങളിൽ ഗജത്തിൻതാൻ (?) നാസികകളേയും ഉണ്ടാക്കുക.

1. പരിഷ്കൃതപാഠം.

യത്ത് ഈവരമായി ഇരിക്കുകയും ചെയ്യും. ഇവിടെ പതിനൊന്നര ക്കോൽപ്പൂർഷ ഓജാധമം ത്രിഭൂമി; പതിമൂന്നുകോൽ ഓജമദ്ധ്യമം ത്രിഭൂമി; പതിനഞ്ചുകോൽ ഓജോത്തമം ത്രിഭൂമി; പന്ത്രണ്ടുകോൽ യുഗ്മാധമം ത്രിഭൂമി; പതിന്നാൽകോൽ യുഗ്മമദ്ധ്യമം ത്രിഭൂമി; പതിനാറുകോൽ യുഗ്മോത്തമം ത്രിഭൂമി; പതിനേഴുകോൽ ഓജാധമം ചതുർഭൂമി. ഇങ്ങനെ മേല്പോട്ട് ഒക്കെ കണ്ടുകൊൾക.

വിശേഷതസ്ത്രിഷു ഷട്ഷട്പ്രസമസമകരൈ-
രങ്ഘ്രിഭൌമാദയഃ സ്യു-
ശ്ഛന്ദാ ഹസ്തൈർനവാശാദിഭിരിഷുരസപ-
ഞ്ചാശദന്തൈർവികല്പാഃ
പഞ്ചക്ഷ്മാദ്യാശ്ച സർവേ പ്രതിതലമൃതുഭി-
ന്നാ വിവസ്ഥാതലാന്താ
തദ്വദ്ദ്വ്യേകാന്താന്താഽവധിഭിരുദധിഭൂ-
മ്യാദ്യാഭാസസംജ്ഞകാഃ. ൩൨

വിശേഷതസ്ത്രിഷു ഷട്ഷട്പ്രസമസമകരൈഃ അങ്ഘ്രിഭൌമാദയഃ ഛന്ദാഃ സ്യുഃ – പതിമൂന്നുകോൽ പതിനാറുകോൽ തുടങ്ങി അറുപത്തിയഞ്ചുകോൽ അറുപത്തിയാറുകോൽ വരേയും ഉള്ള അളവായിട്ട് നാലുനില തുടങ്ങി പന്ത്രണ്ടു നിലവരെ ഉണ്ടാകുന്ന പ്രാസാദങ്ങൾക്ക് 'ഛന്ദ'മെന്നു പേരാകുന്നത്. നവാശാദിഭിഃ ഇഷുരസപഞ്ചാശദന്തൈഃ ഹസ്തൈഃ പഞ്ചക്ഷ്മാദ്യാഃ വികല്പാഃ – ഒമ്പതു കോലും പത്തുകോലും തുടങ്ങി അമ്പത്തിയഞ്ചുകോലും അമ്പത്തിയാറുകോലും വരെയുള്ള കോലുകളെക്കൊണ്ട് അളവായി അഞ്ചുനില തുടങ്ങി പന്ത്രണ്ടു നിലവരെയും 'വികല്പം' എന്ന പേരായ പ്രാസാദങ്ങളുണ്ടാകാം. സർവേ പ്രതിതലം ഋതുഭിന്നാഃ വിവസ്ഥതലാന്താഃ – ഈ പ്രാസാദങ്ങൾ രണ്ടുവകയും നിലകൾ തോറും ഓജയുഗ്മവശാത് അധമമദ്ധ്യമോത്തമഭേദേന ആറാറു പ്രകാരമായി പന്ത്രണ്ടു നില വരെയ്ക്കും വരും. അഥ തദ്വദ്ദ്വ്യേകാന്താന്താവധിഭിഃ ഉദധിഭൂമ്യാദി ആഭാസസംജ്ഞകാഃ – പിന്നെ പതിനൊന്നു കോലും പന്ത്രണ്ടുകോലും തുടങ്ങി നാല്പത്തിയേഴുകോലു(ം) നാല്പത്തിയെട്ടു കോലും വരെ നാലുനില തുടങ്ങി പന്ത്രണ്ടു നിലവരെയും 'ആഭാസ'മെന്നു പേരായ പ്രാസാദങ്ങൾ ഉണ്ടാകാം.

ഭാഗശതമാകാം. അഥ വൃത്തായതാസ്രഭേദാനാഹ–അനന്തരം ആയതാസ്ര പ്രാസാദങ്ങൾ മുപ്പത്തിരണ്ടുപ്രകാരം വരും ചതുസ്സ്ഥലാദി ഭാഗശതമാകാം.

(വ്യാ-വ.) ഇനിയും ആയതാസ്രപ്രാസാദത്തെത്തന്നെ ചൊല്ലുന്നു:—

ഇവിടെ ആയതാസ്രപ്രാസാദങ്ങൾ ഭേദമുണ്ട്. നാലു നില തുടങ്ങി പതിനൊന്നു നിലയോളം ഓരോ നില തോറും നന്നാലു ഭേദമുള്ളു. പതിനൊന്നുകോൽ ഓജായാമചതുസ്ഥലം; പതിമൂന്നുകോൽ ഓജാന്തരചതുസ്ഥലം; പതിനേഴുകോൽ യുഗ്മായാമചതുസ്ഥലം; പതിനഞ്ചുകോൽ യുഗ്മാന്തരചതുസ്ഥലം; പതിനാറുകോൽ ഓജായാമപഞ്ചതലം ഇങ്ങനെ പതിനൊന്നു നിലയോളം നന്നാലുഭേദമേയുള്ളു; ഒട്ടുകമെന്നു പറഞ്ഞ നില നടേത്തപ്പോലെ. രണ്ടിലും, അധമമധ്യമോത്തമന്മാർ ആറുപ്രകാരം തന്നെ ഉണ്ടതാനും. ഈവണ്ണമാകുമ്പോൾ കോൽവരാൽ ജാതിപ്രാസാദങ്ങൾ അറുപത്തുപ്രകാരമുണ്ടാം; ഛന്ദങ്ങളും അറുപതിനാലു പ്രകാരം; വികല്പം അറുപതെട്ടു പ്രകാരം; ആഭാസം മുപ്പത്തെട്ടു പ്രകാരമുണ്ടാം.

അനന്തരം വൃത്തപ്രാസാദത്തെ പറയുന്നു:—

സ്വാഭീഷ്ടനാഹേ ദശയുക്തസപ്ത-
ശതാംശിതേ വിശ്വഫലസപ്തതാംശൈഃ
ന്യൂനമാനേന പരിഭ്രമസ്യ
വൃത്താത്മകം വേശ്മ സമാതനോതു. ൩൫

സ്വാഭീഷ്ടനാഹേ ദശയുക്തസപ്തശതാംശിതേ – തനിക്ക ഇഷ്ടമായിരിക്കുന്ന പ്രാസാദത്തിന്റെ ചുററിനെ എഴുനൂററിൽ പത്ത് അംശമാക്കിയാൽ അതിൽ, വിശ്വഫലസപ്തതാംശൈഃ യഃ–നൂററിപ്പതിമൂന്ന് അംശം കൂടിയാൽ എത്രയെന്ന് അറിഞ്ഞു; ഊന മാനേന പരിഭ്രമസ്യ വൃത്താത്മകം വേശ്മ സമാതനോതു—ആ നൂററിപ്പതിമൂന്ന് അംശം വ്യാസാർദ്ധമായ വൃത്തം വരപ്പൂ. അപ്പോൾ വൃത്തപ്രാസാദങ്ങളുടെ ഇഷ്ടമായ ചുററുവരും. പിന്നെ അളന്നു സൂക്ഷ്മമാക്കിക്കൊള്ളു.

(വ്യാ-വ.) വൃത്തത്തെ ചൊല്ലുന്നു:—

തനിക്ക് ഇഷ്ടമായി കല്പിച്ച പ്രാസാദത്തിന്റെ ചുററിനെ എഴുനൂറൊരുപത്തു പകുത്താൽ അതിൽ നൂററിപ്പതി

1. 'മാനേ' എന്ന് അച്ചടിച്ചതിൽ പാഠം.

മൂന്നംശം കൊണ്ടു വൃത്തം വീശി വൃത്തപ്രാസാദത്തെ പണിചെയ്തുകൊള്ളുക.

ദീർഘചതുരശ്രപ്രാസാദത്തെപ്പറയുന്നു:—

നാഹാർദ്ധമാനപ്രചയേ ഹരിദ്ഭിർ-
ഭക്ത്വാർണ്ണവാംശൈർവ്വിതതിം തദാംശൈഃ
ആയാമമംശൈരൃതുസമ്മിതൈർവ്വാ
ഇത്യുക്തദീർഘസ്യ സുരാലയസ്യ. ൩൩

നാഹാർദ്ധമാനപ്രചയേ—ഇഷ്ടമായ ചുററിന്റെ പാതിയാകിയാൽ; ഹരിദ്ഭിഃ ഭക്തേ—ആ പാതിയെ പത്തായിട്ടു പകുത്തതിൽ; അർണ്ണവാംശൈഃ വിതതിം, ഋതുസമ്മിതൈഃ അംശൈഃ ആയാമം — നാല് അംശങ്ങളെക്കൊണ്ട് വിസ്താരത്തെയും, ആറ് അംശങ്ങളെക്കൊണ്ട് നീളത്തെയും; തന്വാത—ഉണ്ടാക്കു. ഇത്യുക്തദീർഘസ്യ സുരാലയസ്യ—ദീർഘചതുരശ്രമായിരിക്കുന്ന പ്രാസാദത്തിന്റെ വിധി ഇങ്ങനെ.

(വ്യാ—ഖ.) ഇനി ചതുരായതപ്രാസാദത്തെ ചൊല്ലുന്നു:—

ചതുരായതപ്രാസാദത്തിന്നു കല്പിച്ച ചുററിന്റെ അർദ്ധത്തെ പകുത്തുകൊണ്ട്, അതിന്റെ നാലംശങ്ങളെക്കൊണ്ട് (വിസ്താരത്തെയും) ആറംശത്തെക്കൊണ്ടു നീളത്തെയുമുണ്ടാക്കിക്കൊള്ളു.

ഗജപൃഷ്ഠപ്രാസാദത്തെപ്പറയുന്നു:—

സപാദഷഷ്ട പരിണാഹമാനനിചയ
ധാമ്നശ്ചതുഷ്ഷഷ്ടിഭാ-
ഗോദന്യസ്താദശധാ കൃതേർണ്ണവമിതൈ-
രംശൈഃ പൃഥക്കല്പയേത്
പാർശ്വദ്വന്ദ്വസമായതിമുഖാന്തരം
ച ദ്വ്യംശസൂത്രഭ്രമാത്
പ്രായഃ സാംഘ്രിരസാംശനാഹമപി പൃ-
ഷ്ഠം ഹസ്തിപൃഷ്ഠാത്മനഃ. ൩൪

ഹസ്തിപൃഷ്ഠാത്മനഃ ധാമ്നഃ—ആനയുടെ പുറവുപോലെ പൃഷ്ഠഭാഗം വൃത്തമായും, ശേഷം മൂന്നുപുറവും ചതുരമായുമിരിക്കുന്ന പ്രാസാദത്തിന്റെ പണിയിങ്കൽ; സപാദഷഷ്ഠേ പരിണാഹമാനനിചയ-ത്തിന്ന് ഇഷ്ടമായിരിക്കുന്ന ചുററിൽ; ചതുഷ്ഷഷ്ടിഭാഗോനേ—

അറുപത്തിനാലായി പകുത്താലതിലൊരംശം കളഞ്ഞു്, ശേഷം അറുപത്തിമൂന്നു് അംശമുള്ളതിനെ; അഷ്ടാദശധാ കൃതേ—പതിനെട്ടായിട്ടു പകുപ്പൂ. അർണ്ണവമിതൈഃ അംശൈഃ പൃഥക് പാർശ്വപാദസമായതി മുഖതതിം ച—അതിൽ നാലംശങ്ങൾ കൂടിയുള്ളിടത്തോളം രണ്ടു പുറത്തു നീളവും, മുമ്പിൽ വിസ്താരവുമുണ്ടാക്ക. ദ്വ്യംശസൂത്രഭ്രമാത് സാംഘ്രിദ്വിസാംശജാഥാം പൃഷ്ഠം അപി—പിന്നെ രണ്ടംശത്തോളം നീളമുള്ള സൂത്രംകൊണ്ടു പിറകിൽ വൃത്തം വീശുമ്പോൾ, മിക്കവാറും ആറേകാൽ അംശംകൂടിയിടത്തോളം പൃഷ്ഠഭാഗവും വൃത്തമായിട്ടു് ഉണ്ടാക്കു. ഇങ്ങനെ ഗജപൃഷ്ഠങ്ങളുടെ വിധി.

(വ്യാ—ക.) ഇനി ഹസ്തിപൃഷ്ഠപ്രാസാദത്തെ ചൊല്ലുന്നു.

ഹസ്തിപൃഷ്ഠപ്രാസാദത്തിന്നു കല്പിച്ച ചുററിന്റെ അറുപത്തിനാലിലൊന്നുകളഞ്ഞു് ശേഷത്തെ പതിനെട്ടംശിച്ചാൽ നാലംശംകൊണ്ടു രണ്ടുപുറത്തെ നീളത്തെയും, മുമ്പിലെ വിസ്താരത്തെയും വെവ്വേറെ കല്പിക്ക. പിന്നെ പൃഷ്ഠത്തെ രണ്ടംശംകൊണ്ടു വീശിക്കൊള്ളുക. ആ പൃഷ്ഠം മിക്കവാറും ആറേകാലംശം ചുററായി ഇരിക്കും താനും.

ദീർഘവൃത്തപ്രാസാദത്തെ പറയുന്നു:—

ഭാഗദ്വയേ ദ്വിരദപൃഷ്ഠസമാകൃതീ[1]ത്യാ
വൃത്തീകൃതേ തദുഭയാന്തരഭാഗദൈർഘ്യം
സാർദ്ധമാംശതോ വിരഹിതേന ഗുണാംശകേന
വൃത്തായതേ വിതനയാത് സുരവത്മ്യധിഷ്ണ്യേ. ൩൪

വൃത്തായതേ സുരവത്മ്യധിഷ്ണ്യേ — വൃത്തദീർഘമായിരിക്കുന്ന പ്രാസാദങ്ങളിൽ; ഭാഗദ്വയേ ദ്വിരദപൃഷ്ഠസമാകൃതീത്യാ വൃത്തീകൃതേ—മുമ്പിലും പിറകിലും ഗജപൃഷ്ഠങ്ങൾ പറഞ്ഞതുപോലെ പതിനെട്ടാക്കിയതിന്റെ രണ്ടംശം കൊണ്ടു വൃത്തമുണ്ടാക്കി; തദുഭയാന്തരഭാഗദൈർഘ്യം—ആ വൃത്താർദ്ധങ്ങൾ രണ്ടിന്റെ ഇടയിൽ രണ്ടു പാർശ്വങ്ങളുടെ നീളത്തെ; സാർദ്ധമാംശതഃ വിരഹിതേന ഗുണാംശകേന വിതനയാത്—അഷ്ടാദശം മൂന്നിൽ ഇരട്ടിച്ചതിൽ തന്റെ ഇരുപത്തിയൊന്നിൽ ഒരംശംകുറച്ചു് ശേഷംകൊണ്ടു നീളത്തെയും വരുത്തൂ. ഇങ്ങനെ ദീർഘവൃത്തവിധി.

1. 'തീത്യ'—മൂലപാഠം.

വസ്വംശാണ്യായാമഃ സപാദീഷ്ടാന്നാഥ ഭേദയാ വിഭക്തേ-അഷ്ടകോണായ പ്രാസാദത്തിന്ന് തനിക്ക് ഇഷ്ടമായിരിക്കുന്ന ചുററിനെ പത്തായിട്ടു പകുത്താൽ, ത്രിഭാഗൈഃ വ്യാസഃ-അതിൽ മൂന്നംശംകൂടിയതു പ്രാസാദത്തിന്റെ വിസ്താരം. അസ്മിൻ ദ്വിഷഡംശിതേ-ആ വിസ്താരത്തെ പന്ത്രണ്ടായിട്ടു പകുത്തതിൽ, ശരാംശൈഃ വിഹിതായതാൻ തദശ്രീൻ കുര്യാത്-അഞ്ചംശങ്ങളെക്കൊണ്ട് ഉത്തരനീളമുണ്ടാക്കി എട്ടുത്തരങ്ങളേയും തമ്മിൽകൂട്ടി അഷ്ടാശ്രമായ പ്രാസാദത്തെ ഉണ്ടാക്കുക.

(വ്യാ-വ) ഇനി അഷ്ടാശ്രപ്രാസാദത്തെ ചൊല്ലുന്നു:—

അഷ്ടാശ്രപ്രാസാദത്തിന്റെ ഓരോ അംശങ്ങളുടെ നീളത്തെയും കല്പിച്ച് ചുററിനെ പത്തു പകുത്താൽ മൂന്നംശങ്ങളെക്കൊണ്ട് വിസ്താരത്തെയും, വിസ്താരത്തെ പന്ത്രണ്ടംശിച്ചാൽ അഞ്ചംശങ്ങളെക്കൊണ്ട് അതിന്റെ ഓരോ അശ്രങ്ങളുടെ നീളത്തെയും ഉണ്ടാക്കുക.

മൂലാദ്യാശിഖരം യുഗാശ്രരചിതം
ഗേഹം സ്മൃതം നാഗരം
ഗ്രീവാദ്യാശിഖരശ്രിയം ഷഡുരഗാ-
ശ്രോദ്ഭേദിതം ദ്രാവിഡം
മൂലാദ്വാ ഗളതോഽഥവാ പരിലസദ്-
വൃത്താത്മകം വേസരം
തേഷ്വേകം പ്രഗുണോത്തമേഷു ഗുരുർവിദ-
ധ്യാദാത്മനഃ സമ്മതം. ൧൭

മൂലാദി ആശിഖരം യുഗാശ്രരചിതം ഗേഹം നാഗരം സ്മൃതം-അധിഷ്ഠാനം തുടങ്ങി താഴികക്കുടത്തോളം ചതുരശ്രമായിരിക്കുന്ന പ്രാസാദം നാഗരമെന്നു പറയും. ഗ്രീവാദ്യാശിഖരശ്രിയം ഷഡുരഗാശ്രോദ്ഭേദിതം ദ്രാവിഡം-ഒരു നിലയ്ക്കു മേൽ ഷട്കോണായിട്ടും അഷ്ടകോണായിട്ടുമുള്ള പ്രാസാദം ദ്രാവിഡമെന്നു പറയും. അധിഷ്ഠാനം ചതുരശ്രമായിട്ടുമാം. മൂലാദ് വാ ഗളതഃ വാ പരിലസദ്വൃത്താത്മകം വേസരം-ചുവട്ടിൽ തുടങ്ങിത്താൻ മേൽനിലയുടെ ഗളത്തിങ്കൽ തുടങ്ങിത്താൻ വൃത്തമായിരിക്കുന്ന പ്രാസാദം വേസരമെന്നു പറയും. തേഷു ആത്മനഃ സമ്മതം

ന്ത്രൈതവക്ഷ്ട്ര(സ്യ) ഏകം വിഭജ്യാത്-ഇങ്ങിനെയുള്ള പ്രാസാദങ്ങളിൽ തനിക്ക് ഇഷ്ടമായിരിക്കുന്നതിനെ തന്ത്രിക വിധിച്ചിരിക്കുന്ന ലക്ഷണത്തോടുകൂടീട്ട് പ്രാസാദത്തെ ഉണ്ടാക്കിപ്പൂ.

(വ്യാ-വ) ഇനി നാഗരാദിപ്രാസാദങ്ങളെ ചൊല്ലുന്നു:—

അധിഷ്ഠാനം തുടങ്ങി ശിഖരം കഴിവോളം തന്നെ ചതുരശ്രാകാരമായി പണിചെയ്ത പ്രാസാദം നാഗരമെന്ന് സ്മൃതമായി. അധിഷ്ഠാനം തുടങ്ങി മഞ്ചംകഴിവോളം ചതുരശ്രമായി; പിന്നെ ഗളംതുടങ്ങി ശിഖരം കഴിവോളം ഷഡശ്രമായിത്താൻ അഷ്ടാശ്രമായിത്താൻ ഉള്ളത് ദ്രാവിഡമെന്ന് സ്മൃതമായി. അധിഷ്ഠാനം തുടങ്ങി ശിഖരം കഴിവോളം വൃത്തമായിത്താനുള്ളതു വേസരമെന്നും സ്മൃതമായി. ഇവ മൂന്നാലൊന്നിനെ വെവ്വേറെ ലക്ഷണയുക്തമാംവണ്ണമുണ്ടാക്കുക.

അനന്തരം മുഖമണ്ഡപാദികളെ പറയുന്നു:—

നേത്രേഷുസപ്തദശഭാനരിരാശിധാമ്ന-
സ്താരം വിഭജ്യ വിധുലോകയുഗാംഗഭൂതൈഃ
വിസ്താരമത്ര രചയേന്മുഖമണ്ഡപസ്യ
പാദോനമർദ്ധമഥവാ സമമസ്യ ദൈർഘ്യം. ൧൨

നേത്രേഷു സപ്തദശഭാനരിരാശിധാമ്നഃ താരം-മൂലപ്രാസാദത്തിന്റെ വിസ്താരത്തെ-നേത്രേഷുസപ്തദശഭാനരിഭിഃ വിഭജ്യ വിധുലോകയുഗാംഗഭൂതൈഃ മുഖമണ്ഡപസ്യ വിസ്താരം രചയേത്-രണ്ട് അഞ്ച് ഏഴ് പത്ത് പന്ത്രണ്ട് ഈ സംഖ്യകളെക്കൊണ്ടു വിഭജിച്ചാൽ, അതിൽ ഒന്ന് മൂന്ന് നാല് ആറ് അഞ്ച് ഈ സംഖ്യകൊണ്ട് മുഖമണ്ഡപത്തിന്റെ വിസ്താരത്തെ അഞ്ചുപ്രകാരമുണ്ടാക്കാം. അസ്യ പാദോനം അർദ്ധം അഥവാ സമം ദൈർഘ്യം-ഈ മുഖമണ്ഡപത്തിന്ന, വിസ്താരത്തിൽ മുക്കാലായിട്ടും പാതിയായിട്ടും, എന്നിയെവിസ്താരതുല്യമായിട്ടും നീളത്തെയുമുണ്ടാക്കാം.

(വ്യാ-വ) ഇനി മുഖമണ്ഡപത്തെ ചൊല്ലുന്നു:—

മൂലപ്രാസാദത്തിന്റെ വിസ്താരത്തെ രണ്ട് അഞ്ച് ഏഴ് പത്ത് പന്ത്രണ്ട് എന്നിവററാലൊന്നുകൊണ്ടു പകുത്താൽ, ക്രമത്താലെ ഒന്ന് മൂന്ന് നാല് ആറ് അഞ്ച് എന്നീ അംശങ്ങളെക്കൊണ്ട് ഇവിടെ മുഖമണ്ഡപത്തിന്റെ വിസ്താരത്തെ കണ്ടുകൊള്ളുക. പിന്നെ ആ പ്രാസാദവിസ്താരത്തിന്റെ മുക്കാലുതാൻ

അന്തർമണ്ഡലത്തിന്നും മണ്ഡപത്തിന്നും മുഖായാമം വേണ്ട. മറ്റെവ മൂന്നിന്നും വേണമെന്നു താൽപര്യം. മണ്ഡപങ്ങളുടെ സ്ഥാനം ഇതു പത്തിലൊന്നു ഭണ്ഡുവൊന്നോടത്തു കല്പിക്കിലുമാം.

പ്രാസാദസ്യോത്തരസമവധേർജാഗതാന്തസ്യ വാ സ്യാ-
ദ്വ്യാസോ ഭണ്ഡസ്ത്രിവിധ ഉദിതഃ പാദുകാന്തസ്യ വാത്ര
ജ്ഞേയശ്ചായം നിജനിജപദാദ്ഭദ്രകഭണ്ഡഃ സപാദഃ
സാർദ്ധഃ സാംഘ്രിത്രയ ഇതി മുഖായാമമാനം സമുക്തം. ൭൮

പ്രാസാദസ്യ ഉത്തരസമവധേഃ—പ്രാസാദത്തിന്റെ ഉത്തരപ്പുറം തുടങ്ങി മറ്റേപ്പുറത്തെ ഉത്തരപ്പുറമോളം താൻ ഭണ്ഡു ആകുന്നു. ജാഗതാന്തസ്യ വാ പാദുകാന്തസ്യ വാ വ്യാസഃ ത്രിവിധഃ ഭണ്ഡഃ ഉദിതഃ—ജഗതിയുടെ നീളം താൻ, പാദുകത്തിന്റെ നീളം താൻ മൂന്നുപ്രകാരം ഭണ്ഡിന്റെ നീളം വരും. അയം നിജനിജപദാൽ ജ്ഞേയഃ—ഈ ഭണ്ഡുകൊണ്ടുള്ള അളവ് ഉത്തരഭണ്ഡാകിൽ ഉത്തരപ്പുറത്തു തുടങ്ങിയും, ജഗതീഭണ്ഡാകിൽ ജഗതിപ്പുറത്തു തുടങ്ങിയും, പാദുകഭണ്ഡു പാദുകപ്പുറത്തുനിന്നും തുടങ്ങി അളക്കേണം. ഏകഭണ്ഡഃ സപാദഃ സാർദ്ധഃ സാംഘ്രിത്രയഃ ഇതി മുഖായാമമാനം സമുക്തം—ഒരു ഭണ്ഡായിട്ടും ഒന്നേകാൽ ഒന്നര ഒന്നേമുക്കാൽ ഭണ്ഡായിട്ടും അന്തരാളാദികളിലെ മുഖായാമം പറയപ്പെട്ടു.

(വ്യാ-ം.) ഇനി ഭണ്ഡിനെ ചൊല്ലുന്നു:—

പ്രാസാദത്തിന്റെ ഉത്തരപ്പുറം താൻ ജഗതിപ്പുറം താൻ പാദുകപ്പുറം താൻ ആയിരിക്കുന്ന വിസ്താരം ഇവിടെ ത്രിവിധമായിരിക്കുന്ന ഭണ്ഡു ചൊല്ലപ്പെട്ടു. പാദുകപ്പുറം ഭണ്ഡാകിൽ പാദുകപ്പുറത്തുനിന്നു ഭണ്ഡു കൊണ്ടുപോകേണ്ടു. ജഗതിപ്പുറം ഭണ്ഡാകിൽ ജഗതിപ്പുറത്തു നിന്നു പോകേണം. ഉത്തരപ്പുറം ഭണ്ഡാകിൽ ഉത്തരപ്പുറത്തു നിന്നു പോകേണം. പിന്നെ ഒരു ഭണ്ഡുതാനൊന്നേകാൽ ഭണ്ഡുതാൻ ഒന്നര ഭണ്ഡുതാനൊന്നേമുക്കാൽ ഭണ്ഡുതാൻ ഇങ്ങനെ മുഖായാമത്തിന്റെ അളവു ചൊല്ലപ്പെട്ടു.

ഭക്ത്യായാമഗ്രഭൂമാവിഷുഭിരിഹ ബഹിർ-
ദ്വ്യംശകം ത്ര്യംശകാന്താഃ
കൃത്വാന്തർമണ്ഡലാദിഷ്വപി രിപുവധബലിപീ-
ഠേഷു ഭദ്രണ്ഡസാമ്യ

ദണ്ഡം സ്വം സമതീത്യ ഭിത്തിരുദിതാ
ബാഹ്യാന്തഹാരാശ്രിതാ
ദണ്ഡാന്താ ദ്വിവിധാഗ്രസൂത്തരവിധി-
ന്നാഗ്രേ സഭാഭേദതഃ
ജ്വാലാസീമനി ദീപധാമനി തഥാ-
ന്തസ്സമാന്തരേന്തർഗ്ഗതേ
പ്രാകാരേപി ബഹിഷ്ഠിതോത്തരബഹിഃ
സാലേ മഹീയസ്യപി. ൧൧

അന്തഹാരാശ്രിതാ ബാഹ്യാ ഭിത്തിഃ-പൃഷ്ഠപാർശ്വഭാഗങ്ങളിൽ അന്തഹാരാവസാനത്തുങ്കൽ പുറത്തെ ഭിത്തി; സ്വം ദണ്ഡം സമതീത്യ ഉദിതാ-തനിക്ക് വിധിച്ചിരിക്കുന്ന ദണ്ഡവൃത്തിക്കു പുറത്തായിട്ടു വരുന്നു. അഗ്രേ സഭാഭേദതഃ ദണ്ഡാന്താഃ ദ്വ്യുത്തരവിധിന്നാഃ ദ്വിവിധാ-മുമ്പിലെ വലത്തു വലിയമ്പലത്തിന്റെ പ്രകാരഭേദംകൊണ്ടു മുഖായാമത്തോടു കൂടിയിരിക്കുന്ന അന്തഹാരയുടെ ദണ്ഡവൃത്തി അകത്തെ ഉത്തരത്തുങ്കലായിട്ടും, ചിലേടത്തു പുറത്തെ ഉത്തരത്തുങ്കലായിട്ടും രണ്ടു പ്രകാരം വരും. ധാമനി ജ്വാലാസീമനി ദണ്ഡാന്താ-പിന്നെ മദ്ധ്യഹാരയുടെ ദണ്ഡവൃത്തി വിളക്കുമാടത്തിന്റെ ദീപജ്വാലയിൽ ആയി വരണം. അന്തർഗ്ഗതേ പ്രാകാരേ തഥാ അന്തസ്സമാന്തരേ ദണ്ഡാന്താഃ-അകത്തുള്ള മതിലുകൾക്ക് അകത്തെ ഉത്തരത്തിന്റെ അകത്തു ദണ്ഡവൃത്തി എന്നു പറഞ്ഞതുകൊണ്ട് മാതൃശാല ശീവേലിപ്പുരയാകുന്ന ബാഹ്യഹാര ഇവററിന്ന് അകത്തെ ഉത്തരത്തിന്ന് അകത്തു ദണ്ഡവൃത്തി വരണം. മഹീയസി സാലേ ബഹിഷ്ഠിതോത്തരബഹിഃ-ഉള്ളതിലും പുറത്തെ മതിലുകൾ പുറത്തെ ഉത്തരപ്പുറത്തു ദണ്ഡവൃത്തി എന്നതുകൊണ്ടു ഗോപുരത്തിന്നു പുറത്ത് ഉത്തരപ്പുറത്ത് ദണ്ഡവൃത്തി വരുത്തണം.

(വ്യാ-പ) ഇനി മറവുള്ള പ്രാകാരങ്ങളുടെ ദണ്ഡവൃത്തിയെ ചൊല്ലുന്നു:—

തനിക്കു ചൊല്ലിയ ദണ്ഡു കഴിഞ്ഞിട്ട് അന്തഹാരത്തുങ്കലെ പുറത്തെ ഭിത്തി ചൊല്ലപ്പെട്ടു. ഭിത്തിയുടെ അകത്തെ അരികിന്നു ദണ്ഡവൃത്തിയെന്നു താൽപര്യം. മുമ്പിൽ പിന്നെ അമ്പലങ്ങളുടെ ഭേദങ്ങൾക്കു തക്കവണ്ണം ദണ്ഡവൃത്തി രണ്ടു പ്രകാരം കല്പിക്കാം. അമ്പലത്തിന്റെ അകത്തെ ഉത്തരത്തുങ്കലെന്നും പുറത്തെ ഉത്തരത്തുങ്കലെന്നും ഭേദമായത്. മദ്ധ്യഹാരത്തുങ്കൽ വിളക്കുമാടത്തിന്റെ ദീപജ്വാലയിങ്കൽ ബാഹ്യഹാരയിങ്കൽ അകത്തെ

ഉത്തരത്തിന്റെ അകത്തെ അരികിൽ മസ്സാദയിങ്കൽ; പുറത്തെ ഉത്തരത്തിന്റെ പുറത്തെ അരികിൽ.

പൃഷ്ഠേ സപാർശ്വദ്വിതയേ സമൂല-
യോന്യന്വിതം മണ്ഡപമാകലയ്യ
ത്ര്യശ്രമാനെയ്യ തതോഽന്തരാളേ
തന്വീത സംയോജ്യ മിഥോഽന്തഹാരം. ൭൯

പൃഷ്ഠേ സപാർശ്വദ്വിതയേ സമൂലയോന്യന്വിതം ചതുരശ്രം മണ്ഡപം ആകലയ്യ—പ്രാസാദത്തിന്റെ പുറകിലും എടത്തും വലത്തും അതതു ദിക്കിലേയ്ക്കു വിധിച്ചിരിക്കുന്ന യോനി വരുമാറു ചതുരശ്രമായി ഒരു മണ്ഡപത്തെ ഉണ്ടാക്കി, ആനീയ—ആ ഉത്തരത്തെ നീട്ടി കോണുവരെയും കൂട്ടി, മിഥഃ അന്തരാളേ അന്തഹാരം തന്വീത—അന്യോന്യം അന്തഹാരയാകുന്ന ചുററമ്പലത്തെ ഉണ്ടാക്കൂ.

(വ്യാ-മ.) പുറമണ്ഡപത്തെ ചൊല്ലുന്നു:—

പ്രാസാദത്തിന്റെ പിന്നിലുമെടത്തും വലത്തും മണ്ഡപത്തെ ചൊന്നേടത്തു മൂലപ്രാസാദയോനിയായി ചതുരശ്രമായി ഓരോ മണ്ഡപത്തെ കല്പിച്ച് അവററെ തന്റെ തന്റെ അന്തരാളങ്ങളിലേയ്ക്കു നീട്ടി അന്യോന്യം കൂട്ടി അന്തഹാരയേ ഉണ്ടാക്കിക്കൊള്ളുക.

അനന്തരം വല്യമ്പലത്തെ പറയുന്നു:—

കൃത്വാ വാരം മുഖായത്യുപചിതനിജമ-
ണ്ഡപസ്ഥിതം പാർശ്വഹാരാ-
ധാരാസക്താഗ്രമൂലം പ്രഥിതഗുണവിഭാ-
ഗാദിക്ലൃപ്ത്യാ വിഭജ്യ
കൃത്വാ തദ്ഭാഗസ്സൂദ്വിരതിമുചിതദ്വ്യാ-
ന്യായധ്വജന്യാന്തരാണി
ന്യസ്യാശ്രദ്ധാന്തരാദീനപി രചയതു തദ്
ദ്വ്യക്തിയോഽഗ്ര സഭായാം. ൭൯

അഗ്രസഭായാം—അഗ്രഭാഗങ്ങളുടെ സഭ എന്ന വാതിൽമാടത്തെ ഉണ്ടാക്കുവാൻ, മുഖായത്യുപചിതനിജമണ്ഡപസ്ഥം പാർശ്വഹാരാധാരാസക്താഗ്രമൂലം വാരം കൃത്വാ—മുഖായാമത്തോടുകൂടിയിരിക്കുന്ന അന്തഹാരയുടെ മണ്ഡപതിയിങ്കൽ വരുമാറും, രണ്ടു പുറത്തെയും ചുററമ്പലത്തിന്റെ ഉത്തരങ്ങളിൽ ചുവടും അഗ്രവും വെട്ടിക്കവരിച്ചു വരുമാറും വല്യമ്പലത്തിന്റെ ഉത്ത

ഷഡ്ഢസ്താദികവംശമാനനിചയേഷ്വിഷ്ടമേല്ലു— ആറുകോൽ തുടങ്ങി ഇഷ്ടമായിരിക്കുന്ന ഉത്തരനീളത്തെ എട്ടിൽ പെരുക്കി, സമിക്കസംഖ്യകേ—കിഴക്കാദിയായ ദിക്കിന്റെ തക്കവണ്ണം ഒന്നുതാനത്യുതാനും ഉള്ള സംഖ്യയെ അതിൽക്കൂട്ടി, ത്ര്യംശീകൃത്യ—മൂന്നായി പകുത്താൽ, തദേകകേന ഗൃഹനാഭേ കല്പിതേ—അതിലൊരംശം ഉത്തരത്തിന്റെ ചുററായിട്ട കല്പിച്ച്, അർദ്ധീകൃതേ—പിന്നെ ആ ചുററിനെ അർദ്ധിച്ച്, വേദമേല്ലു—നാലിൽ പെരുക്കിയാൽ, രവിവിശ്വമനുതിഥികലാത്യഷ്ടിധൃത്യഷ്ടാദശാശാദ്യന്മന്റെ തേ— പന്ത്രണ്ട്, പതിമൂന്ന്, പതിനാല്, പതിനഞ്ച്, പതിനാറ്, പതിനേഴ്, പതിനെട്ട്, ഇരുപത്ത്, ഇരുപത്തിരണ്ട് ഈ സംഖ്യകളിൽ ഒന്നുകൊണ്ട ഹരിപ്പൂ. ഹരണേ വിഹിതേ—ഹരിച്ച ഫലം ഗൃഹവിസ്താരവും, തന്ന്യൂനനാഹോ ആയതിഃ—ഈ വിസ്താരത്തെ ചുററിന്റെ പാതിയിൽ കളഞ്ഞശേഷം നീളവുമുണ്ടാകും.

പദവിസ്താരത്തെ പറയുന്നു:—

സ്വാഭീഷ്ടേ സമമർദ്ധിതേ ഗൃഹപരീ-
ണാഹേ സ്വവംശപ്രമാ-
ദണ്ഡോനേ ചതുരാദിയുഗ്മപരിസം-
ഖ്യാഭിർവിഭക്തേ സമം
ഏകാംശേന തതിം തദന്യപരിശി-
ഷ്ടൈരായതിം ചാംശകൈ-
രൂനാംശം പരിതഃ പ്രപൂരയതു ചൈ-
വം പാദസൂത്രേ ക്രമഃ. ൨൦

സ്വാഭീഷ്ടേ ഗൃഹപരിണാഹേ—തനിക്ക് ഇഷ്ടമായിരിക്കുന്ന ചുററിനെ, സമം അർദ്ധിതേ—ഒപ്പരെ പാതിയാക്കിയാൽ, സ്വവംശപ്രമാദണ്ഡോനേ—അതിൽ ഉത്തരവീതി ഇരട്ടിച്ചുകളഞ്ഞ ശേഷത്തെ, ചതുരാദിയുഗ്മപരിസംഖ്യാഭിഃ സമം വിഭക്തേ—നാല്, ആറ്, എട്ട ഇത്യാദി യുഗ്മസംഖ്യകളെക്കൊണ്ട പകുത്താൽ, ഏകാംശേന തതിം, പരിശിഷ്ടൈഃ അംശകൈഃ ആയതിം ച തന്വോതു—അതിലൊരംശംകൊണ്ട വിസ്താരവും ശേഷമുള്ള അംശങ്ങളെക്കൊണ്ട നീളവും കല്പിച്ചുകൊള്ളു. ഊനാംശം പരിതഃ പ്രപൂരയതു ച—മുമ്പിൽ ഉത്തരവിസ്താരം ഇരട്ടിച്ച് കളഞ്ഞതിനെ നാലായി പകുത്തു നാലുദിക്കിലും കൂട്ടിക്കൊള്ളു. അപ്പോഴാം വിസ്താരചതുർഗ്ഗുണം യോനിപ്പെട്ടും വരത്തണം. ഇതി പാദസൂത്രേ ക്രമഃ—ഇങ്ങനെ പാദസൂത്രമാകുന്ന അമ്പലത്തിങ്കലെ ക്രമം.

(വ്യാ-വ) ഇനി പാദസൂത്രമാകുന്ന അമ്പലത്തെ ചൊല്ലുന്നു:—

തനിക്കിഷ്ടമായിരിക്കുന്ന അമ്പലത്തിന്റെ ചുററിനെ നേരെപാതിയാക്കിയാൽ അതിൽ തന്റെ തന്റെ ഉത്തരവർണ്ണത്തെ ഇരട്ടിച്ചുവാങ്ങിയാൽ, നാല് ആറ് എട്ട് എന്നു തുടങ്ങിയുള്ള ഇരട്ടപ്പെട്ട സംഖ്യകളെക്കൊണ്ട് തുല്യമാംവണ്ണം കൂറിട്ടാൽ, അതിലൊരംശംകൊണ്ട് വിസ്താരത്തേയും മററ അംശങ്ങളെക്കൊണ്ട് ആയാമത്തേയും ഉണ്ടാക്കു. പിന്നെ നടേ വാങ്ങിക്കളഞ്ഞ രണ്ട് ഉത്തരവർണ്ണത്തെ നാലായി പകുത്ത് നാലു പുറത്തും കൂട്ടിക്കൊള്ളുകയും വേണം.

അനന്തരം വല്യബലിക്കല്ലിനെ ഉണ്ടാക്കുവാൻ പറയുന്നു:—

പ്രാസാദമധ്യാദ് ബഹിരഗ്രതോ ഗതേ
തദുത്തരോത്തര സദലദ്വിസംഖ്യകേ
ദണ്ഡേ ത്രിസാർദ്ധത്രിശരാംഗസപ്തകേ
സച്ഛായാസ്തി കുര്യാദ് ബലിപീഠികാം തഥാ. വ്യ.ഹ

പ്രാസാദമധ്യാത് അഗ്രതഃ ബഹിഃ പ്രാസാദത്തിന്റെ നടുവിൽനിന്ന് മുമ്പിലെ ഭാഗത്തു പുറത്തേക്ക്, തദുത്തരോത്തര ദണ്ഡേ— പ്രാസാദത്തിന്റെ ഉത്തരത്തിലുമാകുന്ന ദണ്ഡിനെ, സദലദ്വിസംഖ്യകേ ത്രിശരാംഗസപ്തകേ ഗതേ—രണ്ടരതാൻ മൂന്നുതാൻ മൂന്നരതാൻ അഞ്ച് ആറ് ഏഴുതാൻ നീക്കം ചെയ്യുന്നേടത്ത്, സച്ഛായാസ്തി തഥാ ബലിപീഠികാം കുര്യാത്—ബലിക്കല്ലുകളുടെ നടുവിൽ ബിംബങ്ങളുകളെപ്പോലെ ഗമനങ്ങളും വരുത്തി ഗർഭന്യാസാദി ചെയ്ത് വല്യബലിക്കല്ലിനെ ഉണ്ടാക്കു.

(വ്യാ-വ) ഇനി വലിയ ബലിക്കല്ലിന്റെ ദണ്ഡവൃത്തിയെ ചൊല്ലുന്നു:—

പ്രാസാദത്തിന്റെ മദ്ധ്യപ്രദേശത്തുങ്കൽ അഗ്രഭാഗത്തുങ്കൽ നിന്നു പുറത്തോട്ട് പ്രാസാദോത്തരത്തിലുമാകുന്ന ദണ്ഡുകൊണ്ട് രണ്ടരതാൻ മൂന്നുതാനഞ്ചുതാനാറുതാൻ ഏഴുതാൻചെന്നേടത്ത് വലിയ ബലിക്കല്ലിനെ ഉണ്ടാക്കിക്കൊള്ളുക. സച്ഛായാസ്തി എന്നതിനെക്കൊണ്ട് ബലിക്കൽപ്പുര വേണമെങ്കിൽ അവിടെ ഉചിതമായ യോനിക്ക തക്കവണ്ണം അതുംകൂടെ ഉണ്ടാക്കാമെന്നു താൽപര്യം.

പൂജാപീഠസമം ഷഡധ്വശരഹിതം
ഗർഭപ്രവിഷ്ടപ്രാഗ്ഹിതം
പ്രാസാദപ്രവിസ്താരിതം ച ബലിപീ-
ഠേഷ്വന്തിമാദ്ധ്യുച്ഛ്രയം

ഉത്സേധേ ദശധാംശിതേ സതി നിജേ-
ഷ്ട പീഠികാവിസ്തൃതിം
സപ്താംശൈർവിദധീത മൂലനിലയൌ-
ചിത്യാത്തദംഗക്രിയാം. ൨൨

പൂജാപീഠസമം—പീഠത്തോളം പൊക്കമായിട്ടും, ഷഡംശരഹിതം—അതിൽ ആറൊന്നു കുറച്ചിട്ടും, ഗർഭപ്രതിഷ്ഠാസമിതം—ഗർഭഗൃഹത്തിന്റെ തറയോളം പൊക്കമായിട്ടും, പ്രാസാദപ്രതിസമമിതം—പ്രാസാദത്തിന്റെ തറയോളം പൊക്കമായിട്ടും, ബലിപീഠേ അബ്ജാന്തിമാച്ച് ശ്രേയം—വലിയബലിക്കല്ലിന്റെ മുകൾക്കല്ലുവരെ പൊക്കം നാലുപ്രകാരവും കൊള്ളാം. നിജേഷ്ട ഉത്സേധേ ദശധാ അംശിതേ സതി—തനിക്ക് ഇഷ്ടമായി കല്പിച്ച പൊക്കത്തെ പത്തായിട്ട് പകുത്തതിൽ, സപ്താംശൈഃ പീഠികാവിസ്തൃതിം—ഏഴംശങ്ങളെക്കൊണ്ട് വലിയബലിക്കല്ലിന്റെ വീതിയെ കല്പിച്ച്, മൂലനിലയൌചിത്യാത് തദംഗക്രിയാം വിദധീത—മൂലപ്രാസാദത്തിങ്കലെപ്പോലെ പാദുകാദികളായ അവയവങ്ങളെയും ഉണ്ടാക്കണം.

(വ്യാ-വ.) ഇനി ബലിക്കല്ലിന്റെ ഉയരത്തെയും വിസ്താരത്തെയും ചൊല്ലുന്നു:—.

പ്രാസാദത്തിന്റെ പാദുകക്കീഴ്വായിന്ന് തുടങ്ങി ശ്രീപീഠമേൽവായോളം താൻ അതിൽ ആറൊന്നു കുറഞ്ഞുതാൻ ഗർഭഗൃഹത്തിന്റെ പടിമേൽവായോളം താൻ പ്രാസാദത്തിന്റെ പടിമേൽവായോളം താൻ ഇങ്ങനെ നാലു പ്രകാരം ബലിപീഠത്തിനു പാദുക. കീഴ്വായിന്ന് അബ്ജമേൽവായോളമുള്ള ഉയരം ഭവിക്കുന്നു. പിന്നെ തനിക്ക് ഇഷ്ടമായി കല്പിച്ച ഉയരത്തെ പത്തുപകുത്താൽ ഏഴംശംകൊണ്ടു വിസ്താരത്തെയും കല്പിക്ക. മൂലപ്രാസാദത്തിന് ഉചിതമാംവണ്ണം ആ ബലിക്കല്ലിന്റെ അവയവക്രിയയും ഭവിക്കുന്നു.

പൃഥ്വ്യാം പാദുകമംശതോ ജഗതികാം
വേദൈർഗ്ഗുണൈഃ കൈരവം
തത്പട്ടീഗളകമ്പനിമ്നവലഭി
ക്ഷ്മാപങ്ക്തിദ്രുമീന്ദുഭിഃ

പീഠോച്ഛ്രേ തദ്വദിതേ—ഇഷ്ടമായിരിക്കുന്ന ബലിക്കല്ലിന്റെ പൊക്കത്തെ മുപ്പത്തിരണ്ടായിട്ടു പകുത്താൽ, പാദുകജഗതീകുമുദതത്പട്ടപ്രതിവീച്യു പ്രതതൌ സഗളേഷ്വസാംശ്ചബാണോദ്ഗമേഭ്യഃ അംശാഃ—പാദുകത്തിങ്കൽ ഒന്നര അംശവും, ജഗതിയിങ്കൽ അഞ്ചര അംശവും, കുമുദത്തിങ്കൽ അഞ്ചംശവും, കുമുദപട്ടത്തിങ്കൽ ഒരംശവും, ഗളത്തിങ്കൽ ഒരംശവും പടിയിങ്കൽ രണ്ടംശവും; വേദയുഗാനി വേദിഗളയോഃ—വേദികയിങ്കൽ നാലംശവും കാലും ഖണ്ഡോത്തരവും കൂടിയ ഗളത്തിങ്കൽ നാലംശവും, വലഭ്യുത്തരേ സാർദ്ധൈകം—ഉത്തരത്തിങ്കലും വളരിങ്കലും ഒന്നരയ്ക്ക് അംശങ്ങളും, കപോതകേ ദ്വൌ—കപോതത്തിങ്കൽ രണ്ടംശവും, പട്ടികാപദ്മയോഃ ശശികലാഃ—പട്ടികയിങ്കൽ ഒരംശവും പദ്മകർണ്ണികയിങ്കൽ രണ്ടംശവും, അംശാസ്സ്യുഃ—ഇങ്ങനെ മുപ്പത്തിരണ്ടു പകുത്താൽ അംശങ്ങൾ ഭവിക്കും.

(വ്യാ—പ) ഇനി മറെറാരുപ്രകാരം അവയവങ്ങളെത്തന്നെ ചൊല്ലുന്നു:—

ബലിക്കല്ലിന്റെ ഉയരത്തെ മുപ്പത്തിരണ്ടാക്കിയാൽ പാദുകത്തിങ്കൽ ഒന്നര അംശം ഭവിക്കുന്നു. ജഗതിയിങ്കൽ അഞ്ചര, കുമുദത്തിങ്കൽ അഞ്ച്, കുമുദപട്ടികയിങ്കൽ ഒന്ന്, ഗളത്തിങ്കൽ ഒന്ന്, പടിയിങ്കൽ രണ്ട്, വേദികയിങ്കലും (ഗളത്തിങ്കലും) നന്നാല്, ഒന്നരയ്ക്കായിട്ട് ഉത്തരവും വളരും. കപോതത്തിങ്കൽ രണ്ടു, പട്ടികയിങ്കൽ ഒന്ന്, പദ്മത്തിങ്കൽ രണ്ടും ഭവിക്കുന്നു.

ഇനി കൊടിമരത്തെ ചൊല്ലുന്നു:—

*ദ്വാരോച്ഛ്രാസ്ത്രിരസാംശഗാംശൈർവിഭക്തം
തസ്സാർദ്ധകുശാഗ്രാനുചിതം
ദ്വാരം ദ്വാദശകം വിഭജ്യ പൂർവ്വം
പ്രാസാദതഃ സമാപത്യ
ദ്വാരാണാം ദശഭിശ്ച സപ്തദശഭിഃ
പഞ്ചാനുവിംശത്യാ ക്രമാൽ
വിംശദ്ഭിർന്നിജവക്ത്രദണ്ഡസഹിതം
വേദ്യാ സമേതം ധ്വജം. വൃ ൫

ഗർഭാഗാരത്തിന്റെ ഉയരത്തിൽ നാലൊന്നുതാൻ ആറൊന്നു താൻ അഞ്ചൊന്നുതാൻ വണ്ണവും, അതിലെട്ടംശാധികത്തെ അഗ്ര

* ഇതു മുതൽ ചില പദ്യങ്ങൾ ഒരു പകർപ്പിൽ ഉള്ളു. വ്യാഖ്യാനവും ഒന്നുമില്ല. മറ്റുള്ള പുസ്തകങ്ങളിൽ ഇവ കാണുന്നില്ല.

വസ്ത്രവുമായി കൊടിമരത്തെ ഉഴിച്ച് പ്രാസാദമദ്ധ്യത്തുങ്കൽനിന്നു പത്തുണ്ടു ധാരനീളം കഴിച്ച് അവിടെ നാട്ടുക. ഗർഭാവരോധംകൊണ്ട് പത്ത്, പതിനേഴ്, പതിനഞ്ച്, ഇരുപത്ത്. എന്നിവയെക്കൊണ്ടുള്ള ഇവരത്തോടുകൂടി ഇരിക്കണം. അഗ്രത്തുങ്കൽ കനകരത്നവാഹനം പണിചെയ്ത വസ്ത്രവും വേണം. അഗ്രത്തുങ്കൽനിന്ന് ഒരു ധാരനീളമുള്ള മണികൾ ഇടച്ചു കെട്ടിക്കൊള്ളണം. ചുവട്ടിൽ ഒരു ധാരനീളത്തോളം ഇവരത്തോടിട്ട തറ പണിചെയ്തു കൊള്ളണം. പട്ടം എന്നിവയോടുകൂടിയിരിക്കുകയും വേണം.

ഇനി ബിംബാദികൾക്കു ശില അന്വേഷിപ്പാൻ ചൊല്ലുന്നു :—

രക്ഷാമംഗലദീപകം ശുഭനിമിത്താർ-
ത്ഥം ശിലാർത്ഥം വ്രജേ-
ത്തന്ത്രീ ശസ്ത്രകിരാതിഭിഃ സഹ ധരാദേശേ
ഷ്വാചി നൈശ്ചന്ദ്രാദിഷു
ആസാദ്യാഥ ശിലാഃ ശുഭാ ഗുരുരിമാം
ചാരാദ്ധ്യ യോഗ്യം മനും
ജപ്ത്വാ ന്യസ്യ ശിലാസു നിശ്ചിനുയാദ്ബിം-
ബാദികത്വം ച ലക്ഷയത്. വൃ ന്ത

ബിംബാദികൾക്കു ശില അന്വേഷിപ്പാൻ നടേ ഗുരു കല്ലു കീറുവാനുള്ള ശസ്ത്രങ്ങളെ യഥാന്യായം പൂജിച്ച് ബ്രാഹ്മണരെ ഊട്ടി ദക്ഷിണ ചെയ്ത് പിന്നെ താനും യജമാനനും ആശാരിയും മാംസത്തെ ഉജിച്ചിട്ടുവേണം പുറപ്പെടുവാൻ എന്ന് അഥ എന്നതുകൊണ്ടു ചൊല്ലിയത്. നല്ലൊരു മുഹൂർത്തത്തിങ്കൽ നേരത്ത് നല്ലൊരു ശകുനത്തോടുകൂടി രക്ഷാമംഗലങ്ങളെ മുൻനടത്തി താനും യജമാനനും കല്ലുകീറുന്ന ശസ്ത്രങ്ങളെ എടുത്തിരിക്കുന്ന ആശാരിയും കൂടെ അവിടെനിന്നു കിഴക്കോ, തെക്കോ, വടക്കോ, പടിഞ്ഞാറോ കല്ലാകുന്ന എന്നാൽ അതിലേക്കിറങ്ങി പോവൂ. പിന്നെ കല്ലുള്ളേടത്തു ചെന്നാൽ അവിടെ ഇരുന്ന് ഭൂതബല്യാദികളെ ചെയ്ത് ഉചിതമാകുന്ന മന്ത്രം ചൊല്ലി കല്ലുകളെക്കൊണ്ട് ബിംബത്തിന്നു പുരുഷശിലയും, പീഠത്തിന്നു സ്ത്രീശിലയും, പാദശിലയ്ക്കു നപുംസകശിലയും കല്പിക്ക.

ഇനി നല്ല ശിലയുടെ ലക്ഷണത്തെ ചൊല്ലുന്നു:

സിദ്ധാദ്ധ്യാകരസംഭവാ വസുമതീ
ലഗ്നാ സുവർണ്ണാചിതാ
സ്നിഗ്ദ്ധാ ശസ്ത്രസഹാ ഗഭീരനിനദാ
ദിശ്യാഹിതാഗ്രാ ശിലാ
ഗ്രാഹ്യാ ബിംബവിധൌ സ്ഫുലിംഗബാഹുലം
തസ്യാ ശിരോ/ന്തർമുഖം
യത് കാഷ്ഠാഭിമുഖീ സമുത്ഥിതവതീ
സ്ഥാപ്യാ ച തദ്ദിങ്മുഖീ.

ഋഷികളുടെ ആശ്രമാദികളിലുണ്ടായിരിക്കുന്ന ശില ബിംബംപണിവാൻ ഗ്രാഹ്യയാകുന്നതു്. മണ്ണിൽ മൂടപ്പെട്ടുകിടക്കുന്നതു വേണംതാനും. തന്റെ തന്റെ ജാതിയായി ഇരിക്കുകയുംവേണം. ഉളിക്ക് ഉളിക്ക് സഹിക്കാറായിരിക്കയും വേണം. സ്വച്ഛമുള്ള ഒച്ചയായിരിക്കയുംവേണം. മൂലാഗ്രങ്ങൾ ദിക്കുകളായി ഇരിക്കയും. രണ്ടു തലയ്ക്കലും കത്തിയാൽ തീപ്പൊരി ഏറുന്നേടം അതിന്റെ അഗ്രമെന്നും ഉള്ള് അകമെന്നും കല്പിക്കണം. അഗ്രംപിടിച്ച് എടുത്തു പൊക്കിയാൽ ഏതു നോക്കി ഇരിപ്പൂ എന്നാൽ ആ ദിക്കു നോക്കി പ്രതിഷ്ഠിക്കേണ്ടു.

ഇനി ആകാത്ത ശിലയെ ചൊല്ലുന്നു:—

ദുഷ്ടോദ്ദേശസമുദ്ഭവാ/ന്യപരിശി-
ഷ്ടാ ദുർഗ്രഹാദ്യാശ്രിതാ
വാതാഗ്ന്യർക്കകരാഹതാ/തിവിപുലാ
ബാലാ ച വൃദ്ധാ സതീ
ദുർല്ലക്ഷ്യാക്ഷരഗർഭമണ്ഡലയുതാ
രൂക്ഷസ്വരാ ജർജ്ജരാ
ദുഷ്ടർശാദ്യനിസന്നിഭാശിതശിരോ-
ഭേദാ ദിവർജ്യാ ശിലാ.

ദുഷ്ടദേശത്ത് ഉണ്ടായ ശില ഒന്നിനും കൊള്ളരുത്. പിന്നെ മറെറാന്നു പണിചെയ്തു ശിലാശേഷം ബിംബത്തിനു കൊള്ളരുതു്. ദുർദ്ദേവത തുടങ്ങിയുള്ളവ ആശ്രയിച്ചതും, കാററ് വെയില് തീയ് എന്നിവ തട്ടിയതും, പാരം പരന്നു കിടക്കുന്നതും, ബാലനായിരിക്കുന്നതും, വൃദ്ധനായിരിക്കുന്നതും, ആകാത്ത രേഖ

പിന്നെ ആ ശിലാതലത്തിങ്കൽ രാത്രിയിൽ ബലി തൂകി പ്രാൎത്ഥിച്ചു് അവിടെ വാണിരിക്കും ദേവതകളെ നീക്കി, പിന്നെ അവിടെ ഉചിതമായ മന്ത്രങ്ങളും ജപിച്ചു് ശില്പിവരും കൂടെ കിടന്നു് ഉറങ്ങൂ. ഇങ്ങിനെ പിറേറന്നാൾ രാവിലെ കുളിച്ചു് അടയാളമിട്ടാൽ ആശാരികളെക്കൊണ്ടു് ഇക്കല്ലുകൾ മൂന്നും കീറിച്ചു തേർമേൽ കേററി ദേവാലയത്തിന്റെ വടക്കെപ്പുറത്തുണ്ടാക്കിയിരിക്കുന്ന പണിപ്പുരയിൽ കൊണ്ടുപോയി വച്ചു ബിംബാദികളെ ഉണ്ടാക്കിച്ചുകൊള്ളുക.

അനന്തരം ബിംബങ്ങളുടെ നീളത്തെ പറയുന്നു:—

ദ്വാരേ ഗൎഭസമം തദംഘ്രിരഹിതം
ദ്വാരോച്ഛ്രിതേ ചാധികേ
നന്ദാംശേന ഗജാംശകേന ച സമം
ഭക്തേ ത്രിധാ ദ്വ്യംശകൈഃ

ക്ലപ്താനീഹ്യുദിതാനി പഞ്ചമനുബിം-
ബാന്യത്ര ഗൎഭാലയേ
ഭക്തേ ലോകശരേക്ഷണൈൎദ്വിഗുണഭൂ-
മ്യംശൈഗ്രഹാത് ത്രീണി ച. ൨൫

ദ്വാരേ ഗൎഭസമം-ഗൎഭഗൃഹദ്വാരത്തിന്റെ നീളത്തോളമായിട്ടും, തദംഘ്രിരഹിതം-ദ്വാരനീളത്തിൽ നാലൊന്നു കുറഞ്ഞിടത്തോളമായിട്ടും, അധികേ ദ്വാരേ നന്ദാംശേന ഗജാംശകേന ഉയൎന്നിരിക്കേ ച-ദ്വാരനീളത്തിൽ ഒമ്പതാലൊന്നു കുറച്ചിടത്തോളമായിട്ടും, എട്ടാലൊന്നു കുറച്ചിടത്തോളമായിട്ടും; ത്രിധാ ഭക്തേ ദ്വ്യംശകൈഃ-ദ്വാരനീളത്തെ മൂന്നായിട്ടു പകുത്തതിൽ രണ്ടംശത്തോളം നീളമുമായിട്ടും; ക്ലപ്താനി പഞ്ച മന്ദബിംബാനി ഉദിതാനി-ഇങ്ങിനെ ഗൎഭദ്വാരനീളം കൊണ്ടു് അഞ്ചുപ്രകാരം ബിംബനീളം പറയപ്പെട്ടു. അത്ര ഗൎഭാലയേ ലോകശരേക്ഷണൈഃ ഭക്തേ ദ്വിഗുണഭൂമ്യംശൈഗ്രഹാത് ത്രീണി ച-ഇവിടെ ഗൎഭഗൃഹവിസ്താരത്തെ മൂന്നിൽ പകുത്തു രണ്ടംശത്തോളവും അഞ്ചിൽ പകുത്താൽ മൂന്നംശത്തോളവും രണ്ടായി പകുത്തതിൽ ഒരു അംശത്തോളവും ഇങ്ങിനെ ഗൎഭഗൃഹവിസ്താരത്തിൽ മൂന്നുപ്രകാരം ബിംബനീളത്തെ ഉണ്ടാക്കൂ.

(വ്യാ-വ.) ഇനി നടെ ഗൎഭദ്വാരത്തിങ്കൽ പ്രതിഷ്ഠിപ്പാനുള്ള ബിംബത്തിന്റെ ഉയരത്തെ ചൊല്ലുന്നു:—

കാൽ രണ്ടിൻെറയും തുട രണ്ടിൻെറയും നീളം ഇരുപത്തിനാലു ച്ചിട്ടു വിരല്കളെക്കൊണ്ട്.

സീമാസ്ഥാനസ്യ സപദ്മനാളമുകുടാ-
ന്താസ്യോരുജംഘാദ്വയീ-
മദ്ധ്യാദ്ധ്യാസു കരോതു ഷോഡശ തിര-
ശ്ചീനാനി സൂത്രാണ്യഥ
മദ്ധ്യേ കർണ്ണകരാന്ത്യസീമസു തഥാ
സപ്തോർദ്ധ്വഗാന്യപ്യഥോ
വക്ത്രം ദ്വാദശവർഗ്ഗകോഷ്ഠസുവിചി-
ത്രം കല്പയേത്സൂത്രകൈഃ. വൃൻ

ആസ്യ സീമാസ്വ—ഈ പറഞ്ഞ സ്ഥാനങ്ങൾ പതിനൊന്നിലും, സപദ്മനാളമുകുടാന്താസ്യ—പത്മപീഠത്തിൻെറ അവധിക്കും നാളത്തിൻെറ ചുവട്ടിലും കിരീടത്തിൻെറ മുകളിലും, ഊരുജംഘാദ്വയീമദ്ധ്യാദ്ധ്യാസു—തുടകളുടേയും ജംഘകളുടേയും നടുവിലും, തിരശ്ചീനാനി ഷോഡശ സൂത്രാണി—വിലങ്ങിട്ടു പതിനാറു നൂലുകൾ ചുമപ്പിച്ച് ഇട്ടു രേഖകളെ ഉണ്ടാക്കു. അഥ മദ്ധ്യേ കർണ്ണകരാന്ത്യസീമസു തഥാ സപ്ത സൂത്രാണി ഊർദ്ധ്വഗാനി ച കരോതു—പിന്നെ ബിംബമദ്ധ്യത്തിങ്കലും ആററ് അംഗുലം അതിൻെറ പുറത്തും ചെവിയുടെ സ്ഥാനത്തും അവിടെനിന്നു ആറുവിരൽ മാറി തോളുകളുടെ സ്ഥാനത്തും കൈകളുടെ ആയുധമുഷ്ടികൾ വരുന്നേടത്തും ഇങ്ങനെ ഏഴു സൂത്രങ്ങളെ മേല്പോട്ടായിട്ടു പിടിച്ചു രേഖകളെ ഉണ്ടാക്കു. അഥ സൂത്രകൈഃ വക്ത്രം ദ്വാദശവർഗ്ഗകോഷ്ഠസുവിചിത്രം കല്പയേത്—പിന്നെ നൂലുകളെ ഇടസ്ഥാനത്തെ നൂററിനാല്പത്തിനാലു പദങ്ങളെക്കൊണ്ടു മനോഹരമാക്കി ഉണ്ടാക്കണം.

(വ്യാ-ഫ.) ഇനി നീളത്തിലും വിലങ്ങത്തിലും ഉണ്ടാക്കേണ്ടുന്ന സൂത്രങ്ങളെ ചൊല്ലുന്നു:—

ചൊല്ലിയ സീമകൾ പതിനൊന്നിങ്കലും നാളത്തിൻെറ അററത്തും പദ്മത്തിൻെറ അററത്തും കടത്തിൻെറ അററത്തും കണങ്കാലുടെ നടുവേയും തുടയുടെ നടുവേയും ഇങ്ങനെ പതിനാറു സൂത്രം വിലങ്ങത്തിലിട്ട്, പിന്നെ നേരെ നടുവേയും ചെവിയുടെ അരികേയും കൈയും ദേഹവുംകൂടിയ സന്ധിയിങ്കലും ആയുധത്തിൻെറ അററത്തും ഇങ്ങനെ മേൽകീഴായി ഏഴു സൂത്ര

അററത്തു് ഉള്ള ഉരുകളോടും കൂടി ഇരുവിരൽ വീതിയായി നാലു വിരൽ നീളമായി ഇരിക്കണം ചെവിരണ്ടും.

ദ്വ്യേകാംഗുലായതതദർദ്ധതതാധരോത്ത-
രോഷ്ഠാന്തതോംഗുലിവിതാനിസൃതസൃക്വയുഗ്മം
ഗംഭീരകാദിരുചിരാം പ്രകരോതു ഗോജിം
ഘോണാഗ്രസാമിപിഹിതാഷ്ടയവാവതീർണ്ണാം
[൬൩

ദ്വ്യേകാംഗുലായതതദർദ്ധതതാധരോത്തരോഷ്ഠാന്തതഃ-രണ്ടു വിരൽ നീളവും ഒരുവിരൽ വീതിയും ആയി താഴത്തെ ചുണ്ടും, ഒരു വിരൽ നീളവും അര വിരൽവീതിയുമായി മുകളിലത്തെ ചുണ്ടും ഉണ്ടാക്കിയാൽ അവററിന്റെ രണ്ടററത്തും ഒരുവിരൽ വിസ്താരത്തിൽ കടവായുമുണ്ടാക്കണം. ഘോണാഗ്രസാമിപിഹിതാഷ്ടയവാവതീർണ്ണാം ഗോജിം ഗംഭീരകാദിരുചിരാം പ്രകരോതു-നാസികയുടെ അഗ്രംകൊണ്ടു പാതി മറഞ്ഞിരിക്കുമാറു് ചുണ്ടിന്റെ മുകളിൽ ഒരു വിരൽ നീളമായി ഗോജിയേയും ഉണ്ടാക്കൂ.

(വ്യാ-വ.) ഇനി ചുണ്ടുകളെ ചൊല്ലുന്നു:—

ഇരുവിരലും ഒരു വിരലും നീളമായി നീളത്തിൽ പാതി ഘനമായി ക്രമത്താലേ കീഴേ ചുണ്ടും മേലേ ചുണ്ടും ചമപ്പൂ. ചുണ്ടിന്റെ അററത്തുനിന്നും ഒരു വിരൽക്കു അകന്നിട്ടു രണ്ടു കടവായെയുമുണ്ടാക്കൂ. ഗോജി എന്നു് മൂക്കിന്റെ അററത്തുനിന്നു നേരെ കീഴ്പോട്ടു ചുണ്ടുമേൽവായോളമുള്ള തോടു് അതിനെ ഗംഭീരകം തുടങ്ങി ഉള്ളവറെറക്കൊണ്ടു ശോഭിക്കുമാറു് ഉണ്ടാക്കൂ. ഗംഭീരകമെന്ന അതിനിരുപുറവും ഇവന്നിട്ടുള്ളതു്. മൂക്കിന്റെ അഗ്രത്താൽ പാതി മറയ്ക്കപ്പെട്ടു് എട്ടുയവം നീളമായി ഇരിക്കയും വേണം ഗോജി.

ശഷ്കുല്യഗ്രാദിചിബുകാവധിമാനമിഷ്ട-
മഷ്ടാംഗുലൈരഥ ഷഡംഗുലാഭ്യാം
ഗ്രീവാം ഗളാംഗുലമിതാം ത്ര്യക്ഷകലാപപന്നാം
കക്ഷാന്തരം സ്തനയുഗാന്തരമേകതാലം. [൬൪

ശഷ്കുല്യഗ്രാദിചിബുകാവധി അഷ്ടാംഗുലൈഃ മാനം-ചെവിയിങ്കൽ തുടങ്ങി താടിയുടെ അവസാനത്തോളം രണ്ടു പുറത്തും എട്ടംഗുലം നീളമുണ്ടായിരിക്കും. അഥ ഷഡംഗുലാഭ്യാം ചിബുക

മാനം ഇഷ്ടം-പിന്നെ താടിക്ക് രണ്ടുവിരൽ വീതിയും വേണം. ഗജാംഗുലതതാ ഗ്രീവാ-എട്ടംഗുലംകൊണ്ടു കഴുത്തുകൾ വിസ്താരമുണ്ടാകണം. അക്കകലോപപന്നം കക്ഷാന്തരം-ഇരുപത്തിനാലു വിരൽകൊണ്ടു കക്ഷം രണ്ടിന്റെ ഇടയിൽ വിസ്താരമുണ്ടായിരിക്കണം. സ്തനയുഗാന്തരം ദ്വികതാലം-മുലക്കണ്ണുകൾ രണ്ടിന്റെയുമിടയിൽ പന്ത്രണ്ടുവിരൽ വിസ്താരവും വേണം.

(വ്യാ-ഛ.) ഇനി താടി കഴുത്ത് ചെവി എന്നിവയെ ചൊല്ലുന്നു:—

ചെവികളിൽനിന്നു താടിയോളമുള്ള ഭാഗം ഇരുപുറവും എട്ടെട്ട് അംഗുലങ്ങളെക്കൊണ്ടുവേണം. പിന്നെ രണ്ടംഗുലങ്ങളെക്കൊണ്ട് താടിയുടെ അളവുമിഷ്ടം. കഴുത്ത് എട്ടുവിരൽ വീതിയായിട്ട്, രണ്ടു കക്ഷത്തിന്നിട ഇരുപത്തിനാല്, രണ്ടു മുലക്കണ്ണിന്നിട പന്ത്രണ്ടുവിരൽ.

നാഭിസ്ഥലീ പ്രവിതതാ നൃപതിപ്രമാണൈഃ
സ്യാദംഗുലൈഃ കടിതടീ ധൃതിസമ്മിതൈശ്ച
കക്ഷസ്തനാന്തരമൃതുപ്രമിതാംഗുലാഢ്യം
കക്ഷാംസമധ്യമപി മാംസളമംസയുഗ്മം. ൯൫

നൃപതിപ്രമാണൈഃ പ്രവിതതാ നാഭിസ്ഥലീ സ്യാത്-പതിനാറുവിരൽ വിസ്താരമായിട്ടു നാഭിദേശത്തേയും, ധൃതിസമ്മിതൈഃ കടിതടീ ച-പതിനെട്ടുവിരൽ വിസ്താരമായി കടിപ്രദേശത്തേയും, ഋതുപ്രമിതാംഗുലാഢ്യം കക്ഷസ്തനാന്തരം-കക്ഷത്തിന്റേയും സ്തനത്തിന്റേയുമിടയിൽ ആറംഗുലം വിസ്താരത്തേയുമുണ്ടാക്കുക. കക്ഷാംസമദ്ധ്യം അപി-കക്ഷത്തിന്മേൽ തോളിന്റെ മുകളുവരെയുള്ള പൊക്കവും ആറുവിരൽ വരണം. അംസയുഗ്മം മാംസളം ച സ്യാത്-തോളു രണ്ടും മാംസത്തോടുകൂടി ഉയൎന്ന് ഇരിക്കണം.

(വ്യാ-ഛ.) ഇനി നാഭിപ്രദേശാദികളെ ചൊല്ലുന്നു:—

പൊക്കിൾനേരെ വയററിന്റെ വീതി പതിനാറംഗുലങ്ങളെക്കൊണ്ടു ഭവിക്കുന്നു. അരപ്രദേശങ്ങളുടെ വീതി പതിനെട്ടംഗുലങ്ങളെക്കൊണ്ട്. കക്ഷത്തോടു മുലയോടിട ആറംഗുലങ്ങളോടുകൂടീട്ടു ഭവിക്കുന്നു. കക്ഷങ്ങളിൽനിന്നു തോൾമേൽവായോളമുള്ള ഉയരവും മാംസളമായിരിക്കുന്ന രണ്ടു തോളിന്റെ നീളവും ആറാറുവിരൽ നീളമായിട്ടുതന്നെ ആകുന്നു.

മേശിന്യുപാവരജയോഃ അമുതഃ ഷഡംശഹീനാനി—തർജ്ജനിയുടേയും അനാമികയുടേയും മുട്ടുകൾ മൂന്നിലും മദ്ധ്യമയിൽ എട്ടൊന്നു കുറച്ചു നീളമുണ്ടാക്കു. കനിഷ്ഠികായാഃ പാദരഹിതാനി—ചെറുവിരലിന്റെ മുട്ടുകൾ നാലൊന്നു കുറഞ്ഞുമുണ്ടാക്കു. പർവ്വാണി—പർവ്വങ്ങൾ—വിരലുകളുടെമുട്ടുകൾ, പ്രഥമോദ്ഭവായാഃ പർവ്വയുഗളം തർജ്ജനീമദ്ധ്യാദ്യപർവ്വസമം—പെരുവിരലിന്റെ പർവ്വങ്ങൾ രണ്ടും കൂടി തർജ്ജനിയുടെ ചുവട്ടിലെ പർവ്വത്തിങ്കലോളം നീളമുണ്ടായിരിക്കും.

(വ്യാ—ച) മറെറ വിരലുകളുടെ മുട്ടുകളെ ചൊല്ലുന്നു:—

നടുവിരലുകളുടെ മുട്ടുകളെക്കാൾ എട്ടൊന്നു കുറഞ്ഞിട്ട് മൂണോന്നിയുടേയും മോതിരവിരലുകളുടേയും മുട്ടുകൾ; നാലൊന്നു കുറഞ്ഞിട്ട് ചെറുവിരലുകളുടെ മുട്ടുകൾ. പെരുവിരലുടെ താഴത്തെ മുട്ട് മൂണോന്നിയുടെ താഴത്തെ മുട്ടോളം നീളം. മീതെ മുട്ട നടുവിരലുടെ താഴത്തെ മുട്ടോളം നീളം.

സർവ്വാസ്വഗ്രപർവ്വദലതോ രചിതാ നഖാഃ സ്യുർ-
നാഹോഽങ്ഗുലൈഃ ശ്രുതിമിതൈഃ പ്രഥമപ്രസൂതേഃ
മദ്ധ്യാദ് ദ്വിപാർശ്വജനിതാവരജാസ്വതോഽതോ—
നാഹോഽഷ്ടമാംശരഹിതോ വിഹിതഃ ക്രമേണ. ൧൦൦

സർവ്വാസ്വഗ്രപർവ്വദലതഃ രചിതാഃ നഖാഃ സ്യുഃ—എല്ലാവിരലുകളിലും ഒടുക്കത്തെ പർവ്വങ്ങളുടെ പാതികൊണ്ട് നഖങ്ങളെ ഉണ്ടാക്കണം. ശ്രുതിമിതൈഃ അംഗുലൈഃ പ്രഥമപ്രസൂതേഃ നാഹഃ—നാല് അംഗുലങ്ങളെക്കൊണ്ട് പെരുവിരലിന്റെ ചുവട്ടിൽ ചുററു ഭവിക്കും. മദ്ധ്യാദ് ദ്വിപാർശ്വജനിതാവരജാസു അതഃ അതഃ അഷ്ടമാംശരഹിതഃ നാഹഃ ക്രമേണ വിഹിതഃ—നടുവിലെ വിരലിനേക്കാൾ എട്ടാലൊന്നു കുറച്ച് അതിന്റെ രണ്ടു പുറത്തെ വിരലുകൾക്കും, അവററെക്കാൾ എട്ടാലൊന്നു കുറച്ച് ചെറുവിരലിനും ചുററ് ഉണ്ടാകണം.

(വ്യാ—ഛ) ഇനി നഖത്തേയും ചുററിനേയും ചൊല്ലുന്നു:—

എല്ലാ വിരലുകൾക്കും തന്റെ തന്റെ തലയ്ക്കലെ മുട്ടനീളത്തിൽ പാതി നീളമായിട്ട നഖങ്ങൾ ഭവിക്കുന്നു. പിന്നെ പെരുവിരലുടെ ചുവട്ടിൽ ചുററു നാലംഗുലങ്ങളെക്കൊണ്ട്. അതിലെട്ടൊന്നു കുറഞ്ഞിട്ട് മൂണോന്നിയുടേയും മോതിരവിരലുടേയും ചുററ്. അതിലെട്ടൊന്നു കുറഞ്ഞിട്ട് ചെറുവിരലുടെ ചുററ്.

അംഗുഷ്ഠതർജ്ജനികയോർന്നയനാംഗുലാഢ്യ-
മഭ്യന്തരം പ്രഥമജാമണിബന്ധമദ്ധ്യം
അബ്ധ്യംഗുലൈഃ പരിമിതം മണിബന്ധകേപി
വൈവിസ്തൃതിഃ കരതലദൈർഘ്യമഥാർദ്ധതാലം. ൨൦൨

അംഗുഷ്ഠതർജ്ജനികയോഃ അഭ്യന്തരം നയനാംഗുലാഢ്യം—അംഗുഷ്ഠത്തിന്റെയും തർജ്ജനിയുടേയും ചുവട് തമ്മിൽ രണ്ടുവിരലകന്ന് ഇരിക്കും. പ്രഥമജാമണിബന്ധമദ്ധ്യം അബ്ധ്യംഗുലൈഃ പരിമിതം—പെരുവിരലിന്റെ ചുവട്ടിൽനിന്ന കഴയിങ്കലോളം നാലുവിരൽ അകലം വരേണം. വൈഃ മണിബന്ധകേ അപി വിസ്തൃതിഃ—കൈയുടെ കഴയിങ്കൽ നാലുവിരൽ വിസ്താരംവേണം. കരതലദൈർഘ്യം അർദ്ധതാലം—കൈയുടെ പുറത്ത് ആറുവിരൽ വിസ്താരമുണ്ടാക്കണം.

(വ്യാ—വ.) ഇനി പിന്നെ ഇടകളെ ചൊല്ലുന്നു:—

പെരുവിരലും ചൂണ്ടാണിയുമുള്ള ഇട രണ്ടംഗുലങ്ങളോടു കൂടീട്ടു ഭവിക്കുന്നു. പെരുവിരലുടെ ചുവട്ടിന്ന് മണിബന്ധക്കെട്ടിനിട നാല് അംഗുലങ്ങളെക്കൊണ്ട് അളക്കപ്പെടണം. മണിക്കെട്ടിങ്കലെ വീതിയും അവറ്റെക്കൊണ്ടുതന്നെ. മണിക്കെട്ടിങ്കേന്നു ചെറുവിരലോളമുള്ളതു കരതലം. അതു അരത്താലമായിട്ടു ഭവിക്കുന്നു.

ലിംഗം യുഗാംഗുലമിതം വൃഷണദ്വയം സ്യാദ്
ദ്വിദ്വ്യംഗുലം ദ്വിരദകുംഭനിഭേ സ്ഫിജൗ ദ്വേ
വൃത്തേ ഷഡംഗുലതതേ ദ്വയമദ്ധ്യസംസ്ഥാ
കൗപീനരാജ്യപി കലാ വിതതാ കൃശാഗ്രാ. ൨൦൩

ലിംഗം യുഗാംഗുലമിതം സ്യാത്—ലിംഗത്തിനു നാലുവിരലുണ്ടാക്കണം. വൃഷണദ്വയം ദ്വിദ്വ്യംഗുലം സ്യാത്—വൃഷണം രണ്ടും ഈരണ്ടുവിരൽ നീളമായി ഭവിക്കും. ഷഡംഗുലതതേ വൃത്തേ ദ്വിരദകുംഭനിഭേ—ആറുവിരൽ വിസ്താരമായി വൃത്തമായി ആനയുടെ മസ്തകംപോലെ, ദ്വേ സ്ഫിജൌ—രണ്ട് ആസനങ്ങളുമുണ്ടാക്കുക. ദ്വയമദ്ധ്യസംസ്ഥാ കലാവിതതാ കൃശാഗ്രാ കൗപീനരാജീ അപി—ആസനങ്ങളുടെ ഇടയിൽ രണ്ടുവിരൽ വിസ്താരമായി കീഴ്പ്പോട്ടു വീതി കുറഞ്ഞ് കൗപീനത്തിന്റെ വഴിയും ഉണ്ടാക്കണം.

(വ്യാ-മ.) ഇനി ലിംഗാദികളെ ചൊല്ലുന്നു:—

ലിംഗം നാലുവിരൽ നീളമായിട്ടു ഭവിക്കുന്നു. വൃഷണങ്ങൾ രണ്ടും ഈരണ്ടു വിരൽക്കു വൃത്തമായിട്ട് ഭവിക്കുന്നു. ആസനങ്ങൾ രണ്ടും ആറാറുവിരൽക്കു വിസ്താരമായി വട്ടമായി ആനയുടെ കുംഭങ്ങൾപോലെ. രണ്ട് ആസനങ്ങളുടെ ഇട കോണകത്തിന്റെ പെരുവഴി ഉണ്ടാക്കീട്ട് ഇരിക്കയും വേണം. അതു മേലെ അററത്ത് ഇരുവിരൽ വീതിയായി കീഴ്പോട്ടു കീഴ്പോട്ടു കൃശിച്ചിട്ടാകുന്നതാനും.

മൂലാന്തരാഗ്രവിതതിഃ ക്രമശോഽങ്ഗുലൈഃ സ്യാ-
ദൂരുദ്വയേ നവരവീശരപ്രമാണൈഃ
ജംഘാദ്വയേ ഷഡഗസത്രിയവത്രിസംഖ്യൈ-
ർജാന്വോശ്ച കല്പ്പരിമിതൈരപി ജാനുയുഗ്മേ ൧൦൧.

ഊരുദ്വയേ നവരവീശരപ്രമാണൈഃ അംഗുലൈഃ ക്രമശഃ മൂലാന്തരാഗ്രവിതതിഃ സ്യാത്—തുടകൾ രണ്ടിലും ചുവട്ടിൽ ഒമ്പതുവിരലും നടുവിൽ പന്ത്രണ്ടുവിരലും മുകളിൽ അഞ്ചുവിരലും വിസ്താരം ഭവിക്കും. ജംഘാദ്വയേ ഷഡഗസത്രിയവത്രിസംഖ്യൈഃ—കണങ്കാലു രണ്ടിലും ചുവട്ടിൽ ആറുവിരലും നടുവിൽ ഏഴുവിരലും മുകളിൽ മൂന്നുവിരലും മൂന്നു യവവും വിസ്താരം ഭവിക്കും. ജാനുയുഗ്മേ കല്പ്പരിമിതൈഃ—മുട്ടുകളിൽ പത്തുവിരലും വിസ്താരം ഭവിക്കും.

(വ്യാ-മ.) ഇനി കാലുകളുടെ വണ്ണത്തെ ചൊല്ലുന്നു:—

രണ്ടു തുടകളിലെയും ചുവട്ടിലെയും നടുവിലെയും അഗ്രത്തുങ്കലെയും വീതി ക്രമത്താലെ ഒമ്പതു പന്ത്രണ്ട് അഞ്ച് എന്നീ അംശങ്ങളെക്കൊണ്ടു ഭവിക്കുന്നു. കണങ്കാൽ രണ്ടിങ്കലേയും ആറ് ഏഴ് മൂവിരലെ മൂന്നതൊട്ട് എന്നിവറെറക്കൊണ്ട്. രണ്ടുമുട്ടിങ്കലും വീതി പതിനാറംശങ്ങളെക്കൊണ്ട് ചമയ്ക്കപ്പെടുവാൻ യോഗ്യം.

മൂലാദി ഷോഡശരസാംഘ്രിരസാംഗസംഖ്യൈ-
ർവ്യാസസ്ത്വലൈഃ പദതലസ്യ ക്രമിതൈശ്ച ദൈർഘ്യം
അംഗുഷ്ഠസീമ്നി കലയാഥ തദന്തരാർദ്ധഭാഗവ്യാ-
പാർശ്വദ്വയേ പ്രപദദൈർഘ്യമുദുപ്രമാണൈഃ ൧൦൨.

പദതലേ ഷോഡശരസാംഘ്രിരസാംഗസംഖ്യൈഃ മൂലാദിവ്യാസഃ—കാലിന്റെ ചുവട്ടിൽ പുറത്തെവശത്തു നാലു വിരലും ഇടയിൽ

അഞ്ചുവിരലും ആറേകാൽ വിരലും ആറു വിരലും വിസ്താരം വേണം. ആക്രമിതൈഃ ദൈർഘ്യം—പന്ത്രണ്ടു വിരൽ നീളവും വേണം. അംഗുഷ്ഠസീമ്നി കലയാ ഉന്നതിഃ—പെരുവിരലു വരുന്ന വക്കത്ത് രണ്ടുവിരൽ പൊക്കവും, അന്യപാർശ്വേ അർദ്ധതഃ—മറ്റേവശത്ത് ഒരു വിരലു പൊക്കവും വേണം. ഗുല്ഫപ്രമാണൈഃ പ്രപദദൈർഘ്യം—ആറംഗുലംകൊണ്ടു പുറവടിയുടെ നീളമുണ്ടായിരിക്കണം.

(വ്യാ—വ) ഇനി കാൽചുവട്ടേ ചൊല്ലുന്നു:—

ഉള്ളംകാലിന്റെ വിസ്താരം പൃഷ്ഠത്തിങ്കൽ നാലുവിരൽ. നെരിയാണിക്കു നേരെ അഞ്ചു വിരൽ. ചെറുവിരലുടെ പൃഷ്ഠത്തിങ്കൽ ആറേകാൽ വിരൽ. അഗ്രത്തുങ്കലും ആറുവിരൽ. ഉള്ളംകാൽ നീളം പന്ത്രണ്ടുവിരൽ. പുറവടി ഇവരം:—പെരുവിരലുടെ അററത്ത് ഒരു കലകൊണ്ട്; ചെറുവിരലുടെ അററത്ത് അതിൽ പാതി കൊണ്ട്; ആറുവിരലുകളെക്കൊണ്ടു പുറവടി നീളം ഭവിക്കുന്നു.

അംഗുഷ്ഠതത്സഹഗയോർജ്ജഗദംഗുലാഢ്യം
ദൈർഘ്യം നഖാന്നഖമിതിഹ്രസിതാസ്തതോഽന്യാഃ
പർവത്രയാഹിതരുചോഽംഗുലയോ ദ്വിപർവാം-
ഗുഷ്ഠോർദ്ധപർവശശിഖണ്ഡനിഭാ നഖാഃ സ്യുഃ. ൧൦൩

അംഗുഷ്ഠതത്സഹഗയോഃ ദൈർഘ്യം ജഗദംഗുലാഢ്യം—കാലിന്റെ പെരുവിരലിന്നും അതിനടുത്ത വിരലിന്നും മൂന്നുവിരൽ നീളംവേണം. അന്യാഃ നഖാത് നഖമിതിഹ്രസിതാഃ—ശേഷമുള്ള വിരലുകൾ നഖാഗ്രത്തുങ്കൽ നിന്നു നഖനീളത്തോളം കുറഞ്ഞു ഇരിക്കണം. അംഗുലയഃ പർവത്രയാഹിതരുചഃ—വിരലുകൾ നാലും മൂന്നുപർവ്വങ്ങളേക്കൊണ്ടു ശോഭിച്ചിരിക്കണം. അംഗുഷ്ഠഃ ദ്വിപർവ്വഃ—പെരുവിരലുമാത്രം രണ്ടു പർവ്വത്തോടുകൂടിയിരിക്കണം. അർദ്ധപർവ്വശശിഖണ്ഡനിഭാഃ നഖാഃ സ്യുഃ—ഒടുക്കത്തെ പർവ്വത്തുങ്കൽ പാതികൊണ്ട് അർദ്ധചന്ദ്രാകാരമായിട്ടു നഖങ്ങളേയുമുണ്ടാക്കണം.

(വ്യാ—വ) ഇനി വിരലുകളെ ചൊല്ലുന്നു:—

പെരുവിരൽക്കും ചൂണ്ടാണിക്കും നീളം മുമ്മൂന്നുവിരൽശ. മറ്റേവ മൂന്നും തന്റെ തന്റെ മീതേ വിരലുടെ നഖപ്രമാണത്തോളവും കുറുതായി കുറുതായിട്ട്. വിരലുകൾ ഒക്കെ നടേത്തെവണ്ണം മുമ്മൂന്നു മുട്ടായി ശോഭിച്ചിരിക്കയും വേണം. പെരുവിരൽ രണ്ടു മുട്ടായിട്ട്. എല്ലാ വിരലുകൾക്കും തന്റെ തന്റെ

മീതെമുട്ടിൽ പാതികൊണ്ട് അർദ്ധചന്ദ്രാകാരമായിട്ട് നഖങ്ങളു് ഭവിയ്ക്കുന്നു.

അംഗുഷ്ഠകേ രസമിതൈഃ പരിധിഃ പരസ്യാം
സ്യാദംഗുലൈസ്ത്രിഭിരഥാഷ്ടമഭാഗഹീനൈഃ
കാര്യഃ ക്രമാത്തദിതരാസ്വഖിലേഷു തത്ത-
ദ്വ്യാസേന ലോകഗുണിതേന കരാദ്യു നാഹം.

[൧൦൩

അംഗുഷ്ഠകേ രസമിതൈഃ പരിധിഃ—കാലിന്റെ പെരുവിരലുകൽ ആറംഗുലങ്ങളെക്കൊണ്ടു ചുററുവണ്ണം. പരസ്യാം ത്രിഭിഃ അംഗുലൈഃ—അംഗുഷ്ഠത്തിന്റെ അടുത്ത വിരലുകൽ മൂന്നംഗുലങ്ങളെക്കൊണ്ടു ചുററുവണ്ണം. തദിതരാസു അഷ്ടമഭാഗഹീനൈഃ—ശേഷം വിരലുകളിൽ മൂന്നിൽ എട്ടാലൊന്നും അതിലെട്ടൊന്നും കുറച്ചും പിന്നെയും എട്ടൊന്നു കുറച്ചും ചുററുവണ്ണത്തണം. അഖിലേഷു ലോകഗുണിതേന തത്തദ്വ്യാസേന നാഹഃ കരേ: ഇ—ശേഷം വിസ്താരം പറഞ്ഞ കയ്യ് കാല് ഇട ഇത്യാദി അവയവങ്ങളിൽ തനിക്കു പറഞ്ഞ വിസ്താരത്തെ മൂന്നിൽപെരുക്കി ചുററ് ഉണ്ടാക്കിക്കൊള്ളണം.

(വ്യാ—വ.) ഇനി വിരലുകളുടെ വണ്ണത്തെ ചൊല്ലുന്നു:—

കാലുകളുടെ പെരുവിരലുകളുടെ ചുററ് ആറംഗുലങ്ങളെക്കൊണ്ടു ഭവിക്കേണം. ചൂണ്ടാണിക്കു മൂന്നംഗുലങ്ങളെക്കൊണ്ട്. പിന്നെ അതിലെട്ടൊന്നു കുറഞ്ഞിട്ടു നടുവിരലിന്റേത്. അതിലെട്ടൊന്നു കുറഞ്ഞിട്ട് മോതിരവിരലിന്റേത്. അതിലെട്ടൊന്നു കുറഞ്ഞിട്ടു ചെറുവിരലിന്റേത്. എല്ലാററിന്നും തന്റെ തന്റെ വിസ്താരത്തെ മൂന്നിൽ പെരുക്കിയതിനെക്കൊണ്ട് ചുററിനെ ഉണ്ടാക്കിക്കൊള്ളുക.

താലൈസ്ത്രിഭിഃ ശിരസി സാഷ്ടയവഷ്ടസംഖ്യൈഃ
കക്ഷാന്തരേ രഹിതഷഡ്യവകൈശ്ചതുർഭിഃ
കുക്ഷൌ ത്രിഭിർഭവതി നാഭിതലേഽർദ്ധയുക്തൈർ-
നാഹസ്തഥാ കടിതടേഽർദ്ധയുതാബ്ധിസംഖ്യൈഃ.

[൧൦൪

ശിരസി ത്രിഭിഃ താലൈഃ നാഹഃ—ശിരസ്സുകൽ മുപ്പത്തിയാറ് അംഗുലങ്ങളെക്കൊണ്ട് ചുററു ഭവിക്കുന്നു. കക്ഷാന്തരേ സാഷ്ടി

യവേഷുസംഖ്യൈഃ കക്ഷപ്രദേശത്ത് അറുപത്തിരണ്ട് അംഗുലങ്ങളെക്കൊണ്ട് ചുററുവരണം. കക്ഷൌ രഹിതദ്വിശൂകയവൈഃ ചതുർഭിഃ—വയററിങ്കൽ നാല്പത്തിയാറേകാലേഅരയ്ക്കാൽ അംഗുലംകൊണ്ടു ചുററുവരണം. നാഭൌ അർദ്ധയുക്തൈഃ ത്രിഭിഃ—നാഭിപ്രദേശത്ത് നാല്പത്തിരണ്ടംഗുലംകൊണ്ടു ചുററുവരണം. കടിതടേ അർദ്ധയുതാബ്ധിസംഖ്യൈഃ-കടിപ്രദേശത്ത് അമ്പത്തിനാലു അംഗുലംകൊണ്ടു ചുററുവരണം.

(വ്യാ—വ) ഇനി തല തുടങ്ങിയുള്ളവററിന്റെ ചുററിനെ ചൊല്ലുന്നു:—

തലയിൽ മൂന്നുതാലങ്ങളെക്കൊണ്ടു ചുററുവിക്കുന്നു. കണ്ഠത്തിങ്കൽ അഞ്ചുതാലവും രണ്ടുവിരലും വയററിൽ ഒന്നേമുക്കാൽ വിരൽ കുറയെ നാലു താലങ്ങളെക്കൊണ്ടു ചുററുവിക്കുന്നു. പൊക്കിൾക്കു മേലേ മൂന്നരത്താലംകൊണ്ട്. അരയിൽ നാലരത്താലംകൊണ്ട്.

ജംഘോരുബാഹുയുഗമദ്ധ്യകരാംഗുലീഷു
കാര്യാ കരീന്ദ്രകരവത് പരിവൃത്തതാത്ര
കൂർമ്മാഭതാ പ്രപദയോർജ്ജലജാഭതാ ച
കണ്ഠേ കപോലതലയോർമ്മുകുരാഭതാ ച. ൧൦൮

അത്ര ജംഘോരുബാഹുയുഗമദ്ധ്യകരാംഗുലീഷു കരീന്ദ്രകരവത് പരിവൃത്തതാ കാര്യാ—ഇവിടെ ജംഘകൾ രണ്ടിലും തുടകൾ രണ്ടിലും കൈകൾ രണ്ടിലും വിരലുകളിലും ആനയുടെ തുമ്പിക്കൈപോലെ ഉരുണ്ട് വൃത്തമായിട്ടു വരുത്തണം. പ്രപദയോഃ കൂർമ്മാഭതാ-കാൽപുറവടുരണ്ടും നടുവുപൊങ്ങി ആമയുടെ ആകൃതിപോലെ വരുത്തണം. കണ്ഠേ ജലജാഭതാ-കഴുത്തിങ്കൽ ശംഖുപോലെ ഉരുണ്ട് ചുവട്ടം മുകളും കനംകുറഞ്ഞുവരണം. കപോലതലയോഃ മുകുരാഭതാ ച-കവിൾത്തടം രണ്ടും കണ്ണാടിപോലെ പരന്നു മിനുപ്പായി ഇരിക്കണം.

(വ്യാ—വ) ഇനി ആകാരങ്ങളെ ചൊല്ലുന്നു:—

കണങ്കാൽ, തുട, മദ്ധ്യപ്രദേശം, വിരലുകൾ എന്നിവററുകൾ ആനയുടെ തുമ്പിക്കൈപോലെ ഉരുണ്ടിട്ടു ചമയ്ക്കണം. പുറവടികളിൽ ആമയുടെ ഭാഷ. കഴുത്തിൽ ശംഖിന്റെ ഭാഷ. കവിൾത്തടങ്ങളിൽ കണ്ണാടിയുടെ ഭാഷ വേണ്ടു്.

അത്രൈകാംഗുലസമ്മിതേന പരിവേ-
ഷ്ട്യോഷ്ണീഷപട്ടേന കേ
കോടീരം മകുടോജ്ജ്വലം വിരചയേ-
ദഷ്ടാംഗുലൈഃ സർവ്വതഃ
ദൃഷ്ട്യാദിർധൃതിസമ്മിതൈർദ്ദിനകര-
ദ്വന്ദ്വപ്രമൈർവ്വാംഗുലൈ-
രുഷ്ണീഷോപരി ഭാസമാനമകുടോ-
പേതം കിരീടം ഹരൌ. ൧൦൯

അത്ര കേ ഏകാംഗുലസമ്മിതേന ഉഷ്ണീഷപട്ടേന പരിവേഷ്ട്യ-ഇവിടെ ശിരസ്സുകൾ ഒരംഗുലം ഘനംവരുമാറ് ഉഷ്ണീഷത്തെ ബന്ധിച്ചാൽ അതിന്മുകളിൽ, സർവ്വതഃ അഷ്ടാംഗുലൈഃ മകുടോജ്ജ്വലം കോടീരം വിരചയേത്-എല്ലാ ബിംബങ്ങൾക്കും എട്ടംഗുലം പൊക്കമായി മകുടത്തോടുകൂടിയിരിക്കുന്ന ജടാബന്ധമായ കിരീടത്തെ ഉണ്ടാക്കുക. ഹരൌ ദൃഷ്ട്യാദിഃ ധൃതിസമ്മിതൈഃ ദിനകരദ്വന്ദ്വപ്രമൈഃ വാ അംഗുലൈഃ-വിഷ്ണുവിങ്കൽ പതിനാറംഗുലം കൊണ്ടുതാൻ പതിനെട്ടംഗുലംകൊണ്ടുതാൻ ഇരുപത്തിനാലംഗുലംകൊണ്ടുതാൻ, ഉഷ്ണീഷോപരി ഭാസമാനമകുടോപേതം കിരീടം വിരചയേത്-ഉഷ്ണീഷത്തിന്റെ മുകളിൽ ശോഭിച്ചിരിക്കുന്ന മകുടത്തോടുകൂടി കിരീടത്തെ ഉണ്ടാക്കുക.

(വ്യാ—വ) ഇനി കിരീടാദികളെ ചൊല്ലുന്നു:—

ഇവിടെ എല്ലാടവും തലയിൽ ഒരു വിരൽ വണ്ണമുള്ളൊരു ഉഷ്ണീഷപട്ടത്തെക്കൊണ്ടു വേഷ്ടിച്ച് അവിടുന്നു മേല്പോട്ട് എട്ടംഗുലങ്ങളെക്കൊണ്ട് മകുടംകൊണ്ടു ശോഭിച്ചിരിക്കുന്ന ജടാബന്ധത്തെ ഉണ്ടാക്കുക. വിഷ്ണുവിനെങ്കിൽ ഉഷ്ണീഷത്തിനു മേൽ പതിനാറു വിരൽതാൻ പതിനെട്ടു വിരൽതാൻ ഇരുപത്തിനാലു വിരൽതാൻ നീളമായിട്ട് ശോഭിച്ചിരിക്കുന്ന മകുടത്തോടുകൂടിയിരിക്കുന്ന കിരീടത്തെ ചമയ്ക്ക.

കുര്യാത് കിരീടം ശിഖരൈഃ സമേതം
ത്രിപഞ്ചസപ്തപ്രമിതൈര്യഥാർഹം
അണ്ഡോപമം വാ കമലോപമം വാ
ഛത്രോപമം വാ കമഠോപമം വാ. ൧൧൦

യഥാർഹം ത്രിപഞ്ചസപ്തപ്രമിതൈഃ ശിഖരൈഃ സമേതം കിരീടം കുര്യാത്_തന്നിക തന്നിക യോഗ്യമാകുംവണ്ണം മൂന്നുതാൻ അഞ്ചുതാൻ ഏഴുതാൻ ശിഖരങ്ങളോടുകൂടി കിരീടത്തെ ഉണ്ടാക്കു. അണ്ഡോപമം വാ കമലോപമം വാ ഛത്രോപമം വാ കമഠോപമം വാ_കിരീടത്തിൻെറ ശിഖരങ്ങൾ മുട്ടപോലെയും താമരപ്പൂവുപോലെയും കുടയുടെ ആകാരംപോലെയും ആമയുടെ ആകൃതിപോലെയും ഉണ്ടാകാം.

(വ്യാ—ഭ.) ഇനി കിരീടത്തിൻെറ ആകാരത്തെ ചൊല്ലുന്നു:—

മൂന്ന് അഞ്ച് ഏഴ് എന്നീ സംഖ്യകളോടുകൂടിയിരിക്കുന്ന ശിഖരങ്ങളോടുകൂടീട്ട് കിരീടത്തെ ഉണ്ടാക്കുക. അവിടെ യോഗ്യമാംവണ്ണം മൊട്ടുപോലെതാൻ താമരപ്പൂപോലെ താൻ കുടപോലെ താൻ ആമപോലെതാൻ ഈവണ്ണമെല്ലാമിരിക്കുന്ന ആകാരത്തോടുകൂടീട്ട് കിരീടത്തെ ഉണ്ടാക്കുക.

ഇങ്ങനെ നവതാലത്തിന്റെ ബിംബലക്ഷണങ്ങളെ പറഞ്ഞിട്ട് ദശതാലമായ ഉത്തമബിംബങ്ങളുടെ വിശേഷത്തെ പറയുന്നു:—

ഗ്രീവാദ്യംഘ്ര്യവസാനസൂത്രിതദശ-
സ്ഥാനാനി സംവർദ്ധിതാ-
ന്യേകൈകാംഗുലതോ യവൈരഥ വസ്വൃ-
ത്വബ്ധ്യായസംഖ്യൈഃ ക്രമാത്
ഉഷ്ണീഷാദ്ദ്യളികാക്ഷിനാസ്യഗ്രചരമ-
തദ്ദണ്ഡഹീനാ ഹനു-
ർദ്ദൃഗ്ദ്വയാമിതി പങ്‌ക്തിതാലപരിമി-
ന്നായാം സമുൽകതാനിതിഃ. ൧൧൧

ഗ്രീവാദ്യംഘ്ര്യവസാനസൂത്രിതദശസ്ഥാനാനി_കഴുത്ത്, ഹൃദയാന്തം, നാഭ്യന്തം, ലിംഗാന്തം, തുടയുടെ പാതികൾ രണ്ടും, മുട്ടും, ജംഘയുടെ പാതിരണ്ടും, കാൽച്ചുവടും ഇങ്ങനെ പത്തു സ്ഥാനങ്ങൾ മുമ്പേ നവതാലത്തിങ്കൽ ആലട്ടിരിക്കുന്നവ പത്തും; ഏകൈകാംഗുലതഃ സംവർദ്ധിതാനി_ഓരോരോ പ്രതിമാംഗുലം അധികമായിട്ടു സൂത്രമിടണം. അഥ വസ്വൃത്വബ്ധ്യായസംഖ്യൈഃ യവൈഃ ക്രമാത് ഉഷ്ണീഷാദ്ദ്യളികാക്ഷിനാസ്യഗ്രചരം_പിന്നെ നെററി എട്ടുയവം അധികമായും, കണ്ണുകൾ ആറുയവം അധികമായും, മൂക്ക നാലുയവം അധികമായും; ഹനുഃ തദ്ദണ്ഡഹീനാ_മൂക്കിൻെറ താഴത്തെ വക രണ്ടുയവം കുറഞ്ഞിട്ടും ഇങ്ങനെ മുഖത്തു രണ്ടുവിരൽ

അധികമായും നീളം കല്പിപ്പൂ. ഇതി പങ്ക്തിതാലപരിമിതായാം ദുർഗ്ഗായാം സമ്യക്താ ഉന്മിതിഃ—ഇങ്ങനെ ദശതാലമായ നൂററിയിരുപത്ത് അംഗുലങ്ങളെക്കൊണ്ട് സ്ത്രീരൂപമാകുന്ന ദുർഗ്ഗാബിംബത്തുങ്കൽ പൊക്കം ഭവിക്കും.

(വ്യാ—വ.) ഇനി നാലുശ്ലോകംകൊണ്ട് ഉത്തമമായിരിക്കുന്ന ദശതാലബിംബത്തിന്റെ വിശേഷത്തെ സ്ത്രീരൂപത്തെ ചൊല്ലുന്നു:—

കഴുത്തുതുടങ്ങി പുറവടിയോളമുള്ള സ്ഥാനങ്ങളാം നടെ കഴുത്ത് ഹൃദയാന്തം നാഭ്യന്തം ലിംഗാന്തം ഊരുർദ്ധ്വഖണ്ഡമണ്ഡലധരഖണ്ഡം ജാനു ജംഘാർദ്ധഖണ്ഡമണ്ഡലധരഖണ്ഡം പുറവടി ഇങ്ങനെ പത്തുകൂട്. അവ ഒക്കെ നടേത്തേതിൽ ഓരോരോ വിരല് ഏറീട്ടു ഭവിക്കുന്നു. പിന്നെ ക്രമത്താലേ ഉഷ്ണീഷത്തുങ്കൽ നിന്നു നെററിയററം എട്ടുതോര ഏറീട്ട്. അവിടെനിന്നു കണ്ണുമദ്ധ്യം ആറുതോര ഏറീട്ട്. അവിടെനിന്നു നാസികാഗ്രം നാലുതോര ഏറീട്ട്. അവിടെനിന്നു താടിയററം രണ്ടുതോരകുറഞ്ഞിട്ട്. ഇങ്ങനെ ദശതാലംകൊണ്ടു പകുക്കപ്പെട്ടിരിക്കുന്ന ദുർഗ്ഗയുടെ അവയവോന്മാനം ചൊല്ലപ്പെട്ടു.

വിസ്താരഃ ശിവശൈലൈകൈർമുഖഗളേ
ഽത്യഷ്ടിശ്ചൂചികക്ഷാന്തരേ
വക്ഷോജേ നവഭിഃ പൃഥക് ച തദധോമൂ-
ലേ വിശ്വൈശ്ശിവൈർമ്മദ്ധ്യതഃ
കൃത്യാ ശ്രോണിതടേ കടൌ രവിയുഗേ-
നോർവ്വോഃ സജാനുദ്വയേ
ജംഘായുങ്നളകേഽർക്കശൈലരസവ-
ദൈസ്ത്വംഗുലൈഃ സമ്മിതൈഃ. ൧൧൨

മുഖഗളേ ശിവശൈലൈകൈഃ വിസ്താരഃ—മുഖത്തുങ്കൽ പതിനൊന്നു വിരലും കഴുത്തുങ്കൽ ഏഴു വിരലും, ചൂചികക്ഷാന്തരേ അത്യഷ്ട്യാ—കക്ഷപ്രദേശത്ത് പതിനേഴു വിരലും, വക്ഷോജേ പൃഥക് നവഭിഃ—മുലകൾ രണ്ടിനും ഒൻപതു വിരലും, തദധഃ വിശ്വൈഃ—മുലയ്ക്കു താഴെ പതിമൂന്നു വിരലും, മദ്ധ്യതഃ ശിവൈഃ—മദ്ധ്യപ്രദേശത്തു പതിനൊന്നു വിരലും, ശ്രോണിതടേ കൃത്യാ— അരക്കെട്ടിൽ ഇരുപതു വിരലും, കടൌ രവിയുഗേന— ജഘനപ്രദേശത്ത് ഇരുപത്തിനാലു വിരലും, ഊർവ്വോഃ സജാനുദ്വയേ ജംഘായുങ്നളകേ അർക്കശൈലരസവേദൈഃ സമ്മിതൈഃ അംഗുലൈഃ ച—തുടകൾ

ളിൽ പന്ത്രണ്ടീതു വിരലും മുട്ടുകളിൽ ഏഴേഴു വിരലും ജംഘക ളിൽ ആറാറു വിരലും കാലിന്റെ ചുവട്ടിൽ നന്നാലു വിരലും വിസ്താരങ്ങൾ വരുത്തി വൃത്തമാക്കി ഉണ്ടാക്കണം.

(വ്യാ—ം) ഇനി വിസ്താരങ്ങളെ ചൊല്ലുന്നു:—

മുഖത്തുങ്കൽ പതിനൊന്നംഗുലങ്ങളെക്കൊണ്ടു വിസ്താരം ഭവിക്കുന്നു. കഴുത്തിൽ ഏഴംഗുലങ്ങളെക്കൊണ്ട്. രണ്ടു കക്ഷത്തി നിടയിൽ പതിനേഴുകൊണ്ട്. മുലയിങ്കൽ വെവ്വേറെ ഒമ്പതൊമ്പതു വിരൽകൊണ്ട്. മുലയ്ക്കു താഴത്ത് പതിമൂന്നു വിരൽകൊണ്ട്. മദ്ധ്യപ്രദേശത്ത് പതിനൊന്നു വിരൽകൊണ്ട്. അരപ്രദേശത്ത് ഇരുപതുവിരൽകൊണ്ട്. ജഘനപ്രദേശത്തുങ്കൽ ഇരുപത്തിനാലു വിരൽകൊണ്ട്. തുടരണ്ടിന്റേയും നടുവിൽ പന്ത്രണ്ടു വിരൽകൊണ്ട്. മുട്ടുകൽ ഏഴു വിരൽകൊണ്ട്. കണങ്കാലുടെ നടുവിൽ ആറു വിരൽകൊണ്ട്. മണിക്കെട്ടുങ്കൽ നാലു വിരൽകൊണ്ട്.

ഉൽകൃത്യാധികളജം പ്രകോഷ്ഠമന്ന
ഭോഭ്യാം പ്രകോഷ്ഠേ തലേ
ധൃത്യാ സപ്തഭിരാതതിർയുഗശരാം-
ഭോഗ്ഷ ചർണ്ണവൈരംഗുലൈഃ
അംഗുഷ്ഠാദിഷു താതതിർന്നവനഗാ-
ഹ്യദ്രഗ്നാംഗസംഖ്യൈർയവൈ-
സ്ത്രീഷാവൈശ്ചർമണിബന്ധകോഷ്ഠരളജാ-
മൂലേഷ്വംഗുലൈർവിസ്തൃതിഃ. ൧൧൨.

അധികളജം ഉൽകൃത്യ—കൈകൾക്കു തോളിങ്കൽ തുടങ്ങി മുട്ടോളം ഇരുപത്താറു വിരൽ നീളംവേണം. പ്രകോഷ്ഠമന്ന ഭോഭ്യാം— മുട്ടുകളിൽ രണ്ടു വിരൽ നീളം, പ്രകോഷ്ഠേ ധൃത്യാ-മുട്ടുങ്കൽ തുടങ്ങി മണിബന്ധത്തോളം പതിനെട്ടു വിരൽനീളം വേണം. തലേ സപ്തഭിഃ ആതതിഃ—ഉള്ളംകൈയിന്ന് ഏഴുവിരൽ നീളം വേണം. അംഗുഷ്ഠാദിഷു യുഗശരാംഗേഷുചർണ്ണവൈഃ —പെരുവിരലിന്നു നാലും തർജ്ജനിക്ക് അഞ്ചും മദ്ധ്യമയ്ക്ക് ആറും അനാമികയ്ക്ക് അഞ്ചും കനിഷ്ഠികയ്ക്ക് നാലും അംഗുലങ്ങൾ നീളംവേണം. തതതിഃ നവനഗാഹ്യദ്രഗ്നാംഗസംഖ്യൈഃ യവൈഃ—അംഗുഷ്ഠാദിയായ വിരലുകൾ അഞ്ചിന്നും ഒമ്പതുയവവും ഏഴുയവവും എട്ടുയവവും ഏഴുയവവും ആറുയവവും വീതിയുണ്ടായിരിക്കണം. മണി

ബന്ധകൂൎപ്പരഭുജാമൂലേ ത്രിഷുശരശൈലൈഃ അംഗുലൈഃ വിസ്തൃതിഃ സ്യാത്—മണിബന്ധത്തിങ്കൽ മൂന്ന് അംഗുലവും മുട്ടിങ്കൽ അഞ്ചംഗുലവും കൈയുടെ ചുവട്ടിൽ ഏഴംഗുലവും വിസ്താരം ഭവിക്കും.

(വ്യാ—ം) ഇനി കൈകളെച്ചൊല്ലുന്നു:—

ഇതുപോലെ വിരലുകളെക്കൊണ്ടു തോളോടു മുട്ടോടിടകൾക്കുള്ള നീളം ഭവിക്കണം. മുട്ടോടു മണിക്കെട്ടിന്നിട പതിനെട്ടു വിരൽകൊണ്ട്. ഉള്ളംകൈ നീളം ഏഴുവിരൽകൊണ്ട്. പെരുവിരൽ തുടങ്ങി ക്രമത്താലെ വിരലുകളുടെ നീളം നാല് അഞ്ച് ആറ് അഞ്ച് നാല് എന്നീ വിരലുകളെക്കൊണ്ട്. അവററിന്റെ വീതി പറഞ്ഞ ക്രമത്താലെ ഒമ്പത്, ഏഴ്, എട്ട്, ഏഴ്, ആറ് എന്നീ മാത്രകളെക്കൊണ്ട്. മണിക്കെട്ട് മുട്ട് ഭുജമൂലം എന്നീ പദത്തെ വീതിക്രമത്താലെ മൂന്ന് അഞ്ച് ഏഴ് എന്നീയംഗുലങ്ങൾകൊണ്ടു ചൊല്ലുന്നു.

തർജ്ജന്യഗ്രിമയോര്യുഗൈര്യുഗയവ-
ന്യൂനൈഃ പരാംഗുല്യംഗുലീ-
ഷ്വായാമോഽംഗുലതോ നൃപാഷ്ടസമലാ-
ഭ്യഭ്യംഗസംഖ്യൈര്യവൈഃ
വ്യാസസ്സാർദ്ധയുഗാംഗുലൈഃ സ്തനസമു-
ച്ഛ്രായസ്ത്രിഭിശ്ചൂചുകേ
വ്യാസോഽസ്യാക്ഷശ്രുതിഭിര്യവൈര്‍ജ്ജനുമിതൈര്‍-
നാളീരൂർദ്ധ്വാഗ്രഭാഗോന്നതിഃ. ൧൧൮

തർജ്ജന്യഗ്രിമയോഃ യുഗൈഃ ആയാമഃ—കാലിന്റെ പെരുവിരലിന്നും അതിനടുത്ത വിരലിന്നും നാല് അംഗുലങ്ങളെക്കൊണ്ടു നീളം ഭവിക്കും. പരാംഗുല്യംഗുലീഷു യുഗയവന്യൂനൈഃ അംഗുലൈഃ—ശേഷം വിരലുകൾക്ക് നന്നാലുയവം കുറച്ച് മൂന്നരയും മൂന്നും രണ്ടരയും അംഗുലം നീളം വരും. നൃപാഷ്ടസമലാഭ്യഭ്യംഗസംഖ്യൈഃ യവൈഃ വ്യാസഃ—കാലിന്റെ അംഗുഷ്ഠാദി വിരലുകൾക്കു പതിനാറും എട്ടും ഏഴരയും ഏഴും ആറും യവംകൊണ്ടു വിസ്താരത്തെ കല്പിപ്പൂ. സാർദ്ധയുഗാംഗുലൈഃ സ്തനസമുച്ഛ്രായഃ—നാലര അംഗുലംകൊണ്ട് മുലകൾ രണ്ടിന്നും പൊക്കം വരണം. ചൂചുകേ ത്രിഭിഃ വ്യാസഃ—മൂന്നംഗുലങ്ങളെക്കൊണ്ടു മുലയുടെ കറുപ്പുള്ളേടത്തു വിസ്താരം ഭവിക്കും. അക്ഷശ്രുതിഭിഃ യവൈഃ—മുലക്ക

സാർദ്ധാഭ്യാം താലകാഭ്യാം കട്യന്തം - രണ്ടരത്താലം കൊണ്ട് കണ്ഠാദികട്യന്തത്തെയും, സാർദ്ധതഃ താലതഃ - ഒന്നരത്താലംകൊണ്ട്, ചരണൌ കരൌ ച കരണീയൌ - കാലുകളുടേയും കൈകളുടേയും നീളത്തെയുമുണ്ടാക്കുക.

(വ്യാ - പ) ഇനി ഗണപതിയുടെ ലക്ഷണത്തെ ചൊല്ലുന്നു:-

പഞ്ചതാലമാകുന്ന പ്രമാണങ്ങളെക്കൊണ്ട് ഗണപതിയെ ചമയ്ക്കൂ. മൂന്നു കണ്ണുകളോടുകൂടി ആനമുഖനായി വളഞ്ഞ കഴുത്തിനോടുകൂടി ഏറ്റവും തടിച്ചിരിക്കുന്ന അംഗങ്ങളോടുകൂടി, ഇരുന്നിട്ടുതാൻ നിന്നിട്ടുതാൻ വേണം ഗണപതി. ഉഷ്ണീഷം തുടങ്ങി മുഖനീളത്തെ ഒരു താലംകൊണ്ട് ഉണ്ടാക്കിക്കണം. അവിടെനിന്നു കടിപ്രദേശത്തോളം രണ്ടരത്താലം കൊണ്ട്. കാലു രണ്ടും കൈയുകളും ഒന്നരത്താലംകൊണ്ട്.

എല്ലാ ബിംബങ്ങളുടേയും അലങ്കാരങ്ങളെപ്പറയുന്നു:—

ശ്രീമദ്രത്നകിരീടകുണ്ഡലയുഗ-
ഗ്രൈവേയഹാരാംഗദ-
ശ്രേണീകങ്കണസോപവീതരശനാ-
വാസോംഘ്രിഭൂഷാദികം
തത്തന്മൂർത്ത്യനുരൂപതോ/ത്ര രചയേത്
സ്വസ്വായുധാദ്യുജ്ജ്വലം
ശ്ലക്ഷ്ണം ദംഷ്ട്രിമനോഹരം വിരചനാ-
ദാക്ഷ്യാദ്യഥാലക്ഷണം. ൧൩

ശ്രീമദ്രത്നകിരീടകുണ്ഡലയുഗഗ്രൈവേയഹാരാംഗദശ്രേണീകങ്കണസോപവീതരശനാവാസോംഘ്രിഭൂഷാദികം - ശോഭിച്ചിരിയ്ക്കുന്ന രത്നങ്ങളോടുകൂടിയിരിയ്ക്കുന്ന കിരീടത്തെയും രണ്ടു കുണ്ഡലങ്ങളേയും കണ്ഠാഭരണത്തെയും മുത്തുമാലകളേയും തോൾവളകളേയും കൈകളിൽപെട്ട മുടുകുകളേയും ഉപവീതത്തെയും പൊന്നരഞ്ഞാണിനേയും വസ്ത്രത്തെയും കാലിൽ ചിലമ്പുകളേയും അംഗുലീയാദികളേയും, തത്തന്മൂർത്ത്യനുരൂപതഃ സ്വസ്വായുധാദ്യുജ്ജ്വലം - അതതു മൂർത്തികൾക്കു സദൃശങ്ങളായിരിക്കുന്ന തന്റെ തന്റെ ആയുധങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കുമാറും, ശ്ലക്ഷ്ണം ദംഷ്ട്രിമനോ

ഹരം — ഏററവും മിന്നസമാധി കണ്ടാൽ അതിമനോഹരമായും, വിരചനാദാക്ഷ്യാത് യഥാലക്ഷണം ച രചയേത്—പണിയുടെ സാമത്ഥ്യംകൊണ്ടു ലക്ഷണയുക്തമായും ബിംബങ്ങളെ ഉണ്ടാക്കണം.

(വ്യാ-മ) ഇനി സാമാന്യേന ആഭൂഷണങ്ങളെ ചൊല്ലുന്നു:—

ശോഭിച്ചിരിയ്ക്കുന്ന രത്നകിരീടകുണ്ഡലങ്ങളും കണ്ഠാഭരണം മാലകളും തോൾവളകളും കടകങ്ങളും യജ്ഞോപവീതം അരഞ്ഞാണുകളും ഉടുപ്പ് പുടവ തള ചിലമ്പ് എന്നിത്തരങ്ങളെല്ലാമെല്ലാ അതതു മൂത്തിക്കു വിധിച്ചവണ്ണം ചമയ്ക്ക. തന്റെ ആയുധം വാഹനം എന്നു തുടങ്ങിയുള്ളവറേറക്കൊണ്ടു ശോഭിച്ചിരിയ്ക്കുയും വേണം. പണിചെയ്യുന്നേടത്ത് വൈമല്യംകൊണ്ടു മിന്നത്ത് കണ്ണിന്നു സുഖമുണ്ടായി മനസ്സിന്നു പ്രസാദമുണ്ടായി ഇരിക്കണം. ലക്ഷണം നീങ്ങിപ്പോകാതെ ഇരിക്കയും വേണം.

പദ്മം താലസമുച്ഛ്രയം ദ്വിഗുണവി-
സ്താരം ച ഷോഡാ കൃതേ
മൂലേ പട്ടമിളാംശതോ ദ്വിതയതോ-
ഽസ്യാധസ്തനാഷ്ടച്ഛദഃ
അംഘ്ര്യൂനപ്രഥമാഖ്യമധ്യമുപരി
ഷ്ടാദഷ്ടപത്രം ത്രിഭി-
ർഭാഗൈഃ പട്ടയുതം കരോതു കമലേ
നാമാത്ര പീഠോച്ഛ്രയഃ. ൧൧൭

താലസമുച്ഛ്രയം ദ്വിഗുണവിസ്താരം ച പദ്മം—ഒരു താലം കൊണ്ടു പൊക്കവും രണ്ടു താലംകൊണ്ടു വിസ്താരങ്ങളുമായിട്ടു പത്മപീഠത്തെ ഉണ്ടാക്കു. ഷോഡാ കൃതേ മൂലേ ഇളാംശതഃ പട്ടം—പിന്നെ പത്മപീഠത്തിന്റെ പൊക്കത്തെ ആറായി പകുത്തതിൽ ഒരംശംകൊണ്ടു താഴത്തെ പട്ടവും, ദ്വിതയതഃ അധസ്തനാഷ്ടച്ഛദഃ—രണ്ടംശത്തോളമുള്ളേടത്തു ചുവട്ടിലെ പത്മദളങ്ങളും, അഥ മധ്യം അംഘ്ര്യൂനപ്രഥമം—പത്മപീഠത്തിന്റെ നടുവിൽ വിസ്താരത്തിൽ കാൽവാശി കുറഞ്ഞുവരുമാറും, ത്രിഭിഃ ഭാഗൈഃ ഉപരിഷ്ടാത് പട്ടയുതം അഷ്ടപത്രം — മൂന്നംശങ്ങളും ശേഷമുള്ളതുകൊണ്ടു മേലെ പത്മദളങ്ങളെയും മേൽപട്ടത്തെയുമുണ്ടാക്കണം. അതു

പീഠോപശ്രേയഃ കമലേന അമാ_ ഇവിടെ പീഠത്തിന്റെ പൊക്കമുണ്ടാക്കുന്നതു ഈ പത്മപീഠത്തിന്റെ പൊക്കത്തോടു കൂടീട്ടുതന്നെ ആകുന്നതു്.

(വ്യാ-വ.) ഇനി പദ്മകത്തെ ചൊല്ലുന്നു:—

ഒരു താലമിവരമായിട്ടു പദ്മത്തെ ഉണ്ടാക്കുക. ഇവരത്തിന്നിരട്ടി വീതിയായിട്ടിരിക്കണം. ചകാരംകൊണ്ടു് ഇരട്ടിയിലേറെയുമാമെന്നു ചൊല്ലിയതു്. പിന്നെ ഇവരത്തെ ആറുകൂറിട്ടാൽ ചുവട്ടിലെ പട്ടം ഒരംശംകൊണ്ടെങ്കിൽ പദ്മം രണ്ടുകൊണ്ടു്. മേൽപദ്മവും കീഴ്പദ്മവും കൂടിയ പഴുതിലെ വീതിയെ പദ്മവീതിയിൽ നാലൊന്നു കുറഞ്ഞിട്ടു്. പിന്നെ മൂന്നംശം കൊണ്ടു മേൽപദ്മത്തെയും മേൽപട്ടത്തെയും. ഈ പദ്മത്തിന്റെ നടുക്കൂടെ നാളേ പീഠത്തിന്റെ ഇവരം ഭവിക്കുന്നു.

വിംശത്യാ പ്രതിമാംഗുലൈഃ പ്രവിതതം
വൃത്താ ത്രയാ സൈകയാ
നാളം സദ്വികയാപി വാഥ വിതതേ-
രഷ്ടാംശലാംഗാംശിതേ
അഗ്രേ ഹീനവിതാനമാരചയതു
ബ്രഹ്മോപലാന്തായതം
ത്ര്യശ്രം സകലേഷു വൈധസമിദം
വൃത്തം കചിദൈശപരം. ൧൧൮

വൃത്തേ പ്രതിമാംഗുലൈഃ വിംശത്യാ-ചുവട്ടിൽ ഇരുപതു പ്രതിമാംഗുലങ്ങളെക്കൊണ്ടു താൻ, സൈകയാ ത്രയാ വാ സദ്വികയാ വാ-ഇരുപത്തിഒന്നു് അംഗുലം കൊണ്ടുതാൻ ഇരുപത്തിരണ്ടംഗുലം കൊണ്ടുതാൻ, പ്രവിതതം-വിസ്താരമായിട്ടും, അഥ വിതതേഃ അഷ്ടാംശലാംഗാംശിതേ അഗ്രേ ഹീനവിതാനം-പിന്നെ വിസ്താരത്തിന്റെ എട്ടൊന്നുതാൻ ഏഴൊന്നുതാൻ ആറൊന്നുതാൻ കുറച്ചു് അഗ്രവിസ്താരമായിട്ടും, ബ്രഹ്മോപലാന്തായതം ത്ര്യശ്രം-നപുംസകശിലയിങ്കലോളം നീളമായിട്ടും ചതുരശ്രമായിട്ടു്, നാളം വിരചയേത്-നാളത്തെ ഉണ്ടാക്കൂ. സകലേഷു ഇദം വൈധസം-എല്ലാ ദേവന്മാരിലും ചതുരശ്രമായിരിക്കുന്ന ഇതു ബ്രഹ്മദൈവതം, കചിത് വൃത്തം ഐശപരം വാ-ചിലേടത്തു് ഈ നാളം വൃത്തമായി ശിവദൈവതമായിട്ടുമുണ്ടാക്കുന്നു.

(വ്യാ—വ.) ഇനി നാളത്തെ ചൊല്ലുന്നു:—

ഈ ബിംബത്തുടൽ ചൊല്ലിയ അംഗുലങ്ങളാൽ ഇരുപതു താൻ ഇരുപത്തിഒന്നുതാൻ ഇരുപത്തിരണ്ടു താൻ തൊട്ടററുള്ള വീതിയായി, അതിലെട്ടൊന്നുതാൻ ഏഴിലൊന്നുതാൻ ആറൊന്നുതാൻ കുറഞ്ഞു് അഗ്രവിസ്താരമായി, നപുംസകശിലയോളം നീളവുമായിട്ട് പത്മത്തിന്റെ രണ്ടെന്നപോലെ നാളത്തെ ചമെപ്പൂ.

അനന്തരം ശിവലിംഗത്തിന്റെ ലക്ഷണങ്ങളെ പറയുന്നു:

ലിംഗാനി സായകകരാദിപദോന്മിതാനി—
ഹസ്താന്തിമാനി ചരണാംശവിയുക്തക്ലൃപ്ത്യാ
സ്യുർവർണ്ണിനാം മുഖഭുജോരുപദോദ്ഭവാനാം
പഞ്ചാഗ്നിപാവകജഗത്പരിസംഖ്യകാനി. ൧൧൬

സായകകരാദിപദോന്മിതാനി ഹസ്താന്തിമാനി ലിംഗാനി— അഞ്ചുകോൽ നീളം തുടങ്ങി ഒന്നേമുക്കാൽകോൽ നീളംവരെയും ശിവലിംഗങ്ങളാം. ചരണാംശവിയുക്തക്ലൃപ്ത്യാ — ഇവററിൽ കാൽകോൽ നീളം കുറഞ്ഞുകുറഞ്ഞു ഒന്നേമുക്കാലോളം പതിന്നാലുപ്രകാരം ശിവലിംഗങ്ങളാം ഉണ്ടാകാം. മുഖഭുജോരുപദോദ്ഭവാനാം വർണ്ണിനാം പഞ്ചാഗ്നിപാവകജഗത്പരിസംഖ്യകാനി സ്യുഃ— ബ്രാഹ്മണർക്ക് അഞ്ചുകോൽ തുടങ്ങി നാലുകോൽവരെയും അഞ്ചും, ക്ഷത്രിയക്ക് മൂന്നേമുക്കാൽ തുടങ്ങി മൂന്നേകാൽവരെയും മൂന്നും, വൈശ്യക്ക് മൂന്നു തുടങ്ങി രണ്ടരവരെയും മൂന്നും, ശൂദ്രന്നു രണ്ടേകാൽ തുടങ്ങി ഒന്നേമുക്കാൽ വരെയും മൂന്നും ഇങ്ങനെ നാലു ജാതിക്കുംകൂടി പതിന്നാലുപ്രകാരം ശിവലിംഗനീളം ഭവിക്കും.

(വ്യാ—വ.) ഇനി പതിമൂന്നു ശ്ലോകംകൊണ്ട് ലിംഗലക്ഷണത്തെ ചൊല്ലുന്നു. അതിൽ നടേത്തെ ശ്ലോകംകൊണ്ടു ലിംഗായാമത്തെ ചൊല്ലുന്നു:—

ഇനി അയ്ങ്കോൽ പരിഷ തുടങ്ങി കാൽക്കോലിട്ടു കുറഞ്ഞു കുറഞ്ഞു് കാൽ കുറയെ ഇരുകോലോളം ലിംഗനീളം ഭവിക്കുന്നു. അതിൽ നടേത്തേതു് അഞ്ചും ബ്രാഹ്മണർക്കു വിധിക്കപ്പെട്ടു. പിന്നത്തേതു മൂന്നും ക്ഷത്രിയക്കു വിധിച്ചു. പിന്നത്തേതു മൂന്നും വൈശ്യക്കു കൊള്ളുന്നു. ഒടുക്കത്തേതു മൂന്നും ശൂദ്രന്നു വിധിച്ചു.

അംഘ്ര്യംശകക്രമകൃതഹ്രസനേന ഭൂയോ-
ദ്വേ ചൈകമപ്യനുവിലോമകുലോത്ഭവയോഃ സ്യുഃ
താന്യുത്തരോത്തരകുലപ്രഭവേഷു ചാനു-
ലോമ്യാത് പ്രകല്പയതു വൈകകരാദികാനി. ൧൨൦

ഭൂയഃ അനുവിലോമകുലോത്ഭവയോഃ അംഘ്ര്യംശകക്രമകൃതഹ്രസനേന ദ്വേ ഏകം അപി—പിന്നെ അനുലോമജാതികൾക്ക് കാൽ കുറച്ച് ഒന്നരക്കോലും ഒന്നേകാൽക്കോലും ഇങ്ങനെ രണ്ടും, പ്രതിലോമജാതികൾക്ക് പിന്നെയും കാൽകോൽ കുറച്ച് ഒരു കോലായിട്ട് ഒന്നും, ഇങ്ങനെ പതിനേഴുപ്രകാരം ശിവലിംഗങ്ങളും ഭവിക്കും. ഉത്തരോത്തരകുലപ്രഭവേഷു ആനുലോമ്യാത താനി ഏകകരാദികാനി പ്രകല്പയതു വാ—മേല്പോട്ട മേല്പോട്ട് ഉള്ള ജാതികൾക്ക് ഒരുകോൽ തുടങ്ങി കീഴേജ്ജാതിക്ക് പറഞ്ഞതും കൊള്ളുകിലുമാം.

(വ്യാ—ഖ) പിന്നെയും ചില ലിംഗങ്ങളെ ചൊല്ലുന്നു:—

കാൽകുറയെ ഇരുകോൽക്കൊണ്ടു തുടങ്ങി പിന്നെയും കാൽ കോൽ മീതു കുറഞ്ഞു് ഒരുകോലോളം പോരുമ്പോളുള്ള മൂന്നു ലിംഗമുണ്ടാം. അതിൽ നടേത്തെ രണ്ടും അനുലോമജാതിക്ക്. മറ്റേതു വിലോമജാതിക്ക്. നടേ ചൊല്ലിയവയും ഇവയുമെല്ലാം മേലേ നിരൂപിച്ചാൽ ഒരുകോൽ തുടങ്ങി അഞ്ചുകോലോളമുള്ള ബിംബങ്ങളെ മേലേ കുലങ്ങളിൽ അനുലോമക്രമേണ കല്പിച്ചുകൊള്ളുക. തനിയ്ക്കുള്ളതും തന്നിൽ കീഴുള്ളവർക്കുള്ളതും തനിയ്ക്കു കൊള്ളാമെന്നു താൽപര്യം.

ഗർഭന്യാസേ വിഭക്തേ സ്വരശരനവഭി-
സ്ത്രൈസ്ത്രിപഞ്ചൈകഭാഗൈർ-
ല്ലിംഗാനി ത്രീണി തേഷു ത്രിഷു ഗുണദലിതേ-
ഷ്വേകഭാഗൈർദ്വിഭാഗൈഃ
ദ്വേ ദ്വേ താനി സ്യുരേവം നവ ചരണയുതം
തത്സമം പാദഹീനം
ചാരാർദ്ധ ദ്വ്യംശകാർദ്ധാമപി ഗുണദലിതേ
തത്ര പഞ്ചോത്തരാണി. ൧൨൧

ഗർഭവ്യാസേ സ്വരശരനവഭാഗൈഃ വിഭക്തേ—പിന്നെ ഗർഭഗൃഹത്തിന്റെ വിസ്താരത്തെ അഞ്ചിലും ഒമ്പതിലും ഏഴിലും പകുത്താൽ, ത്രിപഞ്ചൈകഭാഗൈഃ ത്രീണി ലിംഗാനി—ആ ഭാഗങ്ങളിൽ ക്രമേണ മൂന്നുഭാഗംകൊണ്ടും അഞ്ചുഭാഗംകൊണ്ടും ഒരു ഭാഗംകൊണ്ടും ഇങ്ങനെ മൂന്നുപ്രകാരം ശിവലിംഗനീളം കല്പിക്കാം. തേഷു ത്രിഷു ഉണ്ടലിതേഷു—പിന്നെ മൂന്നുവിധമുള്ള ശിവലിംഗനീളത്തെ മൂന്നായിട്ടു പകുത്താൽ, ഏകഭാഗൈഃ ദ്വിഭാഗൈഃ താനി ദ്വേ ദ്വേ സ്യുഃ—ഒരു ഭാഗംകൊണ്ടും രണ്ടുഭാഗംകൊണ്ടും ലിംഗനീളത്തെ രണ്ടായികല്പിപ്പൂ. ഏവം നവ—ഇങ്ങനെ ഗർഭഗൃഹവിസ്താരംകൊണ്ട് ഒമ്പതു ശിവലിംഗങ്ങൾ ഭവിക്കും. ധാരാത് ചരണയുതം ത്വാദ്യം പാദഹീനം—ധാരനീളത്തിൽ കാൽവാശി കൂട്ടീട്ടും ധാരനീളത്തോടു സമമായിട്ടും ധാരനീളത്തിൽ നാലൊന്നു കുറച്ചിട്ടും, ഉണ്ടലിതേ പ്രത്യേകാംശകാഭ്യാം അപി—ധാരനീളത്തെ മൂന്നായി പകുത്തതിൽ ഒരംശംകൊണ്ടും രണ്ടംശംകൊണ്ടും, ഇതി ഇതരാണി പഞ്ചലിംഗാനി—ഇങ്ങനെ ധാരനീളംകൊണ്ട് വേറെ അഞ്ചുപ്രകാരം ശിവലിംഗനീളം ഭവിക്കും.

(വ്യാ-വ.) ഇനി മറ്റൊരുപ്രകാരം ലിംഗോത്സേധത്തെ ചൊല്ലുന്നു:—

ഗർഭഗൃഹവിസ്താരത്തെക്കൊണ്ട് അഞ്ചുതാനൊമ്പതുതാൻ രണ്ടുതാൻ പകുത്താൽ ക്രമത്താലെ മൂന്ന് അഞ്ച് ഒന്ന് ഈ അംശങ്ങളെക്കൊണ്ട് കല്പിച്ച നീളമായിട്ട് മൂന്നു ലിംഗങ്ങൾ ചൊല്ലപ്പെടുന്നു. ഈ ഉണ്ടായ ലിംഗോത്സേധത്തെ മൂന്നു പകുത്താൽ ഒരംശംകൊണ്ടും ഇങ്ങനെ പിന്നെയും ലിംഗങ്ങൾ ഈ രണ്ടു പ്രകാരം ഭവിക്കുന്നു. ആകെ ലിംഗങ്ങൾ ഒൻപതു പ്രകാരം ചൊല്ലി. ഇനിയും ഒരു പ്രകാരം പറയുന്നു. ഗർഭധാരത്തിന്റെ ഉയരംകൊണ്ട് ഒന്നേകാൽ ഒന്നേമുക്കാൽ മുന്നൊന്നും മൂന്നിട്ടു രണ്ടും ഇങ്ങനെ ഗർഭധാരംകൊണ്ട് അഞ്ചു പ്രകാരം ചൊല്ലി ശിവലിംഗത്തിങ്കലേ ആയാമം ഭവിക്കുന്നു.

ലിംഗം സർവസമം സമോനാധിവിഭ-
ക്താംശത്രയം തത് പുനഃ
സപ്താഷ്ട്യാ സമനാഗകം യദി സമാം-
ശം ചാഥ വൃദ്ധ്യുത്തരം

ഭക്തേ ഭാഗയുഗേനോച്ഛ്രായേസ്ത്രിഭിരസ്യനാ-
ന്നാംശൈരേവ്വ മൂലാദിഷൂ-
പേതം ദിഗ്ദലിതേ ത്രിലോകയുഗസം-
ഖ്യാനൈസ്സ്യുരീശാധികം. ൧൨൧

സമോന്നതിവിഭക്താംശത്രയം ലിംഗം സർവ്വസമം—ആകെയുള്ള ശിവലിംഗനീളത്തെ സമമായിട്ട് പകുത്ത് ചതുരശ്രവും അഷ്ടാശ്രവും വൃത്തവും ഉണ്ടാക്കുന്ന ലിംഗത്തിന് സർവ്വസമമെന്നു പറയുന്നു. തത് പുനഃ സ്വായത്യാ സമനാഹകം യദി സമാംശം—അസമഭാഗമായിരിക്കുന്ന ഭാഗങ്ങൾ മൂന്നും തന്റെ നീളത്തോളമുള്ള ഉളകൊണ്ട് ചുറ്റു ഒത്തുവരത്തി ഉണ്ടാക്കുന്നു എങ്കിൽ സമാംശലിംഗമെന്നു പേര്. ഉച്ഛ്രായേ ഭാഗയുഗാ ഭക്തേ—ലിംഗനീളത്തെ ഇരുപത്തിനാലിൽ പകുത്താൽ, മൂലാദിഷു അഷ്ടിവസുനാഗാംശൈഃ ഉപേതം വൃദ്ധ്യുത്തരം—അതിൽ ഏഴംശംകൊണ്ടു ചതുരശ്രനീളവും എട്ടംശംകൊണ്ടു അഷ്ടാശ്രനീളവും ഒമ്പതംശംകൊണ്ട് വൃത്തഭാഗനീളവും ഇങ്ങനെയുള്ള ശിവലിംഗത്തിനു വൃദ്ധ്യുത്തരമെന്നു പേര്. ദിഗ്ദലിതേ ത്രിലോകയുഗസംഖ്യാനൈഃ ഈശാധികം—ലിംഗനീളത്തെ പത്തിലംശിച്ച് ചുവട്ടിൽ മൂന്ന് അംശവും നടുവിലും മൂന്നംശവും മുകളിൽ നാലംശവും നീളമായിട്ടുള്ള ലിംഗത്തിന് ഈശാധികമെന്നു പേര്.

(വ്യാ—൨) ഇനി സർവ്വസമാദിയായിരിക്കുന്ന ലിംഗങ്ങളുടെ ഭേദത്തെ ചൊല്ലുന്നു:—

ആകെയുള്ള നീളംകൊണ്ടു മൂന്നുപകുത്ത് ചതുരശ്രാഷ്ടാശ്രവൃത്തങ്ങളാകുന്ന ഖണ്ഡനീളങ്ങളെ ഓരോ അംശം കൊണ്ടുണ്ടാക്കുന്ന ലിംഗത്തിനു സർവ്വമെന്നു പേര്. പിന്നെ ഈ സർവ്വലിംഗംതന്നെ ചതുരശ്രത്തിങ്കലെ നീളത്തോളം അവിടത്തെ ചുറ്റ്, അഷ്ടാശ്രത്തിങ്കലേതുമവ്വണ്ണം, വൃത്തത്തിങ്കലേതുമങ്ങനെ തന്നെ, ഈവണ്ണമുള്ള ലിംഗത്തിന് സമാംശമെന്നു പേര്. പിന്നെ ആകെയുള്ള നീളം ഇരുപത്തിനാല് പകുത്താൽ ചതുരശ്രമേഴ് അഷ്ടാശ്രം എട്ട് വൃത്തം ഒമ്പത് ഇങ്ങനെ എങ്കിൽ വൃദ്ധ്യുത്തരമെന്നു പേര്. പിന്നെ നീളത്തെ പത്തംശിച്ചാൽ ചതുരശ്രമഷ്ടാശ്രവും മുമ്മൂന്ന്, വൃത്തം നാല്, എന്നു വരികിൽ ഈശാധികം എന്നു പേര്.

ആയാമേ ഫലിതേ ദിവാകരയുജാ-
ഭക്തേഽഷ്ടഭിർവിസ്തൃതിഃ
കാര്യാംശൈരപി പഞ്ചപഞ്ചയവയു-
ക്തൈസ്സപ്തഭിഃ പഞ്ചഭിഃ
സ്യാദ്വാർക്കയുഗാംശതോ ദ്വിരസനാം-
ശഃ സ്യാദ് യവഃ കേവലൈഃ
പഞ്ചാംശൈരപി ഗർഭഗേഹനവമാം-
ശേനാപി സാ സൂച്യതേ. ൧൨൩

അഭീഷ്ടേ ആയാമേ ദിവാകരയുജാ ഫലിതേ—ഇഷ്ടമായുള്ള ശിവലിംഗനീളത്തെ ഇരുപത്തിനാലിൽ പകുത്താൽ, അഷ്ടഭിഃ അംശൈഃ വിസ്തൃതിഃ കാര്യാ—അതിലെട്ടംശങ്ങളെക്കൊണ്ടു താൻ അഞ്ചംശങ്ങളെക്കൊണ്ടു താൻ ശിവലിംഗത്തിന്റെ ത്രിസ്ഥാനങ്ങളിലും വിസ്താരത്തെ ഉണ്ടാക്കാം. പഞ്ചപഞ്ചയവയുക്തൈഃ സപ്തഭിഃ പഞ്ചഭിഃ വാ വിസ്തൃതിഃ—അഞ്ചഞ്ചുയവങ്ങളോടുകൂടിയിരിക്കുന്ന ഏഴംശംകൊണ്ടു താൻ അഞ്ചംശംകൊണ്ടു താൻ വിസ്താരമുണ്ടാക്കാം. സ്യാദ്വാർക്കയുഗാംശതോ ദ്വിരസനാംശഃ യവഃ സ്യാത്—ലിംഗനീളത്തെ ഇരുപത്തിനാലിൽ പകുത്താൽ അംഗുലം, അംഗുലത്തിന്റെ എട്ടാൽ ഒരംശം ലിംഗത്തുങ്കലെ യവമായി ഭവിക്കും. കേവലൈഃ പഞ്ചാംശൈഃ അപി ഗർഭഗേഹനവമാംശേന അപി സാ വിസ്തൃതിഃ സൂച്യതേ—കേവലം ഇരുപത്തിനാലിന്റെ പഞ്ചാംശംകൊണ്ടും ഗർഭഗൃഹവിസ്താരത്തിന്റെ നവാംശംകൊണ്ടും ലിംഗത്തിന്റെ വിസ്താരം പറയുന്നുമുണ്ട്.

(വ്യാ—വ) ഇനി വണ്ണത്തെ ചൊല്ലുന്നു:—

ലിംഗനീളത്തെ ഇരുപത്തിനാലു പകുത്താൽ എട്ടംശം വിസ്താരം; ഏഴംശമെങ്കിലും അഞ്ചംശമെങ്കിലും കൊള്ളാം; ഇവിടെ അഞ്ചംശമെങ്കിലുമാം. ഇങ്ങനെ ഇരുപത്തിനാലു പകുത്താൽ അതിൽ പതിനൊന്നുകൂറ് ഇവിടെ യവമാകുന്നത്. പിന്നെ അഞ്ചംശം വിസ്താരമെങ്കിലുമാം. പിന്നെ ഗർഭഗൃഹവിസ്താരത്തിൽ ഒൻപതിലൊന്നു വിസ്താരമെങ്കിലുമാം.

യഥോചിതായാമവിതാനയുക്താം
ശിലാം ത്രിധാ പ്രോക്തക്രമതോ വിഭജ്യ
മൂലം യുഗാശ്രം വിദധീത മധ്യ-
മഷ്ടാശ്രകം വൃത്തമയം പരം ച. ൧൦. ൪

യഥോചിതായാമവിതാനയുക്താം ശിലാം—ലിംഗത്തിനു പറഞ്ഞപ്രകാരം വീതിയോടും നീളത്തോടും കൂടിയിരിക്കുന്ന ശിലയെ, ഉക്തക്രമതഃ ത്രിധാ വിഭജ്യ—പറഞ്ഞപോലെ മൂന്നായിട്ടു പകുത്തു്, മൂലം യുഗാശ്രം—ചുവട്ടിന്നു ചതുരശ്രമായിട്ടും, മധ്യം അഷ്ടാശ്രകം—നടുവിന്നു അഷ്ടാശ്രമായിട്ടും, പരം വൃത്തമയം ച വിദധീത—മുകളിന്നു വൃത്തമായിട്ടുമുണ്ടാക്കിപ്പൂ.

(വ്യാ—വ) പിന്നെ ആ പ്രകാരത്തെ ചൊല്ലുന്നു:—

ഇതിൽ തനിക്കു തെളിഞ്ഞ നീളവും വണ്ണവുമൊപ്പിച്ചു് ചതുരശ്രമായി തീർത്ത നീളം കൊണ്ടു് മുമ്പേ നാലു പ്രകാരം ചൊല്ലിയ—വറ്റാലൊന്നുകൊണ്ടു് മൂന്നായി പകുത്തു് ചുവട്ടിലേതു ചതുരമായിട്ടും, നടുവിലേതു് അഷ്ടാശ്രമായിട്ടും, മീതേതു വൃത്തമായിട്ടും പണിചെയ്തുകൊള്ളുക.

ഇഷ്ടാശ്രേ സമസമേ പ്രസാര്യ ഭുജസൂ-
ത്രം കർണ്ണസൂത്രാധ്വനാ
തസ്യാന്താഹിതലക്ഷ്മസു പ്രതിദിശം
ദ്വേ ദ്വേ ഭുജാസൂത്രകേ
കൃത്വാ തദ്ദ്വയമധ്യസംസ്ഥിതചതു-
ഷ്കോണാനി സംശോധ്യ സാ-
ധ്വഷ്ടാശ്രം വിദധീത വൃത്തമപി തദ്
ദ്വ്യഷ്ടാശ്രകാദിക്രമാത്. ൧൦. ൫

സമസമേ ഇഷ്ടാശ്രേ—പിരിവുതീർത്തു സമചതുരശ്രമായിരിക്കുന്ന ശിലയുടെ ചുവട്ടിലും മുകളിലും വിസ്താരത്തോളം നീളമായിട്ടു് ഓരോ ചതുരശ്രങ്ങളെ വരച്ചതിന്റെ, കർണ്ണസൂത്രാധ്വനാ ഭുജസൂത്രം പ്രസാര്യ—ദീർഘവിസ്താരതുല്യമായിരിക്കുന്ന ഭുജസൂത്രത്തെ നാലുകോണിൽനിന്നും അകത്തുഭാഗത്തു കർണ്ണസൂത്രവഴിയേ കോണുനോക്കിവച്ചാൽ, തസ്യ അന്താഹിതലക്ഷ്മസു—ആ ഭുജാസൂത്രാഗ്രങ്ങൾ നാലിലും അടയാളമിട്ടു. പ്രതിദിശം ദ്വേ ദ്വേ ഭുജാസൂത്രകേ കൃത്വാ—പിന്നെ രണ്ടു ചതുരശ്രങ്ങളിലെ ഈ രണ്ടു് അടയാളങ്ങളെത്തൊട്ടു് നാലുവശത്തും ഈ രണ്ടു ഭുജാസൂത്രങ്ങളെ ഉണ്ടാക്കിയാൽ, തദ്ദ്വയ

മദ്ധ്യസംസ്ഥിതചതുരശ്രകോണാനി സംശോദ്ധ്യ—ആ ഭുജാസൂത്രങ്ങളുടെ നടുവിൽ വരുന്ന കോണുകൾ നാലും അടിച്ചുകളഞ്ഞു്, സാധു അഷ്ടാശ്രം വിധീത—നല്ലപോലെ അഷ്ടാശ്രത്തെ ഉണ്ടാക്കൂ. തദ്വൃദ്ധ്യഷ്ടാശ്രകാദിക്രമാത് വൃത്തം അപി—പിന്നെ അഷ്ടാശ്രഭാഗത്തു് ഈവണ്ണം ചതുരശ്രവും ഭുജാസൂത്രങ്ങളുമുണ്ടാക്കി ഷോഡശാശ്രം വരുത്തി വൃത്തത്തെയും ഉണ്ടാക്കൂ.

(വ്യാ—ഖ) ഇനി അഷ്ടാശ്രവൃത്തത്തെ ചൊല്ലുന്നു:—

ചതുരശ്രമായി ഇരിക്കുന്ന ലിംഗത്തിന്റെ രണ്ടു തലസ്ഥലും സമചതുരശ്രമായി വരച്ചു അതിന്റെ കർണ്ണസൂത്രങ്ങളും വരപ്പൂ. അവിടെ ലിംഗവിസ്താരത്തോളം പോന്ന തോതു് കർണ്ണരേഖയിൽ ഒന്നിന്മേൽ വച്ചു് അതിന്റെ അററത്തു് അടയാളമിട്ടു. പിന്നെ മറേറ രേഖമേൽ വച്ചിട്ടുമിട്ടു. അവ്വണ്ണം തന്നെ മറേറ തലസ്ഥലുമിട്ടു. പിന്നെ രണ്ടു തലസ്ഥലെയും അടയാളങ്ങളിൽ തട്ടിച്ചിട്ടു് രണ്ടു സൂത്രമിട്ടു. അവ്വണ്ണം തന്നെ മററ മൂന്നു പുറത്തും ഈരണ്ടു സൂത്രമിട്ടു. പിന്നെ ഈരണ്ടു സൂത്രത്തിനിടയിലുള്ള കോണു കഴിപ്പൂ. അപ്പോളഷ്ടാശ്രം സൂക്ഷ്മമായിട്ടു വരും. അതു —ചുവട്ടിലെ ചതുരശ്രം—ഇതെല്ലാ മറേറതു രണ്ടും അറിയേണ്ടു. പിന്നെ അഗ്രത്തെ ഉരുട്ടുവാൻ ആ അഷ്ടാശ്രങ്ങളിൽ ഈവണ്ണം തന്നെ സൂത്രമിട്ടു് ഷോഡശാശ്രമാക്കൂ. പിന്നെ അതുകൊണ്ടു മുപ്പത്തിരണ്ടശ്രമാക്കിയാൽ ആ ക്രമേണ വൃത്തമാക്കിക്കൊള്ളൂ.

വിസ്താരം ശിവലിംഗമൂർദ്ധ്നി വസുന-
ന്ദാദിത്യരുദ്രാംശകം
കൃത്വാ ത്രിക്രമശോ വിശോദ്ധ്യ പരിതോ-
ദ്വ്യംശകൈർല്ലോകാംശകാൻ
കൃത്വാഗ്ര്യഷ്ടിവിധിപ്രക്ലൃപ്തവിധൃതി-
ഭ്യാതാംശയുക്തം ക്രമാത്
പൂജാഭാഗമിഹോക്തഭാഗമപരി-
ഷ്ടാദ്ധ്വോദ്ധ്വായതേ ചിന്തിതേ. ൧൨൩

ശിവലിംഗമൂർദ്ധ്നി വിസ്താരം—ശിവലിംഗത്തിന്റെ വൃത്തഭാഗത്തിന്റെ മുകളിലെ വിസ്താരത്തെ, വസുനന്ദാദിത്യരുദ്രാംശകം കൃത്വാ—എട്ടതാൻ ഒമ്പതുതാൻ പന്ത്രണ്ടുതാൻ പതിനൊന്നു

താൻ പകുത്ത്, പരിതഃ ക്രമതഃ ദ്വ്യേകദ്വിലോകാംശകാൻ വിശോദ്ധ്യ—പുറവും ക്രമേണ രണ്ടംശവും ഒരംശവും രണ്ടംശവും മൂന്നംശവും കളവൂ. പൂജാഭാഗം അത്യഷ്ടിതിഥിപ്രകൃത്യതിധൃതിഭ്യോത്താംശയുതം കൃത്വാ—പിന്നെ പൂജാഭാഗത്തെ പതിനേഴ താൻ പതിനഞ്ചു താൻ ഇരുപത്തിയൊന്നു താൻ പത്തൊമ്പതു താൻ പകുത്ത്, ഇഹ ഉപരിഷ്ടാത് ക്രമാത് വർണ്ണിഷു ഉക്തഭാഗം ശോധയേത്—ഈ പൂജാഭാഗത്തിൻെറ മുകളിലും ക്രമേണ ബ്രാഹ്മണാദിവർണ്ണങ്ങളിൽ മുകളിൽ പറഞ്ഞപോലെ രണ്ടും ഒന്നും രണ്ടും മൂന്നും അംശങ്ങളെക്കളവൂ.

(വ്യാ—ഷ.) ഇനി അഗ്രത്തുങ്കലെ പണി ചൊല്ലുന്നു:—

ശിവലിംഗത്തിലെ അഗ്രത്തിൻെറ വർണ്ണത്തെ എട്ടു താൻ ഒമ്പതുതാൻ പന്ത്രണ്ടുതാൻ പതിനൊന്നുതാൻ ക്രമത്താലേ രണ്ട് ഒന്ന് രണ്ട് മൂന്നംശം പുറത്തെ അരികിൽ പുറവും കളയണം. പിന്നെ വൃത്തഭാഗത്തിങ്കലെ നീളംകൊണ്ടു പതിനേഴു താൻ പതിനഞ്ചുതാൻ ഇരുപത്തിമൂന്നുതാൻ പത്തൊമ്പതുതാൻ പകുത്താൽ, ക്രമത്താലേ നടേ ചൊല്ലിയപോലെ രണ്ടും ഒന്നും മൂന്നും എന്നീ അംശങ്ങളെ മീതേ അററത്തു് അഴിച്ചുകളയണം. ഇവിടെ ബ്രാഹ്മണന്ന് എങ്കിൽ വർണ്ണംകൊണ്ട് എട്ടംശിച്ച് രണ്ടു മേൽനീളംകൊണ്ട് അഴിക്ക. പതിനേഴിട്ടു രണ്ടംശം താഴെയു മഴിക്കണം. ക്ഷത്രിയന്ന് എങ്കിൽ വീതികൊണ്ട് ഒമ്പതിട്ട് ഒന്നു വീതികൊണ്ടും, പതിനഞ്ചിട്ട് ഒന്നു നീളംകൊണ്ടും അഴിക്ക. വൈശ്യന്ന് എങ്കിൽ പന്ത്രണ്ടിട്ടു മൂന്നു വീതികൊണ്ടും, പത്തൊമ്പതിട്ടു മൂന്നു നീളംകൊണ്ടും അഴിക്ക.

ഇനിയും ഭേദാന്തര പ്രകാരം മുകളിലെ പണിയെ പറയുന്നു:—

തന്മസ്തകേ നവവിഭാഗതയാ വിഭക്ത
ഭാഗം വിശോദ്ധ്യ പരിതഃ ശിവഭാഗദൈർഘ്യം
ദ്വാത്രിംശദംശകതയാ പരികല്പ്യ ഭാഗാ-
ന്നേകൈകശോ ദ്വിജമുഖേഷു വിശോധയേദ്വാ.
[൧൨൭

തന്മസ്തകേ നവവിഭാഗതയാ വിഭക്തേ—ശിവലിംഗത്തിൻെറ മുകളിലെ വൃത്തത്തെ ഒമ്പതായിട്ടു പകുത്താൽ, പരിതഃ ഭാഗം വിശോദ്ധ്യ—പുറവും ഓരോ അംശത്തെക്കളവൂ. ദ്വിജമു

ഭേദ്യ ശിവഭാഗമെല്ലാം ദ്വാത്രിംശദംശകതയാ പരികല്പ്യ-പൂജാഭാഗനീളത്തെ മുപ്പത്തിരണ്ടായിട്ടു പകുത്താൽ, ദ്വിജമുഖേഷു ഏകൈകശഃ വിശോധയേത് വാ—ബ്രാഹ്മണാദി ജാതിക്രമേണ ഒന്നും രണ്ടും മൂന്നും നാലും അംശങ്ങളെ മുകളിൽ കളഞ്ഞു ഉരുട്ടി ഉണ്ടാക്കുക, ഇങ്ങനെയുമാം.

(വ്യാ—വ.) അത് എന്നിയെ മറെറാരു പ്രകാരം ചൊല്ലുന്നു:—

ലിംഗാഗ്രവണ്ണത്തെ ഒമ്പതു പകുത്താൽ ഒരംശംകൊണ്ടു ചുററുമഴിച്ച് പിന്നെ ശിവഭാഗനീളത്തെ മുപ്പത്തിരണ്ടംശത്താൽ ബ്രാഹ്മണനെങ്കിൽ തലയ്ക്കലൊരംശമഴിപ്പൂ. ക്ഷത്രിയന്ന് എങ്കിൽ രണ്ടംശമഴിപ്പൂ. വൈശ്യന് എങ്കിൽ മൂന്നംശമഴിപ്പൂ. ശൂദ്രനെങ്കിൽ നാലംശമഴിപ്പൂ.

കവീത്ര ത്രപുഷീഫലാഗ്രസദൃശം
ഛത്രാഭമസ്തകം
ബാലേന്ദ്വാകൃതി കുക്കുടാണ്ഡസദൃശം
വിപ്രാദിവർണ്ണക്രമാത്
ഭേദാഃ സർവ്വസമാംശകപ്രഭൃതയാ—
നാഗപ്രഭേദാനപി വാ—
ദ്യേഷ്വേവം ക്രമതഃ സ്യുരേതദനുലോ—
മാംഗീകൃതിശ്ചേഷ്യതേ. ശൈവം

വിപ്രാദിവർണ്ണക്രമാത്—ബ്രാഹ്മണാദിവർണ്ണക്രമേണ, മസ്തകം ത്രപുഷീഫലാഗ്രസദൃശം—ബ്രാഹ്മണർക്ക ലിംഗത്തിന്റെ മുകളു ചുരയ്ക്കായുടെ മുകളിലെപ്പോലെയും, ഛത്രാഭം—ക്ഷത്രിയന്ന കുടയുടെ പുറംപോലെയും, ബാലേന്ദ്വാകൃതി—വൈശ്യന്ന ചന്ദ്രക്കല പോലെയും, കുക്കുടാണ്ഡസദൃശം—ശൂദ്രന്ന കോഴിമുട്ടപോലെയും, കവീത്ര-ഉണ്ടാക്കണം. സർവ്വസമാംശകപ്രഭൃതയഃ നാഗപ്രഭേദാനപിതാഃ തേ ഭേദാഃ അപി—ബ്രാഹ്മണാദിവർണ്ണങ്ങൾക്ക മുമ്പിൽ സർവ്വസമം സമാംശം വൃദ്ധ്യത്തരം ഈശാധികം ഇങ്ങനെ നാലുപ്രകാരം പറഞ്ഞഭേദങ്ങളും പുററുഭേദങ്ങളുംകൂടി ഉണ്ടാക്കകയുമാം. ഏതത് ക്രമതഃ, ബ്രാഹ്മണാദിവർണ്ണക്രമേണ അനുലോമാംഗീകൃതിഃ ച ഇഷ്യതേ—താഴ്ന്നിക്ക തനിക്ക പറഞ്ഞതും കീഴായിട്ടു പറഞ്ഞ ജാതിക്ക പറഞ്ഞതും കൊള്ളാം.

(വ്യാ—വ.) ഇനി ആകാരത്തെ ചൊല്ലുന്നു:—

ലിംഗാഗ്രമാഷ മുരസ്സുയുടെ അഗ്രംപോലെ ബ്രാഹ്മണർക്ക്; കുടപോലെ ക്ഷത്രിയർക്ക്; ചന്ദ്രക്കലപോലെ വൈശ്യർക്ക്; കോഴിമുട്ടപോലെ ശൂദ്രർക്ക്; ഗർഗ്ഗമതംകൊണ്ടു ചൊല്ലിയതു സാധാരണമെന്നും വരും. ഇവയെല്ലാം നടേ ചൊല്ലിയപോലെ അവരവർ തന്റെ തന്റേതും തങ്ങളുടെ കീഴ്വഴിയും കൊള്ളാം.

ഭക്ത്വാ ത്രേധാ ശിവാംശായതിമുപരിതനം
ഭാഗമുൽക്ഷിപ്യ ശിഷ്ടം
കൃത്വാഷ്ടാംശേ സമാസ്ഥാല്യ ച വിഷുവസിരാ-
സൂത്രമത്രാഷ്ടമാംശേ
ലിംഗാഭം ലക്ഷ്മ സാധാരണമഥ യവരൂ-
പം മഹേശലക്ഷണാഭം
വ്രീഹ്യാകാരം ച ബദ്ധാഞ്ജലിനിഭമപി വി-
പ്രാദികാനാം പൃഥഗ്വാ ലിഖേദ്വാ. ഫ ല ൻ

ശിവാംശായതിം ത്രേധാ ഭക്ത്വാ-ശിവഭാഗനീളത്തെ മൂന്നായിട്ട പകുത്താൽ, ഉപരിതനം ഭാഗം ഉൽക്ഷിപ്യ-അതിൽ മുകളിലെ ഭാഗത്തെ മുകളിൽ നിർത്തി, ശിഷ്ടം അഷ്ടാംശം കൃത്വാ-ശിഷ്ടം താഴത്തെ ഭാഗത്തെ രണ്ടിനേയും ഒന്നാക്കി എട്ടായി പകുപ്പൂ. അത്ര വിഷുവസിരാസൂത്രം ആസ്ഥാല്യ- ഇവിടെ ചുവട്ടിൽ തുടങ്ങി ഏഴംശം കഴിവോളം നേരെ നടുവിൽ സുഷുമ്നാനാഡിയായ സൂത്രത്തെ ഇട്ട് രേഖയെ ഉണ്ടാക്കൂ. അഥ അഷ്ടമാംശേ സാധാരണം ലക്ഷ്മ-രേഖയുടെ മുകളിൽ എട്ടാമത്തെ അംശത്തിൽ നാലുജാതിക്കും സമാനമായിരിക്കുന്ന ശിവലിംഗാകൃതിയായ അടയാളത്തെ ഉണ്ടാക്കൂ. അഥ വിപ്രാദികാനാം പൃഥഗ്വാ യവരൂപം മഹേശലക്ഷണാഭം വ്രീഹ്യാകാരം ബദ്ധാഞ്ജലിനിഭം അപി ലിഖേദ്വാ-ബ്രാഹ്മണർക്ക് ഈ അടയാളം യവം പോലെയും, ക്ഷത്രിയന്ന് ആനയുടെ കണ്ണുപോലെയും, വൈശ്യന്ന് നെല്ലുപോലെയും, ശൂദ്രന്ന് കൈരണ്ടും കൂട്ടി തൊഴുന്നപോലെയും ഉണ്ടാക്കിലും ആം.

(വ്യാ—വ.) ലക്ഷണത്തെ ചൊല്ലുന്നു:—

ശിവഭാഗനീളത്തെ മൂന്ന് പകുത്തു മീത്തെ ഇട്ടുകളഞ്ഞ ശേഷത്തെ എട്ടംശിച്ച് അതു സൂത്രങ്ങൾ ചുറ്റുമിട്ടേപ്പൂ. മുമ്പിൽ മദ്ധ്യത്തിലും സൂത്രമിട്ടു. അതിന് കീഴേന്നുതുടങ്ങി എട്ടംശ

ത്തിൽ ലക്ഷ്മമിട്ടു. അതു നേരെ മുമ്പിലായിരിക്കയും വേണം. ലിംഗാകാരമെങ്കിലെല്ലാവൎക്കും കൊള്ളാം. യവംപോലെയെങ്കിൽ ബ്രാഹ്മണൎക്ക്; ആനക്കൊമ്പുപോലെയെങ്കിൽക്ഷത്രിയൎക്ക്, നെല്ലുപോലെയെങ്കിൽ വൈശ്യൎക്ക്; തൊഴുതകൈപോലെയെങ്കിൽ ശൂദ്രൎക്ക്.

രേഖാം ലക്ഷണമൂലതോ മണിമയീം
    മൂലാംശയുഗ്മാന്തിമം
രേഖേ ദക്ഷിണപാൎശ്വയോശ്ച പരിലി-
    ഖ്യൈകാംശമദ്ധ്യാവധി
ഊൎദ്ധ്വാഗ്രൈൎഋജുസൂത്രകൈസ്ത്രിദശകോ-
    ഷ്ഠാനി പ്രകല്പ്യാഥ തൽ
തത്കൎണ്ണക്രമതഃ പദാഗ്രഗാമിപ-
    ങ്‌ക്ത്യന്തം ദ്വിപദാം നിയോജയേത്. ൩൦

ലക്ഷണമൂലതഃ മൂലാംശയുഗ്മാന്തിമം മണിമയീം രേഖാം- ലക്ഷണത്തിന്റെ ചുവട്ടിൽ തുടങ്ങി കീഴ്പോട്ടു ചുവട്ടിലെ രണ്ടംശത്തിന്റെ മേല വക്കോളം മണിരേഖയേയും, ഏകാംശമദ്ധ്യാവധി ദക്ഷിണപാൎശ്വയോഃ രേഖേ ച പരിലിഖ്യ-പിന്നെ ലക്ഷണത്തിന്റെ ചുവട്ടിൽ മണിരേഖയുടെ രണ്ടു പുറത്തുംകൂടി കീഴ്പ്പോട്ട് അഞ്ചാമത്തെ അംശത്തിന്റെ നടുവോളം പാൎശ്വരേഖകളേയും വരപ്പൂ. ഊൎദ്ധ്വാഗ്രൈഃ ഋജുസൂത്രകൈഃ ത്രിദശകോഷ്ഠാനി പ്രകല്പ്യ-പിന്നെ ഒരു അഞ്ചംശം കഴിവോളവും വിലങ്ങനെരേഖകൾ ഇട്ട് ചുറ്റിനേ ആറായിട്ട് അംശിച്ച് ആ അംശങ്ങളിൽ പഞ്ചാംശം കഴിവോളം ആറ് ഊൎദ്ധ്വരേഖകളും ഇട്ട് മുപ്പതുപദങ്ങൾ വരുത്തിയാൽ, തത്കൎണ്ണക്രമതഃ അഗ്രഗാമിപങ്‌ക്ത്യന്തേ പദാഗ്രതോ ദ്വിപദം യോജയേത്-ആ പദങ്ങളുടെ കൎണ്ണമാൎഗ്ഗേണ രണ്ടു പുറത്തുമുള്ള പാൎശ്വരേഖകളെ വരച്ച് പൂൎവ്വഭാഗത്ത് ആദ്യാംശകത്തിന്റെ മുകളിൽ അന്യോന്യം രണ്ടു രേഖകളേയും യോജിപ്പിക്കണം.

(വ്യാ—വ.) രേഖാലക്ഷണത്തെ ചൊല്ലുന്നു:—

ലക്ഷ്മലക്ഷണത്തിന്റെ ചുവട്ടിൽനിന്നു രേഖ നടുവേ കീഴ്പോട്ടു കീഴിന്നു തുടങ്ങി രണ്ടാമംശത്തിന്റെ അറ്റത്തോളം വരപ്പൂ. അതിന്നു മണിരേഖയെന്നു പേര്. പിന്നെ ലക്ഷ്മത്തിന്റെ

താഴത്തു രണ്ടു രേഖ വരപ്പൂ. ശിവാംശത്തിന്റെ ചുററുകൊണ്ട് ആറ് അംശിപ്പൂ. അപ്പോളയ്യാറു മുപ്പത്തു പദമുണ്ടാം. പിന്നെ ആ രണ്ടു രേഖകളും അവിടെനിന്ന് ഓരോ പദങ്ങളുടെ കർണ്ണത്തൂടെ വരച്ച് നേരെ പിന്നിൽ കീഴേ ഒരംശം കിടക്കും രേഖ അററത്തു തങ്ങളിൽ കൂടുകയും വേണം. അവററിന്നു പാർശ്വരേഖകൾ എന്നു പേര്.

വിസ്താരോഽധമലക്ഷണേ ദ്വിയവതഃ-
സ്തത് പാദവൃദ്ധ്യോർദ്ധ്വതോ-
രേഖാ തദ്ദലതോ മിതാ മണിമയീ
തൽസാമികപ്യേ തു പരേ
രേഖേ ദക്ഷിണവാമമദ്ധ്യരചിതാ
ബ്രഹ്മാജിതാനംഗജി-
ദ്ദേവത്യാശ്ചതുരശ്രകാദിശിവലിം-
ഗാംശാശ്ച തദ്ദേവതാഃ. ൧൩൧

അധമലക്ഷണേ ദ്വിയവതഃ വിസ്താരഃ—അധമത്തുങ്കൽ രണ്ടു യവം വിസ്താരമായിട്ടു ലക്ഷണത്തെ ഉണ്ടാക്ക. ഊർദ്ധ്വതഃ തൽപാദവൃദ്ധ്യാ—മദ്ധ്യമത്തുങ്കൽ രണ്ടേകാൽയവം വിസ്താരമായും ഉത്തമത്തുങ്കൽ രണ്ടര യവം വിസ്താരമായും ലക്ഷണം ഭവിക്കും. യവം ലിംഗനീളത്തുങ്കൽനിന്ന് ഉണ്ടാക്കുന്നതു്; മണിമയീ രേഖാ തദ്ദലതഃ മിതാ—മണിരേഖയ്ക്കു ലക്ഷണത്തിൽ പാതി വിസ്താരം വേണം. പരേ തത്സാമികപ്യേ—പാർശ്വരേഖകൾക്കു മണിരേഖയിൽ പാതി വിസ്താരം വരും. ദക്ഷിണവാമമദ്ധ്യരചിതാഃ രേഖാഃ ബ്രഹ്മാജിതാനംഗജിദ്ദേവത്യാഃ—ദക്ഷിണഭാഗത്തെ രേഖയ്ക്കു ബ്രഹ്മാവു ദേവതാ; വാമഭാഗത്തെ രേഖയ്ക്കു വിഷ്ണു ദേവതാ; മണിരേഖയ്ക്കു ശിവൻ ദേവതാ; ചതുരശ്രകാദിശിവലിംഗാംശാഃ തദ്ദേവതാഃ—ചതുരശ്രഭാഗത്തു ബ്രഹ്മാവും അഷ്ടാശ്രഭാഗത്തു വിഷ്ണുവും വൃത്തഭാഗത്തു ശിവനും ദേവതകൾ ഭവിക്കും.

(വ്യാ—ര) ഇനി അവററിന്റെ വിസ്താരത്തെ ചൊല്ലുന്നു:—

ലക്ഷ്മത്തിന്നു രണ്ടു തോര അധമം, രണ്ടേകാൽ തോര മദ്ധ്യമം, രണ്ടര തോര ഉത്തമം. ലക്ഷ്മവിസ്താരത്തിൽ പാതി മണിരേഖയുടെ വിസ്താരം. പാർശ്വരേഖകൾക്കും വിസ്താരം അവ്വണ്ണം തന്നെ കണ്ടുകൊൾക. പിന്നെ വലത്തെ രേഖയ്ക്കു ബ്രഹ്മൻ ദേവ

തയാകുന്നത്. ഇടയ്ക്കുള്ള ഭാഗത്തിന്ന വിഷ്ണു ദേവതയാകുന്നത്. നടുവിലെത്ത ശിവൻ ദേവതയാകുന്നത്. പിന്നെ ശിവലിംഗത്തിന്റെ ചതുരശ്രത്തിന്ന ബ്രഹ്മൻ ദേവത. അഷ്ടാശ്രത്തിന്ന വിഷ്ണു ദേവത. വൃത്തത്തിന്ന ശിവൻ ദേവത. ഇങ്ങനെ ലിംഗലക്ഷണത്തെ ചൊല്ലി.

അനന്തരം പീഠങ്ങൾക്കുള്ള ലക്ഷണത്തെ പറയുന്നു:—

ബിംബേ ബിംബോച്ച്രയസമസമായാമവിസ്താരയുക്തം
സ്വവ്യാസാർദ്ധോച്ച്രയപരിഗതം ച പ്രകുർവീത പീഠം
ലിംഗേ വ്യാസത്രിഗുണിതവിതത്യായതിഭ്യാം സമേതം
ലിംഗേ സ്വാഷ്ടാശ്രകസമസമുച്ച്രായി യുക്ത്യശ്രരൂപം.
[ എന്നു.

ബിംബേ ബിംബോച്ച്രയസമസമായാമവിസ്താരയുക്തം- ബിംബങ്ങൾക്കൊക്കെയും ബിംബനീളത്തോളം വിസ്താരവും നീളവുംകൂടി, സ്വവ്യാസാർദ്ധോച്ച്രയപരിഗതം പീഠം പ്രകുർവീത- പീഠവിസ്താരത്തിൽ പാതി പൊക്കവും ആയി പീഠത്തെ ഉണ്ടാക്കു. ലിംഗേ ലിംഗവ്യാസത്രിഗുണിതവിതത്യായതിഭ്യാം സമേതം- ശിവലിംഗങ്ങൾക്ക് ലിംഗവിസ്താരത്തെക്കാൾ ഇരട്ടിച്ചതുകൊണ്ടു മേൽവിസ്താരത്തോടും, സ്വാഷ്ടാശ്രകസമസമുച്ച്രായി യുക്ത്യശ്രരൂപം പീഠം പ്രകുർവീത-ലിംഗത്തിന്റെ അഷ്ടാശ്രത്തോളം പൊക്കത്തോടുംകൂടി ചതുരശ്രമായിട്ടു പീഠത്തെ ഉണ്ടാക്കു

(വ്യാ- ഭ.) ഇനി പീഠലക്ഷണത്തെ ചൊല്ലുന്നു:—

ബിംബങ്ങൾക്ക് ഈ ബിംബത്തിന്റെ നീളത്തോളം നീളവുമായി ആ നീളത്തോളം വിസ്താരവുമായി വിസ്താരത്തിൽ പാതി പൊക്കവുമായി ചതുരശ്രമായിട്ട് പണിചെയ്യൂ. ശിവലിംഗങ്ങൾക്ക് ലിംഗവണ്ണത്തിൽ മൂന്നിരട്ടി നീളവുമായി ആ നീളത്തോളം വിസ്താരവുമായി ലിംഗത്തിന്റെ അഷ്ടാശ്രനീളത്തോളം ഉയരവുമായി ചതുരശ്രമായിട്ടു പണിചെയ്യൂ.

ദൃഷ്ട്യംശേ ശിവപാദകേ കവിശിരാ-
ബ്ധീന്ദ്വംശകൈഃ പാദുകം
പ്രാദേശ്യാജ്ജഗതീം തഥാ കുമുദകം
തദ്വട്ടികാം ച ക്രമാത്

അംശാദ്ദ്വ്യാം ഗളമംശകേന ഗളപ-
ട്ടിം ജാഗതാദ്വ്യംശിനി
ഗ്രീവാദൂർദ്ധ്വയുതദ്വയേന വളഭിം
ശിഷ്ടേന പട്ടിം സദാ. ൧൩൩

ശിവപീഠകേ ഷോഡശാംശേ-ശിവന്റെ പീഠത്തിന്റെ പൊക്കത്തെ പതിനാറായിട്ടു പകുത്താൽ, ക്ഷിതിശരാബ്ധീന്ദ്വംശകൈഃ പാദുകം ജഗതീം കുമുദകം തത് പട്ടികാം ച- ഒരംശംകൊണ്ടു പാദുകത്തേയും അഞ്ചംശംകൊണ്ടു ജഗതിയേയും നാലംശംകൊണ്ടു കുമുദത്തേയും ഒരംശംകൊണ്ടു കുമുദപട്ടികയേയും, അംശാദ്ദ്വ്യാം ഗളം-രണ്ടംശംകൊണ്ടു ഗളത്തേയും, അംശകേന ഗളപട്ടിം- ഒരംശംകൊണ്ടു ഗളപട്ടികയേയും, ജാഗതേ അബ്ധ്യംശിനി- ജഗതി നാലംശമെങ്കിൽ, ഗ്രീവാതേ ഊർദ്ധ്വയുതദ്വയേന വളഭിം- ഗളം കഴിഞ്ഞാൽ രണ്ടരകൊണ്ടു പട്ടികയേയും വളഭിയേയും ഉണ്ടാക്കു. ശിഷ്ടേന സദാ പട്ടിം ച പ്രാഗ്വദ്യാത്-ശിഷ്ടമുള്ള ഒന്നരകൊണ്ടുതാൻ രണ്ടുകൊണ്ടു താൻ രണ്ടുപക്ഷത്തിലും പട്ടിയേയും ക്രമേണ ഉണ്ടാക്കു.

(വ്യാ-പ) ഇനി പീഠത്തിന്റെ അവയവത്തെ ചൊല്ലുന്നു:-
പീഠത്തിന്റെ ഉയരത്തെ പതിനാറംശിച്ചാൽ ഒരംശം പാദുകം. (അഞ്ച്) അംശം ജഗതി. നാലംശം കുമുദകം. ഒരംശം കുമുദപട്ടം. രണ്ടംശം ഗളം. ഒരംശം ഗളത്തിന്മേലെ പട്ടം. രണ്ടംശം പടി. എന്നിയേ മറെറാരു പ്രകാരം ചൊല്ലുന്നു: ഒന്നുകൊണ്ടു പാദുകം, നാലുകൊണ്ടു ജഗതി, നാലുകൊണ്ടു കുമുദകം, ഒന്നുകൊണ്ടു പട്ടം, രണ്ടുകൊണ്ടു ഗളം, രണ്ടരകൊണ്ടു വളര്, ഒന്നരകൊണ്ടു പടി എന്നാകിലുമാം.

പീഠം മുഖ്യാ പ്രതിഷ്ഠാപടമുദധിവിഭാ-
ഗം വിധായാവശിഷ്ടം
ദ്വാഭ്യാമാധായ പാദോഽവലയമുദകധാ-
ത്രീം വിധായാംശകേന
ശിഷ്ടേനാധായ തദ്വേഷ്ടനമഥ തദുദക്
ത്ര്യംശവിസ്താരദൈർഘ്യം
കുര്യാദഷ്ടാശ്രമാശാംശകൃതജലക-
ല്പ്യം കുശാഗ്രം പ്രണാളം. ൧൩൪

പീഠം പ്രതിഷ്ഠാവടം മുക്ത്വാ അവശിഷ്ടം ഉദധിവിഭാഗം പ്രകല്പ്യ-പീഠത്തിന്റെ മുകളിൽ പ്രതിഷ്ഠാഗർത്തത്തെ നീക്കി ശേഷം ചുററുമുള്ള വിസ്താരത്തെ നാലായിട്ടു പകുത്താൽ, ബാഹ്യാം പാദേന വലയം-രണ്ടു ഭാഗം കൊണ്ടു നടുവിൽ വെള്ളം പോകുവാനുള്ള വൃത്തത്തെയും, അംശകേന ഉദകധാത്രീം ശിഷ്ടേന തദ്ബഹിഷ്ഠാം ച-ഒരംശംകൊണ്ടു വെള്ളം ഒഴുകുവാനുള്ള വഴിയും ഒരംശം കൊണ്ടു പുറത്തു മേഖലയേയുമുണ്ടാക്കൂ. തദ്ദെക് ത്ര്യംശവിസ്താരദൈർഘ്യം-പീഠത്തിന്റെ വടക്ക് പീഠവിസ്താരത്തിൽ മൂന്നിലൊന്നു വിസ്താരദീർഘമായ, അഷ്ടാശ്രം ത്ര്യംശാംശകൃതജലകല്യം ക്രമാഗ്രം പ്രണാളം കല്പ്യാത്-എട്ടു പട്ടമായും പത്താലൊന്നുകൊണ്ടു വെള്ളം പോകുന്ന വഴിയോടും കൂടി തലയ്ക്കു വണ്ണം കുറഞ്ഞുവരുമാറ് ഓകിനേയുമുണ്ടാക്കൂ.

(വ്യാ-ഢ) ഇനി പീഠത്തിന്റെ മേഖലഭാഗത്തെ വിഭാഗത്തെ ചൊല്ലുന്നു:—

പീഠത്തിന്റെ നടുവിൽ പ്രതിഷ്ഠാസ്ഥാനം കല്പിച്ചേടത്തുന്ന് ശേഷിച്ചതിനെ നാലു പകുത്താൽ നടുവിലെത്തു രണ്ടംശവും വെള്ളം പോവാൻ കുഴിക്കണം. വീതിയിൽ പാതി കുഴി. അകമെയും ഓരോ അംശം വെള്ളത്തിന്റെ തടവ്. പിന്നെ പീഠത്തിന്റെ വടക്കെപ്പുറത്തു പാദവിസ്താരത്തിനു മൂന്നൊന്നു വണ്ണവും അത്രയും നീളവുമായിട്ട് ഓവുപണി ചെയ്യണം. അഗ്രം ചെറുതായി ഇരിക്കയും വേണം. വീതിയിൽ പത്താലൊന്നു വെള്ളം പോവാൻ കുഴിക്കയും വേണം. മാതൃകത്തുങ്കൽനിന്നു പതിനാറാലൊന്ന് താഴ്ക്കോട്ടു നീങ്ങി ഇരിക്കിലുമാം.

ബിംബേ നപുംസകശിലാം നിജനാളമൂല-
വിസ്താരതോഽധിചരണാംശദളാംശതാനാം
ദ്വിഘ്നപ്രഥാം ച വിദധീത നിജപ്രഥാർദ്ധ-
പാദോനതത്സമസമുച്ഛ്രയസമ്പ്രപന്നാം.

[ ഫല. ൭

ബിംബേ നിജനാളമൂലവിസ്താരതഃ അധികചരണാംശദളാംശതാനാം-ബിംബങ്ങളുടെ അതിന്റെ നാളവിസ്താരത്തിൽ ഒന്നേകാൽ ഒന്നര വിസ്താരമായിട്ടും, ദ്വിഘ്നപ്രഥാം ച-രണ്ടിരട്ടി വിസ്താരമായിട്ടും, നപുംസകശിലാം വിദധീത-നപുംസകശിലയെ ഉണ്ടാക്കൂ.

അംശൈർദ്ധ്യാഽധമമദ്ധ്യമാദികവിധിർ-
വ്യാസാർദ്ധതോഽഗ്ര്യാന്തിമ-
ഭേദാഃ സധശ്ച തഥാ ലിംഗവിനിമ്നവ
ശാർദ്ധശ്ച ഖാതഃ ഷ്വവടഃ. ൫൩ ൧

ലിംഗായാമസമഃ നപുംസകശിലാവ്യാസഃ വരിഷ്ഠഃ—ശിവലിംഗത്തിന്റെ നീളത്തോളം ദീർഘവിസ്താരമായി ഉണ്ടാക്കുന്ന നപുംസകശില ഉത്തമം. പൂജാംശദ്വിഗുണഃ അവരഃ—പൂജാഭാഗത്തിലിരട്ടി നീളമുള്ള നപുംസകശില അധമം. തദന്തരമിതൌ അഷ്ടാംശിതായാം—ഈ രണ്ടിന്റെ ഇടയിലുള്ള നീളത്തെ എട്ടായിട്ടു പകുത്തു, അംശൈർദ്ധ്യാ അധമമദ്ധ്യമാദികവിധിഃ—പൂജാഭാഗത്തിൽ ഓരോ അംശംകൂടി കൂട്ടിയാൽ അധമമദ്ധ്യമം അധമോത്തമം ഇങ്ങനെ തുടങ്ങി ഒമ്പതു പ്രകാരം നപുംസകശിലയുടെ നീളമുണ്ടാക്കാം. വ്യാസാർദ്ധതഃ അഗ്ര്യാന്തിമൗ ഉത്സേധഃ ച—നപുംസകശിലയുടെ വീതിയിൽ പാതി കനം ഉത്തമം. വീതിയിൽ കാൽവാശി കനമുള്ളതു് അധമം. അവിടെയും കനത്തിന്റെ ഇട അഷ്ടാംശിച്ച് ഓരോ അംശം കൂട്ടി ഒമ്പതു പ്രകാരം കനവുമുണ്ടാക്കാം. ലിംഗവിനിമ്നവശാർദ്ധഃ അവടഃ ച കാര്യഃ—ശിവലിംഗത്തിന്റെ ചുവട്ടു ചെല്ലുന്നതിന്ന തക്കതായിട്ടു കുഴിയും അക്കുഴിയിൽ രത്നന്യാസത്തിന്ന വേണ്ടുന്ന ഒമ്പതു കുഴിയും കൂടെ ഉണ്ടാക്കണം.

(വ്യാ–ഛ.) ഇനി ശൈവത്തിങ്കലെ നപുംസകശിലയെ ചൊല്ലുന്നു:—

ലിംഗത്തിന്റെ നീളത്തോളം നപുംസകശിലയുടെ വിസ്താരം. അതു് ഉത്തമോത്തമം. പൂജാംശനീളത്തിലിരട്ടി അധമാധമം അതിന്റെ പ്രകാരം പൂജാംശദ്വിഗുണവും ലിംഗായാമവും തങ്ങളിലുള്ള അന്തരംകൊണ്ടു എട്ടംശിച്ചു പൂജാംശദ്വിഗുണത്തിൽ ഓരോ അംശംകൂടെ കൂട്ടി ഗുണിപ്പൂ. അവിടെ പൂജാംശദ്വിഗുണം അധമാധമം. അതിൽ ഒരംശംകൂടിയതു് അധമമദ്ധ്യമം. രണ്ടു കൂടിയാൽ അധമോത്തമം. മൂന്നുകൂടിയാൽ മദ്ധ്യമാധമം. നാലുകൂടിയാൽ മദ്ധ്യമമദ്ധ്യമം. അഞ്ചുകൂടിയാൽ മദ്ധ്യമോത്തമം. ആറു കൂടിയാൽ ഉത്തമാധമം. ലിംഗത്തോളമുള്ളതു് ഉത്തമോത്തമം. പിന്നെ വിസ്താരത്തിൽ പാതി ഉത്തമോത്തമമായുള്ള ഉയരം. വീതിയിൽ നാലൊന്നു് അധമോത്തമം. അവിടെയും

അന്തരംകൊണ്ട് എട്ടംശിച്ച് ഒക്കെ ഉണ്ടാക്കിക്കൊള്ളൂ. അതിന്റെ മുകളിൽ ലിംഗത്തിന്റെ ചതുരശ്രം പോവാൻ തക്കവണ്ണം കഴിച്ചുകൊള്ളുക. അതിൽ നടേത്തെപ്പോലെ രത്നകുംഭങ്ങളും വേണം. അതിന്റെ അവകാശം വരേണ്ടേടത്ത് പ്രതിഷ്ഠിച്ചുകൊള്ളുക.

അനന്തരം ചലബിംബാദികളെപ്പറ്റി:—

സകളേ സതി മൂലബിംബേ ച
നിഗമാംശോന്മിതി കർമ്മബിംബകം
സകളാകൃതി നിഷ്കളേഽപി വാ
സ്ഥിതമാസീനമുത പ്രകല്പയേത്. ഏതേവ്വ

സകളേ നിഷ്കളേ അപി മൂലബിംബകേ—അവയവത്തോടുകൂടീട്ടും ലിംഗാകൃതിയായിട്ടും രണ്ടുപ്രകാരമുള്ള മൂലബിംബത്തിങ്കൽ, നിഗമാംശോന്മിതി സകളാകൃതി കർമ്മബിംബകം—മൂലബിംബത്തിന്റെ നാലൊന്നുകൊണ്ട് അവയവങ്ങളോടുകൂടീട്ട് കർമ്മബിംബത്തെ ഉണ്ടാക്കണം. സ്ഥിതം ഉത ആസീനം വാ പ്രകല്പയേത്—നില്പായിട്ടുതന്നെ എന്നില്ല, ഇരിപ്പായിട്ടുമാം.

ഇവിടെ നാലൊന്നുകൊണ്ട് കർമ്മബിംബത്തിന്റെ നീളം പറഞ്ഞത് എല്ലാടവും ഒന്നുപോലെ ചേരുന്നതല്ലായ്കകൊണ്ട് വിമർശിനിയിൽ വേർപെട്ടു പറഞ്ഞിരിക്കുന്ന പ്രമാണത്തെയും കൂടെ എഴുതുന്നു:—

"മഹതി പ്രതിമായാം തു
ത്രിധാഭക്തേ മധ്യമേഷു
അഗ്ന്യാദ്യദ്ര്യന്തിമൈരംശൈർ-
ബലിബിംബം പ്രകല്പയേത്.
സ്വായാമപഞ്ചഷഡ്ഭാഗൈഃ
കർമ്മാർച്ചാഷ്ടാംശിതേഽഥവാ
അബ്ധ്യാദ്യുഗസാദ്ര്യംശൈ-
ർബല്പേ മഹതി വാ ഭവേത്." ഇതി—

"ബിംബദീർഘസമഭാജിതാംശകൈ-
ശ്ചൂളതരസപ്തകൈസ്തഥാ
അംഗുലൈർബലി ഭവതി സ്വയോനിജൈഃ
കർമ്മബിംബമിതിരച്യുതാർച്ചയോഃ."

ബിംബനീളത്തെ പതിനാറായി പകുത്താൽ അതിൽ നാലൊന്നായിട്ടും അഞ്ചൊന്നായിട്ടും ആറൊന്നായിട്ടും ഏഴൊന്നായിട്ടും കർമ്മബിംബത്തെ ഉണ്ടാക്കൂ. സപ്താഷ്ടനവാദിഭിഃ അംഗുലൈഃ ച കർമ്മബിംബമിതിഃ ഭവതി—എന്നതുകൊണ്ട് മൂലബിംബത്തിന്റെ യോനി ഒത്തുവരുന്ന അംഗുലംകൊണ്ടും തവുകൊണ്ടും കർമ്മബിംബത്തിന്റെ നീളമുണ്ടാക്കാം. ഇപ്രകാരം തന്നെ അധികമുണ്ടാക്കിവരുന്നത്.

(വ്യാ—വ) ഇനി ബിംബങ്ങളിലെ അർച്ചനാമൂർത്തിയെ ചൊല്ലുന്നു:—

ബിംബത്തിൽ നാലൊന്ന് ഉപരമായിട്ട് കർമ്മബിംബത്തെ ഉണ്ടാക്കുക. ബിംബമായി പണി ചെയ്യണം. ലിംഗത്തിൽ ബിംബമായിട്ടും ലിംഗമായിട്ടും ചെയ്യാം. എല്ലാടവും ഇരുന്നിട്ടും നിന്നിട്ടുമാം.

ആയാമേന ശിവാംശകസ്യ രചയേ-
ന്നാഹേന വാ സമ്മിതം
വ്യാസേനാപി ച മന്ത്രലിംഗവിഷയേ
തത് കർമ്മബിംബം ശിവേ
ഭക്ത്വാ ഷോഡശധാ പുനസ്ത്രയമിദം
രുദ്രാങ്കശൈലാശുഗാ-
ഗ്ന്യംശൈരധികമൂനിതം ച കഥചിത്
കുര്യാത്തദൌചിത്യതഃ. [illegible]

ശിവേ മന്ത്രലിംഗവിഷയേ ശിവാംശകസ്യ ആയാമേന—ശിവങ്കൽ ലിംഗത്തുങ്കൽ വൃത്തഭാഗത്തുങ്കലെ നീളംകൊണ്ടുതാൻ, നാഹേന വാ വ്യാസേന അപി വാ—വൃത്തഭാഗത്തുങ്കലെ ചുററുകൊണ്ടുതാൻ വിസ്താരംകൊണ്ടുതാൻ, തത് കർമ്മബിംബം രചയേത്—ഈ മൂന്നുപ്രകാരവും ബലിബിംബത്തെ ഉണ്ടാക്കാം. ഇദം ത്രയം ഷോഡശധാ ഭക്ത്വാ—ഈ മൂന്നു പ്രകാരം പറഞ്ഞതിനേയും പതിനാറായിട്ടു പകുത്താൽ, രുദ്രാങ്കശൈലാശുഗാഗ്ന്യംശൈഃ — അതിൽ പതിനൊന്ന് ഒമ്പത് ഏഴ് അഞ്ച് മൂന്ന് ഈ അംശങ്ങളെക്കൊണ്ടും കർമ്മബിംബനീളമുണ്ടാക്കാം. കഥചിത് തദൌചിത്യതഃ അധികം ഊനിതം ച കുര്യാത്—കർമ്മബിംബത്തുങ്കലെ യോനിപ്പെട്ടുവരുന്നതിന്റെ ഔചിത്യം നോക്കി ഈ പറഞ്ഞതിൽ അല്പം അധികമായിട്ടും കുറച്ചിട്ടും വേണ്ടിവരും.

കതിസമന്വിതഃ–ചുററമ്പലങ്ങളുടേയും വിളക്കുമാടം തുടങ്ങി പഞ്ചപ്രാകാരങ്ങളുടേയും ബിംബത്തിന്റേയും ശിവലിംഗത്തിന്റെ പീഠത്തിന്റേയും നപുംസകശിലയുടേയും ലക്ഷണങ്ങളോടും കൂടിയിരിക്കുന്നു; ദ്വിതീയഃ പടലഃ സമാപ്തഃ–രണ്ടാമത്തെ പടലം സമാപ്തമായി ഭവിച്ചു.

ഇതി തന്ത്രസമുച്ചയവ്യാഖ്യായാം
ദ്വിതീയഃ പടലഃ സമാപ്തഃ.

---

## തൃതീയഃ പടലഃ.

അനന്തരം മൂന്നാമത്തെ പടലംകൊണ്ടു ഭൂമ്യാദിക തുടങ്ങിയുള്ള ക്രിയകളെ പറയുന്നു:—

കർത്താ പ്രാഗധിവാസകർമ്മദിവസാ-
ന്മിത്രാങ്കസംഖ്യേ ദിനേ
ശൈലേഷുപ്രമിതേഽപി വാഽഥ ഗതയാ-
മായാം ശുഭായാം നിശി
പ്രത്യഗ്ദ്വാരി സുരാലയോദഗുപക-
ണ്ഠേ സംവൃതേ മണ്ഡപേ
മന്ത്രീ തന്തുകശസ്ത്രഗാദികൃതസം-
സ്കാരേഽങ്കുരാരോപണം. ൧

അധിവാസകർമ്മദിവസാത് പ്രാക്–പ്രതിഷ്ഠയുടെ തലേദിവസം ധ്യാനാധിവാസം, ആ ധ്യാനാധിവാസദിവസത്തിങ്കൽനിന്നു മുമ്പിൽ; മിത്രാങ്കസംഖ്യേ ദിനേ അഥവാ ശൈലേഷുപ്രമിതേ–പന്ത്രണ്ടു ദിവസത്താൻ ഒമ്പതു ദിവസത്താൻ ഏഴുദിവസത്താൻ അഞ്ചുദിവസത്താനൊട്ടത്ത്, ഗതയാമായാം ശുഭായാം നിശി–ഏഴര നാഴിക രാത്രി കഴിച്ചപ്പോൾ നല്ലൊരു രാശിയെ അറിഞ്ഞു രാത്രിയിങ്കൽ, സുരാലയോദഗുപകണ്ഠേ–പ്രാസാദത്തിൽ വടക്കുഭാഗത്ത്, പ്രത്യഗ്ദ്വാരി സംവൃതേ മണ്ഡപേ–പടിഞ്ഞാറോട്ടു വാതിലോടുംകൂടി ചുറവും മറച്ചുകെട്ടി ഇരിക്കുന്ന മണ്ഡപത്തിൽ; തന്തുകശസ്ത്രഗാദികൃതസംസ്കാരേ–പ്രാസാദശുദ്ധിയിങ്കൽ പറയുന്നപോലെ നൂലും ദർഭമാലയും ചുററി മൂസ്ത്യാദിധൂപിതാന്തമായ സ്ഥല

ശ്രാദ്ധാദികളെയും ചെയ്തിരിക്കുന്ന സ്ഥലത്ത് മുളയിടുന്നതിന്റെ ക്രിയകളെച്ചെയ്‌വൂ.

ക്ഷേത്രേ വാരിധിവര്‍ഗ്ഗകോഷ്ഠസുവിചി-
ത്രേ ശാലിദര്‍ഭാഗ്രകൈഃ
പീഠാനി പ്രവിധായ തേഷു വിനിദ-
ധ്യാത് പാലികാഃ ഷോഡശ
അസ്ത്രാപ്ക്ഷാളിതവര്‍മ്മസൂത്രകലിതാ
ദൂര്‍വ്വാദിദീപ്താ ലസത്-
കൂര്‍ച്ചാ മൃത്സികതാകരീഷരജസാ
പൂര്‍ണ്ണാ ഹുതാശാദിതഃ. ൭

വാരിധിവര്‍ഗ്ഗകോഷ്ഠസുവിചിത്രേ ക്ഷേത്രേ – പതിനാറു പദങ്ങളില്‍ സ്വസ്തികങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കുന്ന ചതുരക്ഷേത്രത്തുങ്കല്‍, ശാലിദര്‍ഭാഗ്രകൈഃ പീഠാനി പ്രവിധായ – നെല്ലിട്ടു കറുമ്പുല്ലുകളും വച്ച് പീഠങ്ങളെ ഉണ്ടാക്കിയാല്‍; തേഷു ഹുതാശാദിതഃ – ആ പീഠങ്ങളില്‍ അഗ്നികോണില്‍ തുടങ്ങി, അസ്ത്രാപ്ക്ഷാളിതവര്‍മ്മസൂത്രകലിതാഃ – അസ്ത്രംകൊണ്ടും വെള്ളംകൊണ്ടും കഴുകി കവചമന്ത്രംകൊണ്ടു നൂലും ചുറ്റി, ദൂര്‍വ്വാദിദീപ്താഃ – കറുകയും ആലും മാവും ഉഴിഞ്ഞയും ചുറ്റികെട്ടി, ലസത്കൂര്‍ച്ചാഃ – നടുവില്‍ കൂര്‍ച്ചങ്ങളും നാട്ടി, മൃത്സികതാകരീഷരജസാ പൂര്‍ണ്ണാഃ – മണ്ണുകൊണ്ടും മണലുകൊണ്ടും ചാണകപ്പൊടികള്‍കൊണ്ടും നിറച്ചിരിക്കുന്ന, ഷോഡശ പാലികാഃ വിനിദധ്യാത് – പതിനാറു പാലികകളെ തെക്കേവരിയില്‍ പടിഞ്ഞാറോളവും, രണ്ടാംവരിയില്‍ പടിഞ്ഞാറു തുടങ്ങി കിഴക്കോട്ടും, മൂന്നാംവരിയില്‍ കിഴക്കുതുടങ്ങി പടിഞ്ഞാറോട്ടും, വടക്കെ അറ്റത്തെ നാലാംവരിയില്‍ പടിഞ്ഞാറു തുടങ്ങി കിഴക്കോട്ടും ഈശകോണില്‍ കഴിയുമാറു വയ്പൂ.

അസ്ത്രസ്വമന്ത്രജലദുഗ്ദ്ധസമാപ്ലുതാനി
ബീജാനി തത്ര പുരതോ വിനിധായ മന്ത്രീ
ഇഷ്ട്വാംബികേശകൃതനാന്ദ്യഭിധാനകര്‍മ്മാ
പുണ്യാഹമാചരതു മൂര്‍ത്തിധരൈരുപേതഃ. ൮

തത്ര പുരതഃ – അവിടെ പാലികകളുടെ മുമ്പില്‍, അസ്ത്രസ്വമന്ത്രജലദുഗ്ദ്ധസമാപ്ലുതാനി ബീജാനി നിധായ – അസ്ത്രം കൊണ്ടും വെള്ളംകൊണ്ടും തന്റെ മന്ത്രംകൊണ്ടും പാലുകൊണ്ടും കഴുകി

യിരിക്കുന്ന മുളദ്രവ്യങ്ങളെ ഒരു പാത്രത്തിൽ വച്ച്, ഇഷ്ടാംബികേയ കൃതനാന്ദ്യഭിധാനകർമ്മാ — ദേഹശുദ്ധ്യാദി ഗണപതിപൂജാന്തം ചെയ്ത് നാന്ദീമുഖം കല്പിച്ച ദാനംചെയ്ത്, മൂർത്തിധരൈഃ ഉപേതഃ പുണ്യാഹം ആചരേത്-പരികർമ്മികളോടുകൂടി, 'ബീജാംകുരദേവതാഃ പ്രീയന്താം' എന്ന വിശേഷം കൂട്ടി പുണ്യാഹത്തെ തളിപ്പൂ.

പീഠം പ്രപൂജ്യ പരികല്പിതസംസ്ക്രിയാസു
വിഷ്ണും സ്വനാമമനുനാഭ്യർച്ച്യ പാലികാസു
ബീജേഷു തത്തദധിപാംശ്ച പൃഥക്സ്ഥിതേഷു
സമ്മിശ്രിതേഷു യജതാമഥ ചൌഷധീശം. ൪

പീഠം പ്രപൂജ്യ-പിന്നെ പാലികകൾക്കും ബീജങ്ങൾക്കും പീഠപൂജയെച്ചെയ്ത്, പരികല്പിതസംസ്ക്രിയാസു പാലികാസു സ്വനാമമന്ത്രേണ വിഷ്ണും അർച്ചയേൽ-കലശങ്ങൾക്കു പറയുന്നപോലെ ശോഷണാദികളും പാത്രപൂജയും കൂർച്ചപൂജയും രണ്ടിടത്തും ചെയ്ത്, പാലികകളിൽ 'ഓം വിഷ്ണവേ നമഃ' എന്നതുകൊണ്ടു വിഷ്ണുവിനെ ആവാഹിച്ച് 'ഓം ഹൃദയായ നമഃ' ഇത്യാദ്യംഗം ന്യസിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ. പൃഥക്സ്ഥിതേഷു ബീജേഷു തത്തദധിപാൻ ച-മുളദ്രവ്യങ്ങൾ വെവ്വേറെ വയ്ക്കുന്ന പക്ഷത്തുങ്കൽ വെവ്വേറെ അതതിന്റെ അധിപതികളെ ആവാഹിച്ചു പൂജിക്കണം. സമ്മിശ്രിതേഷു ബീജേഷു ഓഷധീശം ച യജതാം-മുളദ്രവ്യങ്ങൾ കൂട്ടി ഒന്നാക്കി ഒരു പാത്രത്തിൽ വയ്ക്കുന്ന പക്ഷത്തുങ്കൽ 'സോം സോമായ നമഃ'-എന്നതുകൊണ്ട് സോമനെ ആവാഹിച്ച് 'സോം ഹൃദയായ നമഃ' ഇത്യാദ്യംഗം ന്യസിച്ചു പൂജിച്ചു അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

മുളദ്രവ്യങ്ങളെ വെവ്വേറെ പൂജിക്കുന്നേടത്ത് ദേവതകളെ പറയുന്നു —

ബ്രഹ്മാ ശ്രീഹ്ര്യധിയവം മുരാരിരധിമു-
ദ്ഗം സ്കന്ദഃ ഷഷ്ഠീശപാദോ-
നിഷ്പാവേഷു മരുത് പ്രിയംഗുഷു ഗുഹോ-
മാഷേഷ്വപാമർത്ത്യാധിപഃ
ഖല്വേഷ്വഗ്നിരിനോധിശാല്യധിരിലം
പ്രേതാധിപ്ര രാജമാ-
ഷേഷ്വേഷപ്രതിരാഢകീഷു ച രമാ
ശ്യാമേഷു സോമഃ ക്രമാത്. ൫

കൃതശുദ്ധിക്രിയോ ഗുരുഃ–ശുദ്ധിക്രിയചെയ്തവനായിരിക്കുന്ന ആചാര്യൻ, ഗന്ധനിശാപാമേദകൈഃ പാലികാദിഃ–അഷ്ടഗന്ധവും മഞ്ഞൾപ്പൊടിയും കലർന്നിരിക്കുന്ന വെള്ളംകൊണ്ട്, തത്തദാഗമസമുക്തൈഃ അണുഭിഃ–അവരവരുടെ ആഗമങ്ങളിൽ പറയപ്പെട്ടിരിക്കുന്ന മന്ത്രംകൊണ്ട്, താനി ബീജാനി സാദരം പ്രോക്ഷയേത്–പാലികകളിൽ വിതച്ചിരിക്കുന്ന ബീജങ്ങളെ സാദരമാകുംവണ്ണം പ്രോക്ഷിപ്പൂ. തതഃ തത്ര ദേവം അധിവാസ്യ സകളീകൃത്യ–പിന്നെ അവിടെ ദേവനെ മൂലംകൊണ്ട് ആവാഹിച്ച് വ്യാപകാംഗാന്തം ന്യസിച്ച്, ഉപഹാരാൻ ക്രമാത് ദത്വാ–അർഘ്യാദികളെ ക്രമംപോലെ കൊടുത്ത്; സ്നാനവിധൌ 'ആപോഹിഷ്ഠാദി' തന്മന്ത്രൈഃ തഥാ സമുക്ഷ്യ–സ്നാനംകഴിഞ്ഞാൽ ആപോഹിഷ്ഠാദി മൂന്ന് ഋക്കുകൊണ്ടും മുമ്പിലെപ്പോലെ വെള്ളംകൊണ്ട് തളിപ്പൂ.

ദത്വാ വസ്ത്രാദിഭൂഷാവധി തദനു യജേത്
തദ്വൽ പഞ്ചോപഹാരൈർ–
നൈവേദ്യാന്തേ പ്രസാദ്യാമലവസനവൃതാ–
ന്യസ്ത്രൈസ്താനി രക്ഷേത്
പ്രാഗാദ്യാസൂപലിപ്താസ്വഥ കുശരുചിരാ–
സ്വാസ്തൃതാസ്വർച്ചയിത്വാ
ദദ്യാത്തദ്രാത്രിപേഭ്യോ ബലിമപി പരിഷ–
ത്സംയുതേഭ്യോ ഗ്രഹേഭ്യഃ. ൮

തദനു വസ്ത്രാദി ഭൂഷാവധി ദത്വാ പഞ്ചോപഹാരൈഃ യജേത്–പിന്നെ വസ്ത്രാദിഭൂഷണാന്തം കൊടുത്ത് ജലഗന്ധപുഷ്പധൂപദീപങ്ങളെക്കൊണ്ട് മൂർത്തിപൂജയും നിവേദിപ്പൂ. നൈവേദ്യാന്തേ പ്രസാദ്യ–നിവേദ്യം കഴിച്ചാൽ പ്രസന്നപൂജയും ചെയ്ത്, അമലവസനവൃതാനി താനി അസ്ത്രൈഃ രക്ഷേത്–അവയെ കോടിവസ്ത്രംകൊണ്ട് മൂടി അസ്ത്രംകൊണ്ട് രക്ഷിപ്പൂ. പ്രാഗാദ്യാസു അഷ്ടദിക്കു-പിന്നെ മുളയിട്ടതിന്റെ കിഴക്കു തുടങ്ങി എട്ടുദിക്കകളിലും, ഉപലിപ്താസ്വഥ കുശരുചിരാസു–മെഴുകി കുരുമ്പുല്ലുകളും വിരിച്ച്, തദ്രാത്രിപേഭ്യഃ പരിഷത്സംയുതേഭ്യഃ ഗ്രഹേഭ്യഃ അർച്ചയിത്വാ–അന്നത്തെ രാത്രീശന്മാരായിരിക്കുന്ന ഗ്രഹങ്ങൾക്കു തന്റെ പാർഷദന്മാരോടും കൂടീട്ട് അതതു മന്ത്രംകൊണ്ട് അർച്ചിച്ചിട്ട്, ബലിം ദദ്യാത്–ബലിയെ തൂകണം.

ഉക്തേഷ്വൂർദ്ധ്വാദിനേഷു പീഠയജനാ-
ന്തേ പാത്രബീജാദിനൈ-
വേദ്യാന്തസവനേഷു ദേവമഭിവാ-
ഹ്യോക്തക്രമാത് പൂജയേത്
രാത്രൗ തത്ര ബലിം ഹരേദിഹ ബലിഃ
ശുദ്ധേന ഭൂതാന്ധസാ
തത്തദ്ദ്രവ്യസമന്വിതേന ചരുണാ
വാഽന്തേ സ്വയം സ്നാതു ച. ൯

ഊർദ്ധ്വാദിനേഷു-രണ്ടാംദിവസം തുടങ്ങിയുള്ള ദിവസങ്ങളിൽ, സവനേഷു-കാലത്തും ഉച്ചയ്ക്കും രാത്രിയിലും മൂന്നുനേരത്തും, പീഠയജനാന്തേ-ദേഹശുദ്ധ്യാദി പീഠപൂജാന്തം ചെയ്തു്, പാത്രബീജാദിനൈവേദ്യാന്തേ-മുക്തേത്-പാലികകളിൽ വിഷ്ണുവിനെ ആവാഹിച്ചു പൂജിച്ചു. ഒടുവിൽ നിവേദ്യസ്ഥാനത്ത് അർഘ്യം വീഴ്ത്തി മാനസപൂജയും ചെയ്തു. പിന്നെ ഗന്ധജനിജലംകൊണ്ടു പവിത്രപാണിയായിട്ടു തളിച്ചു. ദേവം അഭിവാഹ്യ ഉക്തക്രമാത് പൂജയേത്-പിന്നെ ദേവനെ ആവാഹിച്ച് വ്യാപകാന്തം ന്യസിച്ച് അർഘ്യാദികൊടുത്ത് സ്നാനകാലത്തു തളിച്ച് അന്യാദിമൂർത്തിപൂജയെ ചെയ്ത് നിവേദിച്ച് പ്രസന്നപൂജയും ചെയ്തു രക്ഷിപ്പൂ. തത്ര രാത്രൗ ബലിം ഹരേത്-അവിടെ നിത്യവും രാത്രിയിങ്കൽ ബലിയും തൂകു. ഇഹ ബലിഃ ശുദ്ധേന ചരുണാ വാ ഭൂതാന്ധസാ വാ-ഇവിടെ ബലി ശുദ്ധഹവിസ്സുകൊണ്ടുമാം; ഭൂതക്രൂരഹവിസ്സുകൊണ്ടുമാം. തത്തദ്ദ്രവ്യസമന്വിതേന ചരുണാ വാ-അതതു ദേവതകൾക്കു വെവ്വേറെ പറയുന്ന ദ്രവ്യങ്ങളെക്കൊണ്ടുമാം. അന്തേ സ്വയം സ്നാതു ച-ബലികഴിഞ്ഞാൽ ആചാര്യൻ കുളിക്കയും വേണം. ശുദ്ധഹവിസ്സുകൊണ്ടു ബലിതൂകിയാൽ കാൽകഴുകി ആചമിച്ചു ശേഷം ക്രിയകൾ ചെയ്യുകാണന്നു.

ശാലീമാഷയവപ്രിയംഗുതിലമു-
ദ്ഗാഢകമുദ്ഗാസുരീ-
ശിംബശ്യാമകരാജമാഷകമയഃ
ശാർങ്ഗീശദുർഗ്ഗാദിതോ

ബീജേഷ്വബ്ജേ ശിവേ … ഷ്ണ്വോരപയവാ-
ന്ത്യാ/ന്ത്യദ്വിഹീനോ ഗുഹേ
നിർമ്മുദ്ഗാദിരഥാര്യകേ സസ്യമനോ-
വേണുതൃണനീവാരവാൻ. ൨൦

ശാർങ്ഗീശേ ദുർഗാഗ്നി...ശങ്കരനാരായണങ്കലും വിഷ്ണുവിങ്കലും ദുർഗയിങ്കലും; ശാലി=നെല്ല്, മാഷം=ഉഴുന്ന്, യവം=അതു തന്നെ. പ്രിയംഗു=തിന, തിലം=എള്ള്, മുസാ=തുവര, ഖല്വം=മുതിര, മുദ്ഗം=ചെറുപയറ്, രസൂരീ=കടക്, ശിംബം=അമര, ശ്യാമം=ചാമ, രാജമാഷം=വലിയപയറ്, ബീജേഷു=മൂലദ്രവ്യങ്ങൾ, ശിവവിഘ്നേശയോഃ അപയവാന്ത്യഃ-ശിവങ്കലും ഗണപതിയിങ്കലും യവവും വലിയ പയറും കൂടാതെ ശേഷമുള്ള പത്തുകൂട്ടം മൂലദ്രവ്യങ്ങൾ; ഗുഹേ അന്ത്യദ്വിഹീനാഃ=സുബ്രഹ്മണ്യങ്കൽ ചാമയും വലിയപയറും കൂടാതെ ശേഷം പത്തുകൂട്ടം മൂലദ്രവ്യങ്ങൾ; ആര്യകേ നിർമ്മുദ്ഗാദിഃ സസ്യമനോവേണുതൃണനീവാരവാൻ - ശാസ്താവിങ്കൽ ചെറുപയറ് കടക് അമര ചാമ വലിയ പയറ് ഇവ അഞ്ചു കൂടാതെ ശേഷം ഏഴും കോതമ്പും മുളനെല്ലും വരിനെല്ലുംകൂടി പത്തുകൂട്ടം മൂലദ്രവ്യങ്ങൾ.

ബീജാനി വഹ്നിഭുവി വാ ശിവവത്; സമൂലം
പ്രക്ഷാളനേഽണരഖിലേഷു ഹരാവിനാർണ്ണം
തത്രേശപാര ഭവതി തത്പുരുഷഃ പ്രവാപേ
സ്യാത് ത്ര്യംബകാണരധിശ്രുലി പരേഷു മൂലം. ൨൧

വഹ്നിഭുവി ബീജാനി ശിവവത് വാ-സുബ്രഹ്മണ്യങ്കൽ മൂലദ്രവ്യങ്ങൾ ശിവനെപ്പോലെയുമാം. അഖിലേഷു പ്രക്ഷാളനേ സമൂലം അണഃ-എല്ലാവക്കും പാലുകൊണ്ടു ദ്രവ്യങ്ങളെ കഴുകുന്നിടത്ത് തന്റെ തന്റെ മൂലമന്ത്രം; ഹരൌ ഇനാർണം-വിഷ്ണുവിങ്കൽ കഴുകുവാൻ ദ്വാദശാക്ഷരം; തത്ര ഈശപാരേ തത്പുരുഷഃ-ശിവങ്കൽ കഴുകുവാൻ 'തത്പുരുഷായ വിദ്മഹേ' ഇത്യാദിഗായത്രീ. അധിശ്രുലി പ്രവാപേ ത്ര്യംബകാണഃ-ശിവങ്കൽ ദ്രവ്യങ്ങളെ വിതപ്പാൻ 'ത്ര്യംബകായ ശർവായ' ഇത്യാദിമന്ത്രം. പരേഷു മൂലം സ്യാത് - ശേഷമെല്ലാവക്കും വിതപ്പാൻ തന്റെ മൂലം ഭവിക്കും.

നമഃ; സ്കന്ദജലാഃ- സ്കന്ദഗ്രഹേഭ്യോ നമഃ ജലഗ്രഹേഭ്യോ നമഃ ശിവാഃ-ശിവഗ്രഹേഭ്യോ നമഃ; ദ്വിഷഡ്ദേവതാഃ സ്മൃതാഃ-ഇങ്ങനെ പന്ത്രണ്ടുദിവസത്തേയ്ക്കും ബലിമന്ത്രങ്ങൾ പറയപ്പെട്ടു. അത്ര രാത്രിക്ലൃപ്ത്യാ യോജ്യാഃ-ഇവിടെ എത്ര ദിവസം മുളപൂജവേണമെന്നാൽ അത്ര ദിവസത്തെ മന്ത്രങ്ങൾ എടുത്തുകൊള്ളു.

ഭൂതപിതൃയക്ഷനാഗ-
ബ്രഹ്മശിവാ ബലിഭുജഃ സ്മൃതാ വിഷ്ണ്വന്താഃ
ഹരിഹരദുർഗാഹരിഷു
സ്കന്ദ ഇമേ ശിവസമുക്തബീജാപ്തിവിധൌ. ൧൩

ഹരിഹരദുർഗാഹരിഷു-ശങ്കരനാരായണങ്ങളിലും വിഷ്ണുവിങ്കലും ദുർഗയിങ്കലും, ഭൂതപിതൃയക്ഷനാഗബ്രഹ്മശിവാഃ വിഷ്ണ്വന്താഃ-ഭൂതഗ്രഹേഭ്യോ നമഃ പിതൃഗ്രഹേഭ്യോ നമഃ യക്ഷഗ്രഹേഭ്യോ നമഃ നാഗഗ്രഹേഭ്യോ നമഃ ബ്രഹ്മഗ്രഹേഭ്യോ നമഃ ശിവഗ്രഹേഭ്യോ നമഃ വിഷ്ണുഗ്രഹേഭ്യോ നമഃ; ബലിഭുജഃ സ്മൃതാഃ-ഇങ്ങനെ ഏഴു ദിവസത്തേയ്ക്കും ബലിദേവതകൾ പറയപ്പെട്ടു. ശേഷം ദിവസമുണ്ടെങ്കിൽ ഒടുക്കത്തേതുതന്നെ. സ്കന്ദേ ശിവസമുക്തബീജാപ്തിവിധൌ ഇമേ-സുബ്രഹ്മണ്യങ്കൽ ശിവനു പറഞ്ഞ മുളദ്രവ്യങ്ങൾ ആകുമ്പോൾ ബലിമന്ത്രങ്ങൾ ഈ വിഷ്ണുവിന്നു പറഞ്ഞതു തന്നെ.

ഭൂതേശേ ബലിഭാജോ-
ഭൂതപിശാചാശ്ച യക്ഷനാഗാശ്ച
ബ്രഹ്മശിവവിഷ്ണുപിതരഃ
സസർവ്വദേവാ ഗ്രഹാ നവ പ്രോക്താഃ. ൧൪

ഭൂതേശേ-ശാസ്താവിങ്കൽ, ഭൂതപിശാചാഃ യക്ഷനാഗാഃ ച-ഭൂതഗ്രഹേഭ്യോ നമഃ പിശാചഗ്രഹേഭ്യോ നമഃ യക്ഷഗ്രഹേഭ്യോ നമഃ നാഗഗ്രഹേഭ്യോ നമഃ. ബ്രഹ്മശിവവിഷ്ണുപിതരഃ സസർവ്വദേവാഃ-ബ്രഹ്മഗ്രഹേഭ്യോ നമഃ ശിവഗ്രഹേഭ്യോ നമഃ വിഷ്ണുഗ്രഹേഭ്യോ നമഃ പിതൃഗ്രഹേഭ്യോ നമഃ സർവ്വദേവഗ്രഹേഭ്യോ നമഃ; ബലിഭുജഃ നവ ഗ്രഹാഃ പ്രോക്താഃ-ഇങ്ങനെ ഒമ്പതു ദിവസത്തേയ്ക്കു ബലിഗ്രഹങ്ങൾ പറയപ്പെട്ടു. അധികം ദിവസമുണ്ടെങ്കിൽ ഒടുക്കത്തേതുതന്നെ.

മൂന്നാംദിവസം ഭൂതഗ്രഹേഭ്യഃ എന്നും വേണം. ബലിദ്രവ്യങ്ങളും അതതിന്റേതായിട്ടുവരണം. നാലാംദിവസം തുടങ്ങി ഏഴാം ദിവസംവരെയും ഗന്ധർവ്വയക്ഷരാക്ഷസപിശാചഗ്രഹങ്ങൾ തന്നെ. അഷ്ടമേ അഹനി ഭൈരവേന സ്കന്ദഗ്രഹേഭ്യഃ ബലിഃ-എട്ടാംദിവസം ശർക്കരപ്പായസംകൊണ്ട് സ്കന്ദഗ്രഹങ്ങൾക്കായിക്കൊണ്ട് ബലിയെ ച്ചെയ്‌വൂ. തതഃ പരസ്താത് ക്ഷൈരേയേണ ച—ഒമ്പതാംദിവസം തുടങ്ങി കഴിവോളം പാൽപ്പായസം കൊണ്ടുതന്നെ സ്കന്ദഗ്രഹ ങ്ങൾക്ക ബലിയെച്ചെയ്‌വൂ. എട്ടാംദിവസം തുടങ്ങിയാൽ സ്കന്ദ ഗ്രഹേഭ്യോ നമഃ എന്നു തന്നെ ബലിമന്ത്രം.

ഹാരിദ്രം ദധിലാജസക്തുപലലാ-
ഢ്യം ഭൂതക്രൂരാഹ്വയം
പ്രാചീനം തിലതണ്ഡുലം പരമൗദു-
മ്ബം ലാജധാനാചിതം
യാക്ഷം നാഗമശനാദി കേരരസശാ-
ലീപിഷ്ടസക്തൂത്തരം
പാഃശോജാക്ഷാമന്നപൂപപരം
ഗൌളൌദനം സപ്തമം. ൬. ൧

ദിവസേഽഷ്ടമേ പായസാന്നം
കൃസരം നവമേ പായസാന്നമത ഊർദ്ധ്വം
ദ്രവ്യാണി വിഷ്ണുദുർഗാ-
ഹരീശഷണ്മാതുരേഷ്വാഹുഃ. ൬. ൨

വിഷ്ണുദുർഗ്ഗാഹരീശഷണ്മാതുരേഷു—വിഷ്ണുവിങ്കലും ദുർഗ്ഗയിങ്കലും ശങ്കരനാരായണങ്കലും സുബ്രഹ്മണ്യങ്കലും, ഹാരിദ്രം ദധിലാജസക്തുപലലാഢ്യം ഭൂതക്രൂരാഹ്വയം പ്രാചീനം—മഞ്ഞളും തയിരും മലരും അരിവറുത്തു പൊടിച്ചതും എള്ളുവറുത്തതും കൂടിയ ഹവിസ്സ് ഒന്നാംദിവസം ഭൂതഗ്രഹത്തിന്നു ഭൂതക്രൂരമെന്നു പേരാകുന്നതും. തിലതണ്ഡുലം പരം—എള്ളും അരിയും കൂടിയ ഹവിസ്സ് രണ്ടാംദിവസം പിതൃഗ്രഹത്തിന്നു, ലാജധാനാചിതം ഉദുംബം യാക്ഷം—മലരും അരിവറുത്തതും ഉഴുന്നും കൂടിയ ഹവിസ്സ് മൂന്നാം ദിവസം യക്ഷഗ്രഹത്തിന്ന്. കേരരസശാലീപിഷ്ടസക്തു നാഗം—തേങ്ങാപ്പാലും നെല്ല് അരച്ചതും അരി വറുത്തതും കൂടിയ ഹവിസ്സ്

നാലാംദിവസം നാഗഗ്രഹത്തിന്ന്. പായസാജ്യാക്ഷതം ഉത്തരം– താമരപ്പൂവും അക്ഷതവും ഹവിസ്സും കൂടിയത് അഞ്ചാംദിവസം ബ്രഹ്മഗ്രഹത്തിന്ന്. അന്നപൂപം അപരം-ഹവിസ്സും അപ്പവും കൂടി ആറാംദിവസം ശിവഗ്രഹത്തിന്ന്. ഗൌളൌദനം സപ്തമം– ശർക്കരപ്പായസം ഏഴാംദിവസം വിഷ്ണുഗ്രഹത്തിന്നും, അഷ്ടമേ ദിവസേ പയോന്നം–എട്ടാം ദിവസം പാൽപ്പായസം വിഷ്ണുഗ്രഹത്തിന്നും, നവമേ കൃസരം– ഒമ്പതാംദിവസം എള്ളുവറുത്തതും ഹവിസ്സും കൂടി വിഷ്ണുഗ്രഹത്തിന്നും, അത ഊർദ്ധ്വം പയോന്നം– പത്താംദിവസം മുതൽ പാൽപ്പായസം തന്നെയും, ദ്രവ്യാണി ഉശന്തി–ബലിദ്രവ്യങ്ങളെ ഇച്ഛിക്കുന്നു.

ഭൂതാന്നൈസ്തൈലമാംസൌദനരജനിരജഃ–
സക്തുഭിർലാജധാനാ–
ദധ്യൌദനൈസ്തഥാ തണ്ഡുലപിഷ്ടമലരജഃ–
സക്തുകേരീപയോന്നൈഃ
സ്യാത് പദ്മവ്രീഹിദൂർവാക്ഷതയവതിലസി–
ദ്ധാർത്ഥഗന്ധൈർഗുളാന്നൈർ–
ഭൈക്ഷ്യാന്നൈർദ്ദധികാന്നൈർബ്ബലിരിഹ കഥിതാ–
ന്നൈഃ ക്രമാദ് ഭൂതനാഥേ. ൨൩.

ഭൂതനാഥേ- ശാസ്താവിങ്കൽ, ഭൂതാന്നൈഃ–ഒന്നാംദിവസം ഹരിദ്രാദിഭൂതക്രൂരഹവിസ്സുകൊണ്ടും, തൈലമാംസൌദനരജനിരജസ്സക്തുഭിഃ–രണ്ടാംദിവസം എണ്ണയും മാംസപ്രതിനിധിയായ വത്സനം മഞ്ഞൾപ്പൊടിയും അരി വറുത്തതും കൂടിയ ഹവിസ്സുകൊണ്ടും, ലാജധാനാദധ്യൌദനൈഃ-മൂന്നാംദിവസം മലരും അരിവറുത്തതും തൈരും ഊമന്നം കൂടിയ ഹവിസ്സുകൊണ്ടും, തഥാ തണ്ഡുലപിഷ്ടമലരജസ്സക്തുകേരീപയോന്നൈഃ-നാലാംദിവസം വെളുത്ത അരിപ്പൊടിയും അരി വറുത്തതും തേങ്ങാപ്പാലും കൂടിയ ഹവിസ്സുകൊണ്ടും, പദ്മവ്രീഹിദൂർവാക്ഷതയവതിലസിദ്ധാർത്ഥഗന്ധൈഃ– അഞ്ചാംദിവസം താമരപ്പൂവും നെല്ലും കറുകയും അക്ഷതവും യവവും എള്ളും കടുകും അഷ്ടഗന്ധവും കൂടിയ ഹവിസ്സുകൊണ്ടും, ഗുളാന്നൈഃ–ആറാം ദിവസം ശർക്കരപ്പായസം കൊണ്ടും, ഭൈക്ഷ്യാന്നൈഃ–ഏഴാംദിവസം പാൽപ്പായസം കൊണ്ടും, ദധി

കാലെന്നു്_എട്ടാംദിവസം തൈരിൽ വീഴ്ത്തി വെന്ത ഹവിസ്സുകൊണ്ടും, ചരുവെന്നു്_ഒമ്പതാംദിവസം പുഷ്പങ്ങളോടുകൂടിയ ഹവിസ്സുകൊണ്ടും, ഇതി ബലിഃ സ്യാത്_ഇവിടെ ബലി ഭവിക്കും.

പൌർവ്വാഹ്നികേ പ്രേതബലീൻ സരൂപാൻ
സംഗൂഢപീഠാദിചിതീസ്തഥൈതാൻ
ബീജാങ്കുരാൻ മന്ത്രിവരാധിവാസ-
കർമ്മണ്യമുഷ്മിൻ വിനിയോജയേച്ച. ൨. ൮

മന്ത്രിവരഃ_ആചാര്യശ്രേഷ്ഠൻ, അമുഷ്മിൻ അധിവാസകർമ്മണി-ഈ മുളയ്ക്കു് ഉപാംഗമായിരിക്കുന്ന അധിവാസദിവസത്തുങ്കൽ, പൌർവ്വാഹ്നികേ_നേരത്തെതന്നെ ഒരു പൂജകഴിഞ്ഞാൽ, പ്രേതബലീൻ_സംഗൂഢപീഠാദിചിതീൻ_പുറവും അട്ടിവസത്തെ ബലിയും തൂകി പീഠശക്തിയും ബീജഗതശക്തിയും ഉപാസിച്ച്, സരൂപാൻ ഏതാൻ ബീജാങ്കുരാൻ_മനോഹരങ്ങളായിരിക്കുന്ന മുളപ്പാലികകളെ, അധിവാസകർമ്മണി വിനിയോജയേത്-ധ്യാനാധിവാസത്തിന്റെ ശയ്യാപൂജകഴിഞ്ഞാൽ ശയ്യയുടെ പുറവും കൊണ്ടുചെന്നു വച്ചപ്പൂ.

സംസ്ഥാപ്യ കേതും ബലിപീഠബാഹ്യേ
ധ്വജോപതാകാനിജവാഹനാഢ്യം
ത്രിസന്ധ്യമഭ്യർച്ച്യ കിരേദ് ബലിം ച
തത്പ്രക്രിയാം വച്മി മഹോത്സവേഽതഃ.
൨. ൯

ബലിപീഠബാഹ്യേ-മുളയിട്ടാൽ രാത്രിയിൽ വലിയ ബലിക്കല്ലിന്റെ പുറത്തു് മൂന്നു കോൽ മാറിക്കഴിച്ചു്, ധ്വജോപതാകാനിജവാഹനാഢ്യം കേതും സംസ്ഥാപ്യ-മണിയും മാലയും കൊടിക്കൂറയും വാഹനവും കൂടി ഇരിക്കുന്ന കവുങ്ങുകൊണ്ടുള്ള കൊടിമരത്തെ നാട്ടി വാഹനത്തെ പൂജിപ്പൂ. ത്രിസന്ധ്യം അഭ്യർച്ച്യ ബലിം കിരേത് പകലിന്നു നിത്യവും മൂന്നു നേരവും കൊടിമരത്തും മൂട്ടിൽ വാഹനത്തിന്നു് അർച്ചിച്ചു ബലിയും തൂകണം. തത്പ്രക്രിയാം മഹോത്സവേഽതോ വച്മി_കൊടിമരം നാട്ടുന്നതിന്റെ ക്രിയ മേലാൽ പടലത്തിൽ ഉത്സവക്രിയയിങ്കൽ പറയുന്നുണ്ടു്.

ഇങ്ങിനെ മുളയിടുന്നതിനെ പറഞ്ഞിട്ട് ബിംബപരിഗ്രഹത്തെ പറയുന്നു:—

അധിവാസവിധാനവാസരാത് പ്രാ-
ഗഥ തുൎയ്യേ/ഹനി സാധകഃ സ്വക്ലൃപ്താം
പ്രതിമാം പരിഗൃഹ്യ കാരവൎയ്യാ-
ദപരാഹ്ണേ/പ്സ്വധിവാസയേച്ച ശൈലീം. [൨൬

സാധകഃ-ആചാൎയ്യൻ, അധിവാസവിധാനവാസരാത് പ്രാക് തുൎയ്യേ അഹനി-പ്രധാനാധിവാസദിവസത്തിങ്കൽനിന്നു മുമ്പിൽ നാലാംദിവസത്തിങ്കൽ; സ്വക്ലൃപ്താം (ശൈലീം) പ്രതിമാം കാരവൎയ്യാത് പരിഗൃഹ്യ-നല്ല ലക്ഷണങ്ങളോടുകൂടിയുണ്ടാക്കിയിരിക്കുന്ന ശിലാമയമായ മൂലബിംബത്തെ ശില്പിയുടെ കൈയിൽ നിന്നു പരിഗ്രഹിച്ചിട്ട്; അപരാഹ്ണേ അപ്സു അധിവാസയേൽ-അപരാഹ്ണസമയത്തിങ്കൽ തീൎത്ഥജലത്തിൽ അധിവസിപ്പിക്കണം.

അതിന്റെ ക്രിയകളെ പറയുന്നു:—

സ്നാത്വാ സമാചമ്യ സമഞ്ജിതാത്മാ
മന്ത്രീ സമഭ്യൎച്ച്യ ഗണാധിനാഥം
സന്തൎപ്പ്യ വിപ്രാൻ ശിവദിക്പ്രക്ലൃപ്ത-
മണ്ഡപേ നേത്രവിധിം വിദധ്യാത്. ൨൭

മന്ത്രീ സ്നാത്വാ സമാചമ്യ സമഞ്ജിതാത്മാ-ആചാൎയ്യൻ കുളിച്ചു കോടിവസ്ത്രമുടുത്തു കാലും കഴുകി സ്ഥാനാന്തരത്തിങ്കൽ ഇരുന്നു ദേഹശുദ്ധിശംഖപൂരണാത്മാരാധനകളെച്ചെയ്തു; ഗണാധിനാഥം സമഭ്യൎച്ച്യ-സ്വസ്തികത്തിൽ ഗണപതിയെ പൂജിച്ചു [മുമ്പിൽ സ്വസ്തികത്തിൽ നെല്ലുമരിയുമിട്ടു പീഠം കല്പിച്ച് അതിൽ പൊന്നുംകിണ്ണവും തുളസിയും വെച്ചു പീഠപൂജ തുടങ്ങി കൂൎച്ചന്യാസാന്തം ചെയ്തു തേങ്ങാ നെയ്യുംകൂട്ടി നിവേദിച്ചു മൂലംകൊണ്ടു പൂജിപ്പൂ. അതിന്റെ വടക്കുഭാഗത്തു പല്ലകം വിരിച്ച് അതിൽ തന്റെ തന്റെ ശോധനദ്രവ്യങ്ങളെയും വെച്ചു ശോഷണാദിത്രയം ചെയ്തു അൎഘ്യം കൊണ്ടു പൂജിച്ചു മൂലം പത്തു ജപിപ്പൂ.]; വിപ്രാൻ സന്തൎപ്പ്യ-പിന്നെ ബ്രാഹ്മണഭോജനങ്ങളെയും ചെയ്തു, ശിവദിക്പ്രക്ലൃപ്തമണ്ഡപേ നേത്രവിധിം വിദധ്യാത്-ഈശകോണിൽ ബിംബപരിഗ്രഹത്തിന്നായിട്ടു കെട്ടി അലംകരിച്ചിരിക്കുന്ന മണ്ഡപത്തിൽ പോയി നേത്രോല്ലേഖനത്തെ ചെയ്വൂ.

സംയോജ്യാജ്യമധു സുവർണ്ണചഷകേ
സഞ്ജപ്യ മധുപ്രകൃതികം
ശുദ്ധസാലയസമ്മുഖീനശയനീ-
യന്യസ്തബിംബാക്ഷിണീ
സൂച്യഗ്രേണ വിലിഖ്യ സാജ്യമധുനാ
തക്ഷ്ണാ സമുൽകീർണ്ണേ തേ
പ്രോക്ഷ്യാപൂർയ്യ തഥൈവ സാജ്യമധുനാ
ശയ്യാദി തക്ഷ്ണേർപ്പയേൽ. ൨൩

സുവർണ്ണചഷകേ ആജ്യമധു സംയോജ്യ മധുപ്രകൃതികം സഞ്ജപ്യ—പൊന്നുംകിണ്ണത്തിൽ തേനും നെയ്യും കൂട്ടിയതിനെ 'മധുവാതാ' ഇത്യാദി മൂന്ന് ഋക്കുകളെ തൊട്ടു ജപിച്ച് ശുദ്ധസാലയസമ്മുഖീനശയനീയന്യസ്തബിംബാക്ഷിണീ— പ്രാസാദത്തിനെ നോക്കിയിരിക്കുന്ന ശയ്യയിങ്കൽ ശില്പിയാൽ കിടത്തിയിരിക്കുന്ന ബിംബത്തിന്റെ കണ്ണുകളെ, സാജ്യമധുനാ സൂച്യഗ്രേണ വിലിഖ്യ—തേനും നെയ്യും പുരിച്ചിരിക്കുന്ന പൊന്നുംഊശിയുടെ അഗ്രം കൊണ്ടു കണ്ണുകളെ കീറിയാൽ, തക്ഷ്ണാ തേ സമുൽകീർണ്ണേ—ശില്പി അടുത്തു വന്ന് ആ കണ്ണുകളെ ശസ്ത്രംകൊണ്ട് ഉണ്ടാക്കിയാൽ, പ്രോക്ഷ്യ സാജ്യമധുനാ തഥൈവ ആപൂർയ്യ — ആചാർയ്യൻ ചെന്ന് വെള്ളംകൊണ്ടു ബിംബത്തെ തളിച്ച് ശേഷമുള്ള തേനും നെയ്യും കൂട്ടിയതിനെ കണ്ണിൽ നിറച്ച്; ശയ്യാദി തക്ഷ്ണേ അർപ്പയേൽ—അവിടെ ഉപയുക്തങ്ങളായ ശയ്യ തുടങ്ങിയുള്ളവയെ ശില്പിക്കായിക്കൊണ്ടു കൊടുപ്പൂ.

ശയ്യായാം ശയിതസ്യ ശർവ്വഗുഹയോർ-
ബിംബസ്യ ദദ്യാദ് ബലിം
ദദ്യാദ്ദിക്ഷ്വാജ്യപലപായസേന പരിതഃ
പ്രാദേശാദധ്യുന്നതേന
മൂർധന്യക്ഷതസർഷപാച്ഛദകുസുമം
ന്യസ്യേത് ത്രിസൂത്ര തതഃ
സൂത്രം ചന്ദനചർച്ചിതം ച മണിരേ-
ഖായാമനന്നാ ക്ഷിപേത്. ൨൪

ശിവന്റെയും സുബ്രഹ്മണ്യന്റെയും വിശേഷം:—ശയ്യായാം ശയിതസ്യ ശർവ്വഗുഹയോഃ ബിംബസ്യ—ശയ്യയിങ്കൽ കിടത്തിയിരി

ക്കന്ന ശിവലിംഗത്തിന്റേയും സുബ്രഹ്മണ്യബിംബത്തിന്റേയും, രാജ്യാജ്യാജ്ഞപലപായസേന, ദേവതാഭ്യോന്നാ പരിതഃ പ്രാക് ബലിം ദദ്യാത്-കട്ടകം നെയ്യും കൂട്ടി ഇരിക്കുന്ന പായസാന്നം കൊണ്ടു "ദേവതാഭ്യഃ പിതൃഭ്യഃ" ഇത്യാദിമന്ത്രംകൊണ്ടു കിഴക്ക തുടങ്ങി എട്ടു ദിക്കിലും മുമ്പിൽ തന്നെ ബലിയെ തൂകു. തതഃ ത്രിനേത്രേ മൂർദ്ധ്നി-പിന്നെ ശിവലിംഗത്തിന്റെ ശിരസ്സിങ്കൽ, അക്ഷതസഷ്പാച്ഛകസുമം ന്യസേത്-അക്ഷതവും കട്ടകം വെളുത്ത പൂക്കളും കൂടി ന്യസിപ്പൂ. ചന്ദനചച്ചിതം സൂത്രം അനേന മണിരേഖായാം ക്ഷിപേത്-പിന്നെ ചന്ദനപങ്കത്തിൽ മുക്കിയിരിക്കുന്ന നൂൽചരടിനെ ഈ പറയുന്ന മന്ത്രംകൊണ്ടു മണിരേഖയിങ്കൽ സ്പർശിപ്പിച്ചു വയ്പൂ.

"ഓം നമോ ഭഗവതേ രുദ്രായ
ഹിരണ്യരേതസേ മഹാത്മനേ
ശിവായ ശിവരൂപായ
ഉമാപ്രിയായ നമോ നമഃ."

ഇതു ചരടിനെ ഇടുവാനുള്ള മന്ത്രം.

സംപ്രോക്തക്രമതോ വിലോചനവിധിം
കുര്യാദ് ഗൃഹേ/ഥദാപരേ
/ഘോരേണാജ്യമധു സദ്യോജ്യ മധുമ-
ന്ത്രം പ്രജപ്യാമുനാ
സൂച്യഗ്രേണ വിലിഖ്യ ലക്ഷ്മമനിരേ-
ഖാപാർശ്വപാരഖാനപി ച
തക്ഷ്ണാ തദ്വിരചയ്യ സർവമഥ ദ-
ധ്യാജ്യേന സംപൂരയേത്. ൩൦

അഥ ഗൃഹേ സംപ്രോക്തക്രമതഃ വിലോചനവിധിം കുര്യാത്-പിന്നെ ബലി തൂകിയാൽ സുബ്രഹ്മണ്യങ്കൽ പറഞ്ഞ പോലെ ആജ്യമധുകൊണ്ടു നേത്രോന്മേഷണത്തെച്ചെയ്‌വൂ. ശിവേ അഘോരേണ ആജ്യമധു സദ്യോജ്യ മധുമന്ത്രം പ്രജപ്യ-ശിവങ്കൽ അഘോരനെക്കൊണ്ടു നെയ്യും തേനും കൂട്ടി പൂജിച്ചു 'മധുവാതാ' ഇത്യാദി മൂന്നു ഋക്കും ജപിച്ചാൽ, സൂച്യഗ്രേണ അമുനാ

മണിരേഖാപാർശ്വരേഖോപചിതം ലക്ഷ്മ വിലിഖ്യ-സൂച്യഗ്രം കൊണ്ടു ആജ്യമധുക്കളെ എടുത്ത് ലക്ഷണത്തേയും മണിരേഖയേയും പാർശ്വരേഖകളേയും ലേഖനംചെയ്തു, തക്ഷ്ണാ തദ്വിരചയ്യ മധ്വാജ്യേന സർവം പൂരയേത്-ശില്പിയെക്കൊണ്ട് ലക്ഷ്മാദി രേഖകളെ ഉണ്ടാക്കിച്ചാൽ തളിച്ച തേനും നെയ്യും കൂട്ടിയതു കൊണ്ട് അവറ്റെ പൂരണം ചെയ്വൂ.

സന്തുഷ്ടേന തക്ഷ്ണാ നിജായതനവദ്
ഭദ്രാസനേ സ്ഥാപിതം
തക്ഷ്ണാ തത്കരതഃ പ്രഗൃഹ്യ യജമാ-
നേനാഥ തത് പ്രാപിതം
താരേണ പ്രവിലോക്യ തച്ചരണയോ-
സ്താരം പ്ലുതം പ്രോച്ചരൻ
ഗൃഹ്ണീയാന്മന്ത്രബിംബമുദ്ഗതകുശാ-
ഗ്രാഭ്യാം കരാഭ്യാം ഗുരുഃ. ൩൫

ഗുരുഃ സന്തുഷ്ടേന തക്ഷ്ണാ-ആചാര്യൻ സമ്മാനങ്ങളെ കൊടുത്തു സന്തോഷിപ്പിക്കപ്പെട്ടിരിക്കുന്ന ശില്പിയെക്കൊണ്ട്; നിജായതനവത് ഭദ്രാസനേ സ്ഥാപിതം-പ്രാസാദത്തിങ്കൽ ഭാവിയായിരിക്കുന്ന പ്രതിഷ്ഠയിങ്കലേപ്പോലെ മുഖംവരുമാറ് മരംകൊണ്ട് ഉണ്ടാക്കിയിരിക്കുന്ന ഭദ്രപീഠത്തിങ്കൽ വച്ചിട്ട്. അഥ യജമാനേന തത്കരതഃ പ്രഗൃഹ്യ-പിന്നെ ഉടയാളരാൽ ശില്പിഹസ്തത്തിങ്കൽ നിന്നു ബിംബത്തെ പ്രതിഗ്രഹിച്ച്; പ്രാപിതം ബിംബം താരേണ പ്രവിലോക്യ-ആചാര്യനായിക്കൊണ്ടു കൊടുക്കുന്നപ്പോൾ ബിംബത്തെ പ്രണവംകൊണ്ട് കേശാദിപാദാന്തം നോക്കി; പ്ലുതം താരം പ്രോച്ചരൻ-പ്ലുതമായിട്ട് പ്രണവത്തെ ജപിച്ച്; ഉദ്ഗതകുശാഗ്രാഭ്യാം കരാഭ്യാം മന്ത്രബിംബം ഗൃഹ്ണീയാത്-രണ്ടു കൈയിലും പിടിച്ചിരിക്കുന്ന ദർഭാഗ്രങ്ങളെക്കൊണ്ട് ബിംബത്തിൽ പാദാഗ്രങ്ങളിൽ അഭിവാദ്യരൂപേണ തൊട്ട് ബിംബത്തെ പരിഗ്രഹിപ്പൂ.

അനന്തരം ശോധ്യങ്ങളെ പറയുന്നു:—

പാദ്യാദർഘ്യകധന്യമാല്യലളിതമാ-
സ്തൂരാംബുഭിഃ ശ്രീപതൗ
സാജ്യൈശ്ചൈശകവല്ലുദ്ഭസിതാച്യു-
ഷ്ണൈർഗന്ധതോയൈഃ ശിവേ

വെള്ളവും മണ്ണും തന്റെ തോലികളും ദർഭമുഷ്ടിയും വെള്ളവും തേനും നെയ്യും കടലപ്പൊടിയും ഇവററകൊണ്ടും; ശാസ്തരി സാംബുദർഭകുശമൃത്പഞ്ചഗവ്യകൈഃ ശാലിപിഷ്ടാദിഭിഃ ച–ശാസ്താവിങ്കൽ വെള്ളവും ദർഭകളും കുശയും മണ്ണും തോലികളും പഞ്ചഗവ്യവും നെല്ലു പൊടിച്ചതും വെള്ളവും ഇവററകൊണ്ടും; സ്വമൂലമന്ത്രാ സ്വാസ്ത്രേണ വാ ക്രമതഃ ശോധയേത്-തന്റെ മൂലമന്ത്രംകൊണ്ടുതാൻ തന്റെ അസ്ത്രംകൊണ്ടുതാൻ ബിംബത്തെ യഥായോഗ്യമാകുംവണ്ണം ശോധിപ്പൂ.

മുദ്ഗനിശായവശാലീ
ഗോധൂമസുവർണ്ണജാനി ചൂർണ്ണാനി
സ്ഥാണൌ സ്വബിംബകലശാ-
ദ്യവഗന്തവ്യം മൃദാദി സർവ്വേഷു. ൯൨

സ്ഥാണൌ-ശിവങ്കൽ, മുദ്ഗം-ചെറുപയറ്, നിശാ-മഞ്ഞൾ, യവം- അതുതന്നെ; ഗോധൂമം-ഗോതമ്പ്, സുവർണ്ണം-പൊന്ന് ചൂർണ്ണാനി-ഇവ ഒക്കെയും പൊടിച്ചതു കൂട്ടിയതു പൊടികൾ, സർവ്വേഷു മൃദാദി സ്വബിംബകലശാത് അവഗന്തവ്യം- എല്ലാ ദേവന്മാരിലും മണ്ണുകൾ തോലികൾ ഇത്യാദി തന്റെ ബിംബശുദ്ധികാലത്തുങ്കൽ പറയുന്നതു് എടുത്തുകൊള്ളണം.

അഥാലംകൃത്യ ഗന്ധാദ്യൈഃ
കുര്യാന്നീരാജനം ശിവേ
വിഷ്ണ്വാദൌ നിജഹോമാന്തേ
വിഘ്നാദൌ കൌതുകാന്തതഃ. ൯൩

അഥ ശിവേ ഗന്ധാദ്യൈഃ അലംകൃത്യ നീരാജനം കുര്യാത്-ശോധനചെയ്താൽ ശിവങ്കൽ ഗന്ധപുഷ്പമാലകൾകൊണ്ടു് അലങ്കരിച്ചു നീരാജനത്തെ ഉഴിവൂ. വിഷ്ണ്വാദൌ നിജഹോമാന്തേ-വിഷ്ണുവിനും ദുർഗ്ഗയ്ക്കും സുബ്രഹ്മണ്യനും അക്ഷതഹോമംചെയ്തു സമ്പാതസ്പർശനം ചെയ്താൽ നീരാജനം ഉഴിവൂ. വിഘ്നാദൌ-ഗണപതിക്കും ശങ്കരനാരായണനും ഇവരുടെ കാപ്പുകെട്ടിയാലും ശാസ്താവിനു അലങ്കരിച്ചാലും നീരാജനത്തെ ഉഴിവൂ.

ഇനി അക്ഷതഹോമത്തെ പറയുന്നു: —

അഗ്രേഽഗ്നിം വിനിധായ തത്ര വിധിവദ്
വിഷ്ണൌ സദുർഗ്ഗാഗുഹേ
പ്രത്യേകം ശതശശ്ശമീദളമിള-
ദ്ഭിഃ സാജ്യൈരക്ഷതൈഃ
സപ്തവ്യാഹൃതിഭിർജ്ജുഹോതു ജിനവ-
ർണ്ണേനാത്ര പൂർണ്ണാഹുതൌ
സമ്പാതം പ്രതിമാംഗപൂർത്തിവിധയേ
പാദാദിഷു പ്രാപ്പയേത്. ൩൬

അത്ര സദുർഗ്ഗാഗുഹേ വിഷ്ണൌ—ഇവിടെ ദുർഗ്ഗയിങ്കലും സുബ്രഹ്മണ്യങ്കലും വിഷ്ണുവിങ്കലും; അഗ്രേ വിധിവദ് അഗ്നിം വിനിധായ—ബിംബാഗ്രഭാഗത്തിങ്കൽ കീറിത്തീയിട്ട തലോടി വ്ളാകി പരിസ്തരിച്ച് ആജ്യസംസ്കാരവും അഗ്ന്യലങ്കാരവും പീഠപൂജാദി നിവേദ്യത്തോളവും ചെയ്ത് ചാൺചമത ഇട്ട് പ്രണവവ്യാഹൃതി മൂലാഷ്ടാജ്യാഹുതി പൂർണ്ണാഹുതി ചെയ്താൽ; ശമീദളമിളദ്ഭിഃ സാജ്യൈഃ അക്ഷതൈഃ—വന്നിയിലയും നെയ്യും കൂട്ടി ഇളക്കിയിരിക്കുന്ന അക്ഷതങ്ങളെക്കൊണ്ടു; സപ്തവ്യാഹൃതിഭിഃ പ്രത്യേകം ശതശഃ ജുഹോതു-ഓം ഭൂഃ സ്വാഹാ ഓം ഭുവഃ സ്വാഹാ ഓം സ്വഃ സ്വാഹാ ഓം മഹഃ സ്വാഹാ ഓം ജനഃ സ്വാഹാ ഓം തപഃ സ്വാഹാ ഓം സത്യം സ്വാഹാ ഈ സപ്തവ്യാഹൃതികളെക്കൊണ്ടു വെവ്വേറെ നൂറെറ്റീതു ഉരു ഹോമിപ്പൂ. ഇടയിൽ പൂർണ്ണാഹുതികളും ചെയ്തു സമ്പാതവും ഉണ്ടാക്കൂ. അത്ര പൂർണ്ണാഹുതൌ ജിനവർണ്ണേന പൂർണ്ണാ—ഇവിടെ വിഷ്ണുവിങ്കൽ പൂർണ്ണാഹുതിക്കു ഗായത്രി വേണം. പിന്നെ വ്യാഹൃതി പ്രണവാദിഹോമം മുടിച്ചു പ്രസന്നപൂജയും ചെയ്ത് ഉപസിച്ചു വ്ളാകിയാരാധിപ്പൂ. പ്രതിമാംഗപൂർത്തിവിധയേ സമ്പാതം പാദാദിഷു പ്രാപ്പയേത്—ബിംബത്തിന്റെ അവയവപൂരണത്തിന്നായിക്കൊണ്ടു ആ സമ്പാതത്തെ പാദാഗ്രത്തിങ്കലും മുട്ടുകളിലും ഗുഹ്യപ്രദേശത്തും നാഭിയിങ്കലും ഹൃദയത്തിങ്കലും ശിരസ്സിങ്കലും കേശാന്താഗ്രത്തിങ്കലും വെവ്വേറെ ദ്രവ്യഹോമാനന്തരം സ്പർശിപ്പൂ.

ഇനി കൌതുകബന്ധനത്തെ പറയുന്നു:—

ഇഷ്ട്വാ ഗന്ധാദിഭിഃ കൌതുകമപി കലയേ-
ന്മൂലതോ വിഘ്നശർവ്വ-
ശ്രീശേ താരാദിരുദ്ധോപചരണമനുനാ-
ക്താഹുതേഃ പ്രാക് കുമാരേ
ചണ്ഡ്യാം ചക്രേണ വോർദ്ധ്വം മുരഭിദി ജലവാ-
സോദ്ധൃതേ സോപചാരേ-
ണാഷ്ടാർണ്ണേനാഷ്ടകേ പ്രാങ് നിജകലശവിധേർ-
ബീജമന്ത്രേണ മന്ത്രീ. ൩൭

വിഘ്നശർവ്വശ്രീശേ ഗന്ധാദിഭിഃ ഇഷ്ട്വാ മൂലതഃ കൌതുകം കലയേത്—ഗണപതിയിങ്കലും ശങ്കരനാരായണങ്കലും ശോധന കഴിഞ്ഞാൽ ഗന്ധപുഷ്പാദികളെക്കൊണ്ട് അലങ്കരിച്ച് കൌതുകത്തെ മൂലംകൊണ്ടു കെട്ടൂ. കുമാരേ ഉക്താഹുതേഃ പ്രാക് താരാദിരുദ്ധോപചരണമനുനാ—സുബ്രഹ്മണ്യന് അക്ഷതഹോമത്തിന്നു മുമ്പിൽ അലങ്കരിച്ച് പ്രണവപുടിതമായിരിക്കുന്ന ഉപചാരം കൊണ്ട് കൌതുകത്തെ ബന്ധിപ്പൂ. ചണ്ഡ്യാം ഉക്താഹുതേഃ ഊർദ്ധ്വം വാ ചക്രേണ—ദുർഗ്ഗയിങ്കൽ അക്ഷതഹോമത്തിന്നുമുമ്പിലും അക്ഷതഹോമം കഴിഞ്ഞാലും രണ്ടു പ്രകാരവും സുദർശനം കൊണ്ടു ബന്ധിപ്പൂ. മുരഭിദി ജലവാസോദ്ധൃതേ സോപചാരേണ അഷ്ടാർണ്ണേന—വിഷ്ണുവിങ്കൽ ജലാധിവാസത്തിങ്കൽനിന്ന ബിംബം എടുത്ത് ശുദ്ധ്യർഘ്യാദി ചെയ്താൽ അലങ്കരിച്ച് ഉപചാരവും അഷ്ടാക്ഷരവുംകൂട്ടി കൌതുകബന്ധനത്തെച്ചെയ്വൂ. അഷ്ടകേ നിജകലശവിധേഃ പ്രാക് ബീജമന്ത്രേണ—ശാസ്താവിങ്കൽ ബിംബശുദ്ധികലശമാടുന്നതിന്നു മുമ്പിൽ പന്ത്രണ്ടാംപടലത്തിൽ പറയുന്ന ബീജമന്ത്രംകൊണ്ട് കൌതുകത്തെ ബന്ധിപ്പൂ.

സ്ഥിത്വാ പ്രാർത്ഥ്യ നമസ്യ ഇത്യനയുജാ
ദത്താഗ്രഗർഭാഞ്ജലിഃ
ക്ഷൌമക്ഷിപ്തസമക്തസർഷപസുവ-
ർണ്ണാഢ്യസദലം കൌതുകം
ഉർണ്ണാസൂത്രസിതം സുവർത്ത്യ പരിജ-
പ്യ സ്വപാണൌ സപൂർവ്വാ
സ്വാംഗുഷ്ഠക്ഷേപകനിഷ്ഠികാംഗുലിയുജാ
ബധ്നാതു ബാഹ്വന്തരേ. ൩൮

കാപ്പുകെട്ടുവാൻ നീരാജനമൊഴിഞ്ഞാൽ സ്ഥിത്വാ ദർഭാഗ്രഗർഭാഞ്ജലിഃ—എഴുന്നേറ്റുനിന്നു രണ്ടു കൈയിലും ദർഭാഗ്രങ്ങളേ എടുത്തു്, നമസ്തേ ഇത്യനേന യുഗ്മാ പ്രാർത്ഥ്യ— "നമസ്തേഽസ്തു സുരേശാനി" ഇത്യാദി രണ്ടുകൊണ്ടും പ്രാർത്ഥിച്ചു, കൌതുകമഥിപ്പൂസമുക്ത സർഷപസ്വർണ്ണോൾസ്പലം ഉൎണ്ണാസൂത്രസ്ഥിതം കൌതുകം—ഒരു പട്ടിന്റെ ഖണ്ഡത്തിൽ ഒരു മുത്തും കടുകും പൊന്നിന്റെ ശകലവുംവെച്ചു് കരിമ്പടത്തിന്റെ ചരടുകൊണ്ടു കെട്ടിയിരിക്കുന്ന കാപ്പുകെട്ടുവാനുള്ളതിനെ എടുത്തു്, സ്വാണേനാ പരിജപ്യ സപ്തധാ സ്വവർത്ത്യ—തന്നാകട്ടെ തനിക്കുള്ള മന്ത്രംജപിച്ചു ഏഴുപ്രാവശ്യം പിരിച്ചു്; സാംഗുഷ്ഠോപകനിഷ്ഠികാംഗുലിയുഗ്മാ—പെരുവിരലും മോതിരവിരലുംകൊണ്ടു പിരിച്ചു്; ബദ്ധ്വോത്തമേ ബദ്ധ്നാതു—ബിംബത്തിന്റെ വലത്തെ കൈയന്മേൽ കെട്ടു.

"നമസ്തേഽസ്തു സുരേശാനി പ്രതീകേ വിശ്വകർമ്മണഃ
പ്രഭാവിതാശേഷജഗദ്ധാത്രി തുഭ്യം നമോ നമഃ.
ത്വയി സംപൂജയാമീശം നാരായണമനാമയം
രഹിതാ യോനിദോഷൈസ്ത്വം ഗുണയുക്താ സദാ ഭവ"

ഇതുരണ്ടും വിഷ്ണുവിങ്കലേ പ്രാർത്ഥനാമന്ത്രം.

ശങ്കരനാരായണങ്കൽ—

"ത്വയി സമ്പൂജയാമീശൌ ശംഭുനാരായണൌ സദാ."

ഇങ്ങനെ രണ്ടാം മന്ത്രത്തിന്റെ ആദിക്കു ഭേദം.

"ഇത്യാദിതത്തത്കല്പോക്തരീത്യാത്ര മന്ത്രം പഠേത്"

ഇങ്ങനെ അതാതു ദേവന്മാരുടെ ആഗമങ്ങളിൽ പറയുന്ന ഭേദത്തെ അറിഞ്ഞു് പ്രാർത്ഥനാമന്ത്രത്തെ അതാതു ദേവന്മാരുടെ നാമങ്ങൾ കൂട്ടി പ്രാർത്ഥനാമന്ത്രം ചൊല്ലു.

ദുർഗ്ഗയിങ്കൽ—

"നമസ്തേഽസ്തു സുരേശാനി വിശ്വാവാസേ സുതാരിണി
പ്രഭാവിതാശേഷജഗദ്ധാത്രി! തുഭ്യം നമോ നമഃ,
ത്വയി സംപൂജയാമീശേ ദേവീം നാരായണീം സദാ
രഹിതേത്യാദിരപ്യത്ര ദുർഗ്ഗോപസ്ഥാനമന്ത്രതഃ."

ദുർഗ്ഗയുടെ പ്രാർത്ഥനാമന്ത്രത്തിങ്കൽ "രഹിതാ യോനിദോഷൈസ്ത്വം" ഇത്യാദി കൂട്ടിച്ചൊല്ലു.

അനന്തരം ജലാധിവാസത്തെ പറയുന്നു:—

അർച്ചാമഥാവേഷ്ട്യ സദർഭവസ്ത്രൈ-
രാരോപ്യ മന്ത്രീ നിപുണം രഥാദൌ
മത്തധ്വജാദ്യൈർബഹുവാദ്യഹൃദ്യം
ജലാധിവാസായ നയേച്ച തീർത്ഥം. ൩൯

അഥ മന്ത്രി സദർഭവസ്ത്രൈഃ അർച്ചാം ആവേഷ്ട്യ-പിന്നെ ആചാര്യൻ വസ്ത്രങ്ങളെക്കൊണ്ട് ബിംബത്തെ മൂടി പുൽക്കയറു കൊണ്ടു കെട്ടി, രഥാദൌ നിപുണം ആരോപ്യ-തേരിന്റെ മുകളിൽതാൻ പല്ലക്കിൽതാൻ നല്ലവണ്ണം കരേററി, മത്തധ്വജാദ്യൈഃ ബഹുവാദ്യഹൃദ്യം ജലാധിവാസായ തീർത്ഥം നയേത്-വിളക്കും വാദ്യഘോഷങ്ങളും കൊട കൊടി തഴ ഇത്യാദികളോടും കൂടി ജലാധിവാസത്തിന്നായിക്കൊണ്ടു തീർത്ഥത്തിന്റെ സമീപത്തേയ്ക്കു് മംഗലസൂക്തവും സ്വസ്തികസൂക്തവും ജപിച്ച് ബിംബത്തെക്കൊണ്ടുപോവൂ.

തീരേƒവതാര്യ സലിലം സകളീകൃതാത്മാ
സംശോധ്യ തത്ര വരുണം പരിപൂജ്യ ദേവം
തന്മന്ത്രതശ്ച പരിജപ്യ ച വാരുണാദ്യം
കൃതപാത്രബോധിഫലകം പ്രയജേത പീഠം. ൪൦

തീരേ അവതാര്യ-ബിംബത്തെ തീർത്ഥത്തിന്റെ സമീപത്തു് ഇറക്കിയാൽ സകളീകൃതാത്മാ- ദേഹശുദ്ധിശംഖപൂരണാത്മാരാധനകളെച്ചെയ്തു്, സലിലം സംശോധ്യ-വെള്ളത്തിൽ പീഠപൂജയും ശോഷണാദിയും ചെയ്തു്; തത്ര വരുണം ദേവം ച തന്മന്ത്രതഃ പരിപൂജ്യ-വെള്ളത്തിൽ വരുണനേയും ദേവനേയും തത്തന്മന്ത്രം കൊണ്ടു് ആവാഹിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയേച്ചെയ്‌വൂ. "വം വരുണായ നമഃ." എന്നു മൂലം.

"ആയാതു വരുണഃ ശീഘ്രം പ്രാണിനാം പ്രാണരക്ഷകഃ
അതുല്യബലവാനത്ര സർവ്വാഘപ്രശാന്തയേ."

എന്നു് ഉപചാരം. വാരുണ്യാദ്യം പരിജപ്യ-"അവതേ ഹേഡ" എന്നും "ഉദുത്തമം" എന്നും "ഇമം മേ വരുണ" എന്നും "തത്ത്വായാമി" എന്നും "ത്വം നോ അഗ്നേ" എന്നും ഈ പഞ്ചവാരുണങ്ങളേത്തൊട്ടു ജപിച്ച്, അത്ര ബോധഫലകം കൃതപാ പീഠം പ്രയജേത-

ഈ വെള്ളത്തിൽ അരയാലുകൊണ്ടുള്ള പലകയേവച്ച പീഠത്തെ പൂജിപ്പൂ.

ഹ്ലാമാദി സ്വസ്വബീജോർദ്ധ്വഗതനതിപരാ-
യാക്ഷരാദ്യത് പൃഥിവ്യാ-
ദ്യാഖ്യോദ്ഭിന്നാത്മനേ ഹും ഫഡിതി മനുമദീ-
ര്യാസ്വമുദ്ഘാതവൃത്ത്യാ
ആയമ്യാന്തേ ഹുംഫട്പദകൃതനമസാ-
ഥാപ്യ ഹൃത്വാ ധരാദ്യം
ജ്യോതീരൂപാം ധ്രുവേണ പ്രതികൃതിമുദകേ
വാസയേത് പ്രാക്ശിരസ്കാം. ൨൩

ഹ്ലാമാദിസ്വസ്വബീജോർദ്ധ്വഗതനതിപരായാക്ഷരാദ്യത് പൃഥിവ്യാദ്യാഖ്യോദ്ഭിന്നാത്മനേ ഹും ഫട് ഇതി മന്ത്രം ഉദീര്യ്യ—ഹ്ലാം ഹ്ലീം ഹ്ലൂം ഹ്ലൈം ഹ്ലൗം ഈ ബീജങ്ങളുടെ മുകളിൽ ഗതമായിരിക്കുന്ന 'നമഃ പരായ' എന്നുള്ള അക്ഷരവും പൃഥിവ്യപ്തേജോവായ്വാകാശങ്ങളും 'ആത്മനേ ഹും ഫട്' 'ഓം ഹ്ലാം നമഃ പരായ പൃഥിവ്യാത്മനേ ഹുംഫട്' 'ഓം ഹ്ലീം നമഃ പരായ അബാത്മനേ ഹും ഫട്' 'ഓം ഹ്ലൂം നമഃ പരായ തേജ ആത്മനേ ഹും ഫട്' 'ഓം ഹ്ലൈം നമഃ പരായ വായ്വാത്മനേ ഹും ഫട്' 'ഓം ഹ്ലൗം നമഃ പരായ ആകാശാത്മനേ ഹും ഫട്' ഇങ്ങനെ പഞ്ചഭൂതമന്ത്രങ്ങളെ ചൊല്ലി, ഉദ്ഘാതവൃത്ത്യാ അന്ത്യം ആയമ്യ—നൂററിയിരുപത്തിയഞ്ച് നൂററിയെഴുപത്തിയഞ്ച് അമ്പത്ത് ഇരുപത്തിയഞ്ച് ഇങ്ങനെ പ്രാണായാമങ്ങളേയും ചെയ്തു്, ഹും ഫട് പദകൃതനമസാ അന്തേന ഉദ്ധൃത്യാപ്യ—ഹുംഫട് എന്നുള്ളേടത്തു നമഃ എന്നു കൂടി ഇടയിൽ പാദാഗ്രനാഭിഹൃദയകണ്ഠതാലുദേശാവധികളായി വ്യാപകങ്ങളേയും ചെയ്തു്, ധരാദ്യം ഹൃത്വാ—പൃഥിവ്യാദി പഞ്ചഭൂതങ്ങളെ സംഹരിച്ച ശോഷണദഹനങ്ങളേയും ചെയ്തു്; ജ്യോതീരൂപാം പ്രതികൃതിം പ്രാക്ശിരസ്കാം ഉദകേ വാസയേത്—തേജോരൂപമായിരിക്കുന്ന ബിംബത്തെ കിഴക്കോട്ടു തല വരുമാറു വെള്ളത്തിൽ പൂജിച്ചു് പലകമേൽ കിടത്തൂ.

രക്ഷാം കൃത്വാ പഞ്ചമന്ത്രൈഃ സമന്താത്
[1]സ്വാന്ദ്രൈർദിക്പാലസ്യുദ്ബഹിഃ സംവിധായ
ദീപാനഗ്നിം ജാഗരൂകാംശ്ച പുംസ-
സ്തത്രാരക്ഷേത് സ്ഥാപയിത്വാ ത്രിരാത്രം. ൨൪

1. 'സാക്രൈസ്തു' എന്നു പാഠഭേദം.

പഞ്ചമമന്ത്രൈഃ സമന്താത് രക്ഷാം കൃത്വാ-പഞ്ചമന്ത്രങ്ങളെക്കൊണ്ടു നാലുദിക്കുകളിലും നടുവിലും പൂവാരാധിച്ചു രക്ഷയെ കല്പിച്ച്, തദ്ബഹിഃ സ്വായുധൈര്യുഗ് ദിക്പാൻ സംവിധായ അതിന്റെ പുറത്തെ അഷ്ടദിക്പാലന്മാരെയും വജ്രാദിതദായുധങ്ങളെയും ആരാധിച്ചു കല്പിച്ച്, ദീപാൻ അഗ്നിം ജാഗരൂകാൻ പുംസഃ ച തത്ര സ്ഥാപയിത്വാ - വിളക്കുകളെയും തീയിനെയും ഉറങ്ങാതെയിരിക്കുന്ന കാവൽക്കാരെയും നിർത്തി കാവലുമാക്കി, ത്രിരാത്രം ആരക്ഷേത് - മൂന്നു ദിവസം മുഴുവൻ ഇങ്ങനെ രക്ഷിക്കണം. ഇങ്ങനെ ജലാധിവാസക്രിയ.

അനന്തരം പ്രാസാദശുദ്ധിയെ പറയുന്നു:—

പ്രാസാദം പരിഗൃഹ്യ കാരുകകരാത്
കര്‍ത്രാ ഗുരുഃ പ്രാപ്പിതം
പര്യുക്ഷ്യ പ്രയതോഽഥ രാത്രിസമയേ
സംഗൃഹ്യ സംശോധ്യ ച
ഏത്യ ദക്ഷിണതോ നിഷദ്യ സകളീ-
കൃത്യാച്ഛിതാത്മാഽഗ്രതോ
വിഘ്നേശം പ്രസമര്‍ച്ച്യ ബീജമനുനാ
നിര്‍വിഘ്നതാം പ്രാര്‍ത്ഥയേത്. ൨൯

പ്രയതഃ ഗുരുഃ രാത്രിസമയേ-സ്നാനാദികർമ്മം ചെയ്തു ശുദ്ധനായിരിക്കുന്ന ആചാര്യൻ സന്ധ്യ കഴിഞ്ഞാൽ രാത്രിയിൽ, കര്‍ത്രാ കാരുകകരാത് പരിഗൃഹ്യ പ്രാപ്പിതം പ്രാസാദം-യജമാനനാൽ കാരുവിന്റെ കൈയിൽനിന്നു വാങ്ങിച്ച് ആചാര്യാധീനമാക്കിക്കൊടുത്തിരിക്കുന്ന പ്രാസാദത്തെ, സംഗൃഹ്യ-ദര്‍ഭപാണിയായി പ്രതിഗ്രഹിച്ചിട്ട്, സംശോധ്യ പര്യുക്ഷ്യ ച-എല്ലാടവും അടിച്ചുതളിച്ചു ശുദ്ധിവരുത്തി പ്രദക്ഷിണമായിവന്നു ലക്ഷണങ്ങളെ നോക്കിക്കണ്ട്, ഏത്യ ദക്ഷിണതഃ നിഷദ്യ സകളീകൃത്യ അച്ഛിതാത്മാ-പ്രാസാദത്തിന്റെ തെക്കുഭാഗത്തു ഇരുന്ന് ദേഹശുദ്ധിയും ശംഖപൂരണവും ആത്മാരാധനയും ചെയ്ത്, അഗ്രതഃ ബീജമനുനാ വിഘ്നേശം പ്രസമര്‍ച്ച്യ-മുമ്പിൽ സ്വസ്തികത്തിൽ 'ഗം നമഃ' എന്ന ബീജമന്ത്രംകൊണ്ടു ഗണപതിയെ ആവാഹിച്ചു പൂജിച്ചു പ്രസന്നപൂജാന്തം ചെയ്ത്, നിര്‍വിഘ്നതാം പ്രാര്‍ത്ഥയേത്-നിര്‍വിഘ്നമസ്തു എന്നു പ്രാര്‍ത്ഥിപ്പൂ.

തതഃ സമാസ്തീർണ്ണകുശേഷു സാദിതാം
ത്രിസൂത്രകാദ്യക്ഷതസൂനപശ്ചിമാം
വിശോധിതാം ധാരണയാ ധ്രുവാർച്ചിതാം
പരാമൃശേത് സ്വൈഃ പരമന്ത്രൈർയഥാക്രമം. ൧൯

തതഃ സമാസ്തീർണ്ണകുശേഷു സാദിതാം - പിന്നെ വടക്കേഭാഗത്തു പുല്ലുവിരിച്ച് അതിൽ ചാർത്തിക്ക. ത്രിസൂത്രകാദി അക്ഷതസൂനപശ്ചിമം - പൂണുനൂലു തുടങ്ങി ഗന്ധപുഷ്പാക്ഷതം അവസാനമായിട്ടുള്ള വസ്തുക്കളെ, ധാരണയാ വിശോധിതാം - തളിച്ചു രക്ഷിച്ച് ശോഷണാദികളെക്കൊണ്ടു ശുദ്ധിചെയ്ത്, ധ്രുവാർച്ചിതാം - പ്രണവം കൊണ്ടു പൂജിച്ച്, യഥാക്രമം സ്വൈഃ മന്ത്രൈഃ പരാമൃശേത് - ക്രമേണ ത്രിസൂത്രാദികളെ താന്റെ തന്റെ മന്ത്രം കൊണ്ടു തൊട്ടു ജപിപ്പൂ.

സൂത്രം പ്രാക് ത്രിവൃതം കുശസ്രജമഥോ
മുഷ്ട്യാ ശകൃദ്വാരി വാ
പശ്ചാത് സഘൃതമുഷ്ടിഗോമയജലം
ഗവ്യം ക്രമാത്തത്പരം
കുര്യാദ്വാ വികിരം സമുഷ്ടികമഥോ
ഗന്ധാംബു പുഷ്പാക്ഷതം
ദർഭാഗ്രാന്വിതമന്തതോ വികിരവാ-
പ്യേതേ തു തത്സാധനം. ൨൦

പ്രാക് ത്രിവൃതം സൂത്രം - മുമ്പിൽ മൂന്നിഴകൂട്ടിയ നൂലും, അഥോ കുശസ്രജം - പിന്നെ ദർഭകൊണ്ടു പിരിച്ച മാലയേയും, മുഷ്ട്യാ ശകൃദ്വാരി വാ - പിന്നെ മുഷ്ടിയോടുകൂടിയ ചാണകവെള്ളത്തെ വികല്പിച്ചിട്ടും, പശ്ചാത് സഘൃതമുഷ്ടിഗോമയജലം - പിന്നെ കട്ടകം നെയ്യുംമുഷ്ടിയും ചാണകവെള്ളത്തേയും, ഗവ്യം ച - പഞ്ചഗവ്യത്തേയും, തത്പരം ക്രമാത് സമുഷ്ടികം വികിരം വാ - പിന്നെ മുഷ്ടിയോടുകൂടിയ വികിരത്തേയും വികല്പമായിട്ടും, അഥോ ഗന്ധാംബു പുഷ്പാക്ഷതം ദർഭാഗ്രാന്വിതം - പിന്നെ അഷ്ടഗന്ധജലത്തേയും ഗന്ധപുഷ്പാക്ഷതദർഭാഗ്രങ്ങളേ ഒന്നായിട്ടും, കുര്യാത് - ചാർത്തിക്കേണം. അന്തതഃ വികിരവാപേ തു തത്സാധനം ച - ഒടുക്കം വികിരത്തെ ഇടുന്ന പക്ഷത്തിങ്കൽ ഒടുക്കം വികിരത്തെ മാത്രം വയ്പൂ. അപ്പോൾ മുഷ്ടിയില്ല.

ഒട്ടേ ജപിപ്പാനുള്ള മന്ത്രങ്ങളെ പറയുന്നു:—

വ്യസ്താവ്യസ്തനിരഞ്ജനം ത്രിഗുണദാ-
ന്ത്യാദ്യം ത്രിമൂർത്ത്യാം ശക്ര-
തോയേ വം സിതസർഷപേ രമഥവാ
സൈംഹം ഹരൌ മന്ത്രവിത്
ഗവ്യേ പഞ്ച ജപേന്മനൂൻ വികിരകാ-
ദ്യേഷു സ്വമൂലം ഹരാ-
വക്ഷാർണ്ണം വികിരേ ത്രിതന്തുഷു വർമ്മ-
ത്രം ഗവ്യമനാസ്ത്രകം. ൫൧

ത്രിഗുണദാന്ത്യോഃ വ്യസ്താവ്യസ്തനിരഞ്ജനം—മൂന്നിലിന്നു വെവ്വേറെയുള്ള പ്രണവം അം ഉം മം എന്നും മുഴുവനായിരിന്ന പ്രണവത്തെയും, ത്രിമൂർത്ത്യാം യം—മൂന്നു മൂർത്തികളും യം എന്നും, ശക്രതോയേ വം—ചാണകവെള്ളം രണ്ടിന്നും വം എന്നും; സിതസർഷപേ രം—വെളുത്ത കടുകിന്ന രം എന്നും, അഥവാ ഹരൌ സൈംഹം—എന്നിയേ വിഷ്ണുവിങ്കൽ കടുകിന്നു നരസിംഹബീജമായ ക്ഷ്രൌം എന്നും ആം. ഗവ്യേ പഞ്ച മന്ത്രൻ—പഞ്ചഗവ്യത്തിന്ന് പഞ്ചതത്വങ്ങളേയും, വികിരകാദ്യേഷു സ്വമൂലം—വികിരം ഇടങ്ങി മൂന്നിന്നും തന്റെ തന്റെ മൂലത്തെയും, ഹരൌ വികിരേ അക്ഷാർണ്ണം—വിഷ്ണുവിങ്കൽ വികിരത്തിന്നു പഞ്ചാശദക്ഷരത്തെയും, ത്രിതന്തുഷു കൃതവർമ്മ (ദർഭയും) വാ—മൂന്നിന്നും കവചമന്ത്രത്തെയും, ഗവ്യമനാസ്ത്രകം ച വാ ജപേത്—പഞ്ചഗവ്യത്തിന്നു അസ്ത്രകത്തെയും ജപിക്കിലുമാം.

ദത്വാ ധേനൂർദ്വിജേഭ്യോ ദ്വിരദവദനമു-
ദ്വാസ്യ തദ്ദൈവതാത്മാ
സ്വീയോ ഭാസ്വത്പ്രതാപോ വിലസദനുമദഃ
പ്രേക്ഷ്യ ദൃഷ്ട്യാസ്ത്രമുഖ്യം
ഫട്കാരാന്തേന താരേണ ച ചുളുകജലൈ-
രഷ്ടതാരാഭിജപ്തൈഃ
പാഷ്ണ്യാദിഭിഃ പ്രോക്ഷ്യ രക്ഷഃപ്രകരമിഹ കൃതാ-
വാസമുത്സാരയേച്ച. ൫൨

ദ്വിജേഭ്യഃ ധേനൂഃ ദത്വാ—പിന്നെ ബ്രാഹ്മണർക്കായിക്കൊണ്ടു പശുദാനങ്ങളെച്ചെയ്തു്, ദ്വിരദവദനം ഉദ്വാസ്യ—ഗണപതിയെ ഉദ്വസിച്ചു, തദ്ദൈവതാത്മാ—അവിടത്തെ ദേവന്റെ ദേഹസ്ഥിതിയെ

ചെയ്തു് ദേവസാരൂപനായിട്ടു്, പൊരോപകന്റെ സ്ഥിതപാ-പ്രാസാദത്തിൻെറ നടയിൽ നിന്നു്, അസ്ത്രമന്ത്രാ ദൃഷ്ട്യാ അഥ വിള സദനം പ്രേക്ഷ്യ-അസ്ത്രമന്ത്രം ജപിച്ചു പ്രാസാദത്തെ നോക്കി, ഫട്കാരാന്തേന താഡനേന-ഓം ഫട് എന്നു ജപിച്ചു്, അസ്ത്രതാഡിതജലൈഃ ചുളുകളൈഃ പാദ്യാദിഭിഃ പ്രോക്ഷ്യ-ഉള്ളങ്കൈയിൽ വെള്ളമെടുത്തു് ഏട്ടുത പ്രണവം ജപിച്ചു് പ്രാസാദത്തെ തളിച്ചു്, ഇതി കൃതാവാസം രക്ഷഃപ്രകരം ഉത്സാരയേത് ച-ഈ പ്രാസാദത്തുങ്കൽ വസിച്ചിരിക്കുന്ന ഭൂതസമൂഹത്തെ പുറത്തു മാററിക്കളയണമെന്നു സങ്കല്പിച്ചു് അസ്ത്രംകൊണ്ടു രക്ഷിപ്പൂ.

ഈശാദീശദിഗന്തിമം ഗുണകശ-
സ്രഗ്ഭ്യാം കപോതോപരി
പ്രാസാദം പരിവേഷ്ട്യ ദിഷ്ടമനനാ
മൃഷ്ട്യാദ്യയാന്തർബഹിഃ
സമ്മൃജ്യ പ്രസമുക്ഷ്യ [1]ഗോമയജലാൻ
പ്രോൽകീര്യ സിദ്ധാർത്ഥകാൻ
മാർജന്യാ പരിമൃജ്യ സിക്ത്വാ ശകൃ-
ത്തോയേന ഗവ്യേന ച. ൩൰.

ഈശദ് ഈശദിഗന്തിമം കപോതോപരി- ഈശകോണിൽ തുടങ്ങി ഈശകോണിൽ കഴിയുമാറു് പ്രദക്ഷിണമായിട്ടു് ഭിത്തിയുടെ മുകളിലെ കപോതത്തിൻെറ മേൽ, ഗുണകശസ്രഗ്ഭ്യാം പ്രാസാദം പരിവേഷ്ട്യ-മുന്നൂലുകൊണ്ടും ദർഭമാലകൊണ്ടും പ്രാസാദത്തെ ചുററികെട്ടിയാൽ, ദിഷ്ടമനനാ-ജപിക്കാൻ പറഞ്ഞ അതാതു മന്ത്രങ്ങളേകൊണ്ടു്, ആദ്യയാ മൃഷ്ട്യാ അന്തഃ ബഹിഃ ച സമ്മൃജ്യ - മുമ്പിലത്തെ മുഷ്ടികൊണ്ടു് ഗർഭഗൃഹത്തിലും ഇടനാഴിയിലും പുറത്തും അടിച്ചു്, ഗോമയജലാൻ പ്രസമുക്ഷ്യ-ചാണകവെള്ളം തളിച്ചു്, സിദ്ധാർത്ഥകാൻ പ്രോത്കീര്യ-കടുകിനെ വിതറി, മാർജന്യാ പരിമൃജ്യ-പിന്നെയും മുഷ്ടികൊണ്ടു അടിച്ചു്, ശകൃത്തോയേന ഗവ്യേന ച സിക്ത്വാ-ചാണകവെള്ളംകൊണ്ടും പഞ്ചഗവ്യംകൊണ്ടും എല്ലാടവും തളിപ്പൂ.

ശ്രേധാ ച പ്രവികീര്യ തത്ര വികിരാൻ
സമ്മൃജ്യ ചാപോണനാ
വോക്ഷേദ് ഗന്ധജലൈഃ കിരേത് പുനരിക്ഷേ-
ത്യൈത്യാദിനാ വാസ്തുകൈഃ

---

1. 'ഗോമയജലേനോൽകീര്യ' പാഠാന്തരം.

ധൂപം ദീപമപി പ്രകല്പ്യ പരിതോ-
മൂലേന ഗർഭാലയ-
മൈശാന്യാമനിലേഽഥവാസ്ത്രമുദകം-
ഭ്യർച്യാഗ്രകൂർച്ചേ ന്യസേത്. ൧൪

തത്ര തേന യഥാ ച വികിരാൻ പ്രവികീര്യ സമ്മൃജ്യ ച – അവിടെ നടയിൽനിന്ന് അഞ്ജലികൊണ്ടു വികിരങ്ങളെ മൂന്നുപ്രാവശ്യം നടുവിലും വലത്തും ഇടത്തും വിതറി അകത്തും പുറത്തും വിതറി, ആപോഹിഷ്ഠാദിനാ വാ ഗന്ധജലൈഃ ഉക്ഷേത് – "ആപോഹിഷ്ഠാ"ദികൊണ്ടുതാൻ മൂലംകൊണ്ടുതാൻ ജപിച്ച അസ്ത്രഗന്ധജലം കൊണ്ട് എല്ലാടവും തളിച്ച, പുനഃ ഇഷേത്വേത്യാദിനാ വാ അക്ഷതൈഃ കിരേത് – "ഇഷേത്വോർജേ ത്വാ" ഇത്യാദികൊണ്ടുതാൻ ഗന്ധപുഷ്പാക്ഷതങ്ങളെ വിതറൂ. മൂലേന ഗർഭാലയേ പരിതഃ ധൂപം ദീപം അപി പ്രകല്പ്യ – പിന്നെ മൂലംകൊണ്ടു ഗർഭഗൃഹത്തിങ്കൽ ചുറ്റും ധൂപത്തെയും ദീപത്തെയും കാട്ടി, അഥ ഐശേ അഗ്നൌ അനിലേ വാ അഭ്യർച്യാഗ്രകൂർച്ചേ ഉദകംകളേ അസ്ത്രം അർച്ചയേത് – ഈശകോണിൽ താനഗ്നികോണിൽതാൻ വായുകോണിൽതാൻ സ്വസ്തികത്തിൽ പീഠപൂജാദിചെയ്തു കലശം പൂജിച്ച കീഴ്പ്പോട്ട് കൂർച്ചം ന്യസിച്ച് വെള്ളം നിറച്ച് തന്റെ തന്റെ അസ്ത്രത്തെ ആവാഹിച്ച പൂജിപ്പൂ.

ഈശശാജിതവിഘ്നശാസ്തൃഷു സദ-
ർഭബ്രഹ്മശാഖാകൃതാ
മുഷ്ടിഃ ശൈവ ഗുഹേ സപിപ്പലശിഖാ-
ശാഖാശലാകാകൃതാ
ദുർഗ്ഗാശാർങ്ഗ്ഗഭൃതോസ്സഹാശ്രിതശലാ-
കാദർഭസന്ദർഭിതാ
ശാർങ്ഗീശേ ദ്വിജശാഖയാ പ്രകലിതാ
വക്ഷ്യന്തുദിതാ വാ ഭവേത്. ൧൫

ഈശശാജിതവിഘ്നശാസ്തൃഷു സദർഭബ്രഹ്മശാഖാകൃതാ മുഷ്ടിഃ – ശിവങ്കലും ശങ്കരനാരായണങ്കലും ഗണപതിയിങ്കലും ശാസ്താവിങ്കലും പുല്ലും പ്ലാശിൻകഴയും കൂടി കെട്ടിയതു മുഷ്ടി. ഗുഹേ സപിപ്പലശാഖാശാഖാശലാകാകൃതാ ശൈവ – സുബ്രഹ്മണ്യങ്കൽ അരയാൽകഴയും പച്ചീർക്കിലും ദർഭകളും പ്ലാശിൻകഴയും

പ്രാഗ് ഭൂരാദേഃ സപഞ്ചഹ്യാണഭിരജിതഹരേ
മാർഗ്ഗജാജ്യാന്നസപ്പീം-
ഷ്യസ്ത്രേണാഷ്ടയുക്തം ശതമപി ജുഹുയാത്
സർവ്വതസ്സമ്പൂർണ്ണം. ൩൧

രക്ഷോഹണാദിചരുമന്ത്രൈഃ ചരും–'രക്ഷോഹണം വാജിനം' 'വാജ്യോതിഷാ ജ്യോഹതാ ...വനാക്ഷേ സ്വാഹാ' ഈ രണ്ട് ഋക്കുകൾകൊണ്ട് ചരുഹോമത്തെയും 'കൃണുഷ്വ പാ'ദിമന്ത്രൈഃ 'യേ ദേവാസഃ' ദ്വാമന്ത്രൈഃ സഭൂരാദിഭിഃ ച അഖിലേഭ്യ ആജ്യം–'കൃണുഷ്വ പാജഃ' ഇത്യാദി പത്തെണ്ണംകൊണ്ടും 'യേ ദേവാഃ പുരസ്സദ' ഇത്യാദി അഞ്ചുകൊണ്ടും, പഞ്ചവർഗ്ഗകംകൊണ്ടും, ഭൂരാദിവ്യാഹൃതി നാലുകൊണ്ടും എല്ലാ ദേവന്മാരിലും നെയ്യിനെ ഹോമിപ്പൂ. അജിതഹരേ ഭൂരാദേഃ പ്രാക് സപഞ്ചഹ്യാണൈഃ-ശങ്കരനാരായണങ്കൽ വ്യാഹൃതിഹോമത്തിന്നുമുമ്പിൽ തന്റെ പഞ്ചമന്ത്രങ്ങൾകൊണ്ടു കൂടെ ഹോമിക്കണം. അഥ അസ്ത്രേണ മാർഗ്ഗജാജ്യാന്നസപ്പീംഷി അഷ്ടയുക്തം ശതം അപി സർവ്വതഃ സമ്പൂർണ്ണം ജുഹുയാത്-പിന്നെ അസ്ത്രമന്ത്രം കൊണ്ടു കടലാടിച്ചമതയും നെയ്യും ഹവിസ്സും നെയ്യും നൂറെട്ടീതു ഉരു എല്ലാ ദേവന്മാർക്കും പൂർണ്ണാഹുതിയോടുകൂടീട്ടു ഹോമിക്കണം.

ഹോമാന്തേ ഖരമഞ്ജരീസലസദ്-
ഭസ്മപ്രണീതാംഭസാ
സമ്പാതേന ശതാസ്ത്രജാപമഹിതേ-
നോക്ഷേദ് ഗൃഹം സർവ്വതഃ
ദർഭ്യൂഹമയൂരപിപ്പലശിഖാ-
ഭിർഹോമമന്ത്രൈരമും
നിക്ഷിപ്യാനലമഥ വാസ്തുഹവനം
കുർവ്വീത ശാർവ്യാം ദിശി. ൩൨

ഹോമാന്തേ–പിന്നെ സ്വിഷ്ടകൃദാദിഹോമം കഴിച്ചു; ഖരമഞ്ജരീസലസദ്ഭസ്മപ്രണീതാംഭസാ സമ്പാതേന – കടലാടിയുടെ നീറും ഭസ്മവും പ്രണീതാജലവും കൂടിയ സമ്പാതംകൊണ്ട്; ശതാസ്ത്രജാപമഹിതേന–അസ്ത്രം നൂറിയെട്ടുരു ജപിച്ചാൽ, ഹോമമന്ത്രൈഃ–ഹോമമന്ത്രങ്ങളും ജപിച്ച്, ദർഭവ്യൂഹമയൂരപിപ്പലശിഖാഭിഃ ഗൃഹം സർവ്വതഃ ഉക്ഷേത്–കറുകപ്പുല്ലും പാലാറ്റും കഴയും

സസ്വൎണ്ണരത്നോദപൂൎണ്ണേ-കിഴക്കെ കലശത്തിൽ സ്വൎണ്ണരത്നങ്ങളെ ന്യസിച്ചു വെള്ളം നിറച്ച്, ചിരമിഹഹിതപാദാംഗയാ ശന്നോദേവ്യാ ശാന്തിം ആവാഹ്യ തഥാ പ്രയജതു- രണ്ടു പ്രാവശ്യം ചൊല്ലിയാൽ വരുന്ന ആറു പാദങ്ങളെക്കൊണ്ടു അംഗന്യാസത്തോടു കൂടിയിരിക്കുന്ന 'ശന്നോദേവീ' എന്ന ഋക്കുകൊണ്ടു ശാന്തിയെ ആവാഹിച്ചു തരംഗങ്ങളോടും കൂടി രണ്ടു കലശങ്ങളെയും പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്ത് പരിധ്യാദിഹോമം ചെയ്വൂ. 'ശന്നോദേവീരഭിഷ്ടയേ ഹൃദയായ നമഃ' ഇത്യാദി അംഗം, സിന്ധുദ്വീപഃ ഋഷിഃ, ഗായത്രീ ഛന്ദഃ, ശാന്തിർദേവതാ ഇങ്ങിനെ ഋഷിഛന്ദോദേവതകം.

പകപം വാസ്തോഷ്പതേഽന്ത പ്രതിമന്ത്രയുഗാഭ്യാ-
നാഥ സൎപ്പിർധ്രുവാസദ്മ-
ന്നാദ്യൈർജ്ജാതാദിഭിഃ ശന്ത്യഗണാദിരപി രു-
ദ്രാദിഭിശ്ചാഖിലേഷു
ദുൎഗ്ഗേ ദുൎഗ്ഗാപദേ പഞ്ചഭിരപി ജുഹുയാദ്
ബ്രാഹ്മഭിർഹവ്യമന്ത്രൈഃ
ശാൎങ്ഗീശേ തത് പുരസ്താദുപരി നിജഷ-
ണ്മന്ത്രകൈഃ ഷണ്മുഖേ ച. ൧൭

വാസ്തോഷ്പതേഽന്ത പ്രതിമന്ത്രയുഗളേന പകപം-വാസ്തോഷ്പതേ പ്രതിജാനീഹി വാസ്തോഷ്പതേ ശഗ്മയാ ... സദാനഃസ്വാഹാ ഈ രണ്ടു ഋക്കുകളെക്കൊണ്ടു പകപത്തെ ഹോമിപ്പൂ. അഥ അഖിലേഷു ധ്രുവാ സദ്മന്നാദ്യൈഃ ജാതാദിഭിഃ ശന്ത്യഗണാദിഭിഃ രുദ്രാദിഭിഃ ച ആജ്യം-പിന്നെ എല്ലാ ദേവന്മാൎക്കും വാസ്തോഷ്പതേ ധ്രുവാ സദ്മന്നാം ഇത്യാദി ആറുകൊണ്ടും, ജാതാദി പഞ്ചഋക്കുകൊണ്ടും, ശന്ന ഇന്ദ്രാഗ്നീ ഇത്യാദി പതിനഞ്ച് ഋക്കുകൊണ്ടും, രുദ്രാദിവ്യാഹൃതികളെക്കൊണ്ടും ആജ്യാഹുതികളെച്ചെയ്വൂ. ദുൎഗ്ഗേ ദുൎഗ്ഗാപദേ പഞ്ചഭിഃ ബ്രാഹ്മൈഃ—ശിവങ്കൽ പഞ്ചഋക്ക് വേണ്ടാ. തത്സ്ഥാനത്തു പഞ്ചബ്രഹ്മങ്ങളെക്കൊണ്ടും; ശാൎങ്ഗീശേ തത് പുരസ്താത് ഹവ്യമന്ത്രൈഃ ശങ്കരനാരായണങ്കൽ പഞ്ചഋക്കുകളുടെ മുമ്പിൽ തന്റെ പഞ്ചതത്വങ്ങളെക്കൊണ്ടും; ഷണ്മുഖേ ച തദുപരി നിജഷണ്മന്ത്രകൈഃ സുബ്രഹ്മണ്യങ്കൽ പഞ്ചഋക്കു കഴിഞ്ഞാൽ തന്റെ ഷണ്മന്ത്രങ്ങളെക്കൊണ്ടും; സൎപ്പിഃ ജുഹുയാത്-നെയ്യിനെ ഹോമിപ്പൂ.

ശന്നോ ദേവ്യണേനാ ശമീഘൃതഹവി-
സ്സർപ്പിംഷി ഗവ്യാപ്ലുതാ
ദൂർവാശ്ചാഷ്ടശതം ജുഹോതു നിഖിലേ
പൂർണ്ണാദിപൂർണ്ണം പൃഥക്
ദുർഗ്ഗായാം പുനരാദ്യയാദിമചതു-
ഷ്കം ദാനവാരൌ ഹുനേത്
ദൂർവാമൂലത ഏവ ശാസ്തൃദുർഗ്ഗയോ-
സ്സർവ്വം ജിനാർണ്ണേന വാ. ൩൫

നിഖിലേ ശന്നോ ദേവ്യണേനാ—എല്ലാദേവന്മാരിലും ശന്നോ ദേവീ എന്നതുകൊണ്ട്; ശമീഘൃതഹവിസ്സർപ്പിംഷി ഗവ്യാപ്ലുതാഃ ദൂർവ്വാഃ ച വന്നിച്ചമതയും നെയ്യും ഹവിസ്സും നെയ്യും പഞ്ചഗവ്യത്തിൽ മുക്കിയ കറുകയും; അഷ്ടശതം പൂർണ്ണാദിപൂർണ്ണം പൃഥക് ജുഹോതു-നൂറെറട്ടീതു ഉരു ഇടയിൽ പൂർണ്ണാഹുതിയോടുകൂടംവണ്ണം വെവ്വേറെ ഹോമിപ്പൂ. ദുർഗ്ഗായാം ആദ്യയാ ആദിമചതുഷ്കം - ദുർഗ്ഗയിങ്കൽ ജാതവേദസേ എന്ന ആദിയിലത്തെ ഋക്കുകൊണ്ടു വന്നിച്ചമത ഇടങ്ങി നാലിനേയും ഹോമിപ്പൂ. ദാനവാരൌ ദൂർവ്വാഃ മൂലതഃ ഏവ - വിഷ്ണുവിങ്കൽ കറുകകളെ മൂലംകൊണ്ടുതന്നെ ഹോമിക്കണം. ശാസ്തൃദുർഗ്ഗയോഃ സർവ്വം ജിനാർണ്ണേന വാ ഹുനേത് - ശാസ്താവിങ്കലും ദുർഗ്ഗയിങ്കലും ഈ ദ്രവ്യങ്ങളെ അഞ്ചിനേയും തങ്ങളുടെ ഗായത്രികൊണ്ടു ഹോമിക്കിലും ആം.

പ്രാക് പാവകേ സ്വിഷ്ടകൃതോഽവശേഷ്ടേ-
നാന്നേന തോയാജ്യസമന്വിതേന
വികീര്യ ദർഭാഗ്രചയം നമോരു-
ദ്രാദ്യേന മന്ത്രേണ ബലിം വിദധ്യാത്. ൩൬

പാവകേ പ്രാക്-പിന്നെ സ്വിഷ്ടകൃദാദിഹോമം ചെയ്തതീയുടെ കിഴക്കുഭാഗത്ത്; ദർഭാഗ്രചയം വികീര്യ—കറുമ്പുല്ല് വിരിച്ച്; സ്വിഷ്ടകൃതഃ അവശിഷ്ടേന തോയാജ്യസമന്വിതേന അന്നേന-സ്വിഷ്ടകൃത്തുങ്കൽ അവശിഷ്ടമായിരിക്കുന്ന ഹവിസ്സുകൊണ്ടു വെള്ളവും നെയ്യും കൂടംവണ്ണം ഉപസ്തരിച്ചു വെള്ളവും കൂട്ടി; നമോ രുദ്രാദ്യേന മന്ത്രേണ ബലിം വിദധ്യാത് - നമോ രുദ്രായ വാസ്തോഷ്പതയേ ഇത്യാദി ഋക്കുകൊണ്ടു ബലിയെച്ചെയ്യണം.

തണ്ഡുലാൻ പ്രാക്കിരേത്തു-അരി നിറച്ച കലശംകൊണ്ട് മൂടി; തയാ ച്ഛാദ്യ ഏതത് കലശസലിലൈശ്ച സിക്ത്വാ- ആ ഉദകംകൊണ്ടു കലശജലവുമവിടെയാടി; വിപ്രൈഃ പുണ്യാഹം അപി കൃത്വാ- പിന്നെ ബ്രാഹ്മണരോടുകൂടി വാസ്തുദേവതാഃ പ്രീയന്താം എന്ന വിശേഷംകൂട്ടി പ്രാസാദത്തിന്നു പുണ്യാഹംതളിച്ച്; സശിവം വാസ്തുവാദാദി കൃത്വാ-ശിവം വാസ്തു ശാന്തിരസ്തു സുമംഗലം ഭവതു ഇങ്ങനെ എല്ലാവരും നടയിൽനിന്നു തൊഴുതു ചൊല്ലി; നീരാജനം അപി കൃത്വാ നിജാസ്ത്രേണ രക്ഷാം ച കുര്യാത്-നീരാജനത്തെയും ഉഴിഞ്ഞു തന്റെ അസ്ത്രംകൊണ്ടു തലോദ്ധാരാദികൾചെയ്തു രക്ഷിപ്പൂ. ഇങ്ങനെ പ്രാസാദശുദ്ധികം.

അനന്തരം ബിംബശുദ്ധികലശപൂജയെ പറയുന്നു:—

ശുദ്ധൗ ഭദ്രഭവനേഽഥ സപ്തദശക
ദ്രവ്യക്രമാൽ ക്ഷേത്രകം
കൃത്വാഽന്തർന്നവകം പ്രകല്പ്യ കലശാ-
നാം ബാഹ്യേ തു യുക്തിതഃ
ശ്രീശേഽന്തർന്നവകേഽങ്കുരാദിനവകം
ഗന്ധോദകം ദിഗ്വിദിക്-
ഖണ്ഡാന്തസ്ഥലയോശ്ച ശുദ്ധസലിലം
ശേഷേഷ്വാപൂരയേത്. ൩൯

അഥ ശുദ്ധോദഗ്ഭവനേ-അനന്തരം ധ്യാനാധിവാസത്തിന്റെ തലനാൾ സ്ഥലശുദ്ധി ചെയ്തിരിക്കുന്ന ഈശകോണിൽ അമ്പലത്തിൽ—സപ്തദശകദ്രവ്യക്രമാത് ക്ഷേത്രകം കൃത്വാ-കലശത്തുകൾ സപ്തദശദ്രവ്യന്യാസത്തിന്നു പറയുന്നപോലെ പത്മത്തെ ഉണ്ടാക്കു. അന്തഃ നവകം ബാഹ്യേതു കലശാനാം യുക്തിതഃ ച പ്രകല്പ്യ—ഇവിടെ അകത്ത് എല്ലാപ്പക്ഷത്തിലും ഒമ്പതുകലശം തന്നെ. പുറത്ത് അവിടത്തെ യുക്തിക്കുതക്കവണ്ണം ത്ര്യംഗാംഗോപാംഗനവാങ്കഗോവികൃതികളിൽ ഒന്നിനെയുമുണ്ടാക്കു. ശ്രീശേ അന്തഃ നവകേ അങ്കുരാദിനവകം-വിഷ്ണുവിങ്കൽ അകത്തെ നവകത്തിൽ പല്ലവങ്ങൾ തുടങ്ങി ഒമ്പതു ദ്രവ്യങ്ങളേയും; ദിഗ്വിദിക് ഖണ്ഡാന്തസ്ഥലയോഃ ഗന്ധോദകം-പിറത്തു ദിക്കിലേയും കോണിലേയും ഖണ്ഡങ്ങളുടെകലശങ്ങളിൽ ഗന്ധജലത്തെയും; ശേഷേഷു ശുദ്ധസലിലം ച ആപൂരയേത്-ശേഷമുള്ള പരികലശ

ങ്ങളിൽ ശുദ്ധജലത്തെയും നിറപ്പൂ. ഇങ്ങനെ വിഷ്ണുവിങ്കൽ പതിനേഴു ബ്രഹ്മനായിട്ടു ദ്രവ്യന്യാസം ഭവിക്കും.

മദ്ധ്യാന്താ നവഖണ്ഡകേഷു ശിവശാ-
സ്ത്രോർദ്ധ്വീശാദിദിക്ഷ്വപ്യഥോ
ഭൃംഗ്യാനനായോഃ പ്രദക്ഷിണതയാ
ദ്രവ്യാണി വിന്യസ്യ തു
ദിക്കോണക്രമതോഽന്തരാദി ശരഭജ-
ന്മേശാച്യുതേ മദ്ധ്യതോ
മദ്ധ്യാശാവിദിശാക്രമാന്നവ ബഹിഃ
ഖണ്ഡേഷു ഹേമാംബു ച. ൧൦

ശിവശാസ്ത്രോഃ നവഖണ്ഡകേഷു-ശിവങ്കലും ശാസ്താവിങ്കലും നടുഖണ്ഡത്തിലെയും പുറത്തെ എട്ടു ഖണ്ഡത്തിലെയും ഖണ്ഡബ്രഹ്മകലശങ്ങളിൽ; ഈശാദിദിക്ഷ്വപി മദ്ധ്യാന്തം—പുറത്തു ദിക്കുകൾ നാലും കോണുകൾ നാലും കഴിഞ്ഞു നടുവിലെ ബ്രഹ്മകലശത്തിലും ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങൾ. ഭൃംഗേഭാനനയോഃ പ്രദക്ഷിണതയാ മദ്ധ്യാന്തം-(ഭൃംഗിയിലും ഗണപതിയിങ്കലും) പുറത്തു കിഴക്കു തുടങ്ങി പ്രദക്ഷിണക്രമേണ എട്ടു ഖണ്ഡബ്രഹ്മനും കഴിഞ്ഞാൽ നടുവിലും ബ്രഹ്മനിലായിട്ടും ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങൾ. ശരജ അന്തരാദി ദിക്കോണക്രമതഃ-സുബ്രഹ്മണ്യങ്കൽ അകത്തെ ബ്രഹ്മൻ മുമ്പായിട്ടും പിന്നെ പുറത്തെ ഖണ്ഡബ്രഹ്മനിൽ ദിക്കും കോണും ആയിട്ടും ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങൾ. അഥ ഈശാച്യുതേ മദ്ധ്യതഃ മദ്ധ്യാശാവിദിശാക്രമാത് ശിവ-ശങ്കരനാരായണങ്കൽ നടുഖണ്ഡത്തിലെ ഒമ്പതുകൾ നടുവിലും ദിക്കുകൾ നാലും കോണുകൾ നാലും കഴിഞ്ഞാൽ; ബഹിഃ ഖണ്ഡേഷു ഹേമാംബു ച ദ്രവ്യാണി വിന്യസ്യ തു പുറത്തെ ഖണ്ഡബ്രഹ്മഘടങ്ങളിൽ ദിക്കും കോണുമായിട്ടു സ്വർണ്ണം ന്യസിച്ചു വെള്ളം നിറപ്പൂ. ഇങ്ങനെ പതിനേഴു ദ്രവ്യങ്ങൾ.

അനന്തരം ദ്രവ്യങ്ങളെ പറയുന്നു:—

ക്ഷീരിശ്രീഫലകാമ്രചമ്പകപലാ-
ശാശോകനീപാഞ്ജന-
പ്രോത്ഥാന്യത്ര തു പല്ലവാനി കലശ
കാർശാതവാശാദ്ഭിഃ ച

രക്ഷോദിക്സ്ഥദലേ സപദ്മകപടീ-
രചന്ദനജാത്യാത്തവം
ദർഭസ്തംബസകന്ദനന്ദ്യാവർത്തദൂ-
ർവാരോചനാസർഷപം. ൧൫

ഹരെത കാൎന്നവശാദലേ-വിഷ്ണുവിങ്കൽ അകത്തേ ഒമ്പതിൽ അഗ്നികോണിലെ ദലകലശത്തിൽ ക്ഷീരി=നാല്പാമരം; ശ്രീ=കൂവളം; ബകുളം=ഇലഞ്ഞി; ആമ്രം=മാവ്; ചമ്പകം= അതുതന്നെ; പലാശം=പ്ലാശ്; അശോകം=അശോക്; നീപം=കടമ്പ്; അർജ്ജുനം=മരുത ഈ വൃക്ഷങ്ങളുടെ തളിരുകളെയും; രക്ഷോദിക്സ്ഥദലേ-പിന്നെ നിരൃതികോണിലെ ദലകലശത്തിൽ,പത്മകം=പതിമുകം; പടീരചന്ദനം=ചന്ദനവും രക്തചന്ദനവും; ജാത്യാത്തവം=പിച്ചകപ്പൂവ്; ദർഭസ്തംബം=ദർഭമുള; കന്ദം=കുരുന്ന്; നന്ദ്യാവർത്തം=നന്ത്യാവർത്തം; ദൂർവാ=കറുക; രോചനാ=ഗോരോചനാ; സർഷപം=കടുക് ഇവറ്റെ ന്യസിപ്പൂ.

യവവ്രീഹിസുവർണ്ണരജതതിലകൂലദ്വിതയമൃ-
ച്ഛകൃദ്യുക്തം ന്യസ്യേത്സതതഗതിദിക്പത്രകലശേ
സഹാവിഷ്ണുക്രാന്തീമധുകരഗുളൂച്യാർദ്രകശമീഃ
ശതാവര്യാ ശ്യാമാകമപി ശിവദിക്പത്രകലശേ. ൧൬

സതതഗതിദിക്പത്രകലശേ—വായുകോണിലെ കലശത്തിൽ, യവം=അതുതന്നെ, വ്രീഹി=നെല്ല്, സുവർണ്ണം=അതുതന്നെ; രജതം=വെള്ളി; തിലം=എള്ള്; കൂലദ്വിതയമൃത്=പുഴയുടെ രണ്ടു കരയിലെയും മണ്ണ്; ശകൃദ്യുക്തം-ചാണകത്തോടു കൂടീട്ട് ഇവറ്റെ ന്യസിപ്പൂ. ശിവദിക്പത്രകലശേ-ഈശകോണിലെ ദലകലശത്തിൽ; സഹാ=പൂവാങ്കുറുന്തൽ; വിഷ്ണുക്രാന്തി=അതുതന്നെ; മധുകരം=കയ്യോന്നി; ഗുളൂചീ=അമൃത്; ആർദ്രകം=ഇഞ്ചി; ശമീ=വഹ്നിയില; ശതാവര്യാ=ശതാവേലി; ശ്യാമാകം=കവിട്ട (?) ഇവറ്റെ ന്യസിപ്പൂ.

പ്രത്യക്ഫലാം ന്യസേത്തു ശര്യമവാക്ക് കക്ഷ്യാം
പ്രാഗുത്തരേ ച ശതമൂല്യമൃതാകുമാരീഃ
വ്യാഘ്രീം വചാം ച ഉഗ്രനൃപാം ച സഹാം ച സിംഹീം
വല്മീകസപ്തമൃദഃ കലശേഽഥ മദ്ധ്യേ. ൧൭

പ്രത്യക് ഫലം_പിന്നെ പടിഞ്ഞാറു ഫലദ്രവ്യത്തേയും, അവാക് ഗവ്യം-തെക്ക പഞ്ചഗവ്യത്തേയും, പ്രാക് കഷായം-കിഴക്ക കഷായത്തേയും, ഉത്തരേ-വടക്ക് ശതമൂലി=കഞ്ഞിരിക്കയും, അമൃതാ-അമൃതും, കുമാരീ- കററാൽവാഴയും, വ്യാഘ്രീ_ചെറുവഴുതിനയും, വചാ-വയമ്പും, ബഹുസുതാ-ശതാവേലിയും, സഹാം _ പൂവാംകുറന്തിലയും, സിംഹീം _ വലിയവഴുതിനയും ഇവ:ററ ന്യസിപ്പൂ. അഥ മദ്ധ്യേ കലശേ വല്മീകസപ്തകളോ ന്യസതു-ഇങ്ങനെ ദലകലശം എട്ടും നിറച്ചാൽ നടുവിലെ ബ്രഹ്മകലശത്തിൽ ഏഴുകൂട്ടു പുററുമണ്ണുകളേയും ന്യസിച്ചു വെള്ളം നിറപ്പൂ.

ഓം സോമായ വനസ്പ-
ത്യന്തർഗതായ നമോ മൂലന്തമന്ത്രഃ
ഗന്ധോദ്ദ്യേഷ്ടാർണാം സ്യാ-
ച്ഛുദ്ധോദേ ദ്വാദശാക്ഷരം ച ഹരൌ. ൧൪

ഹരൌ-വിഷ്ണുവിങ്കൽ, ഓം സോമായ വനസ്പത്യന്തർഗ്ഗതായേ നമഃ മൂലന്തമന്ത്രഃ_ഈ ദലകലശങ്ങളും ബ്രഹ്മാംഭം നിറപ്പാൻ ഓം സോമായ വനസ്പത്യന്തർഗ്ഗതായേ നമഃ എന്ന മന്ത്രം ഭവിക്കും. ഗന്ധോദേ അഷ്ടാർണ്ണം ശുദ്ധോദേ ദ്വാദശാക്ഷരം ച സ്യാത_പുറത്തെ ഖണ്ഡബ്രഹ്മനിൽ അഷ്ടഗന്ധജലം നിറപ്പാൻ മൂലവും, പരികലശങ്ങളിൽ ശുദ്ധജലം നിറപ്പാൻ ദ്വാദശാക്ഷരവും മന്ത്രം ഭവിക്കും. ഇങ്ങനെ വിഷ്ണുവിങ്കലേ സപ്തദശദ്രവ്യന്യാസക്രമം.

കഷായോദഗവ്യഭസിതാനി ശിവേ മൃദംഭോ-
ഗോമൂത്രദുഗ്ദ്ധദധികം കുശഗന്ധവാരി
മൃത്സാജലം ക്വഥിതവാര്യഥ പഞ്ചഗവ്യം
വ്യസ്തം സമസ്തമപി ഗന്ധജലം പ്രദേശേ. ൧൫

ശിവേ-ശിവങ്കൽ, ദിക്കും കോണും നടുവും ക്രമേണ ഖണ്ഡബ്രഹ്മകലശങ്ങളിൽ, കഷായോദഗവ്യഭസിതാനി_കഷായജലത്തേയും പഞ്ചഗവ്യത്തേയും ഭസ്മത്തേയും, മൃദംഭഃ_മൃജ്ജലത്തേയും, ഗോമൂത്രദുഗ്ദ്ധദധികം_ഗോമൂത്രത്തേയും പാലിനേയും തയിരിനേയും; കുശഗന്ധവാരി-കുശജലത്തേയും അഷ്ടഗന്ധജലത്തേയും, ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങളേ ന്യസിപ്പൂ. പ്രദേശേ_ശാസ്താവിങ്കൽ ഈവണ്ണം തന്നെ, മൃത്സാജലം-മൃജ്ജലത്തേയും, ക്വഥിതവാരി-കഷായജലത്തേയും, അഥ പഞ്ചഗവ്യം വ്യസ്തം സമസ്തം അപി_പിന്നെ ഗോമൂത്ര

ത്തേയും ചാണകവെള്ളത്തേയും പാലിനേയും തയിരിനേയും നെയ്യിനേയും ഇങ്ങനെ വേറെയുള്ള പഞ്ചഗവ്യങ്ങളേയും പിന്നെ കൂടിയ പഞ്ചഗവ്യത്തേയും, ഗന്ധജലം—നടുവിൽ അഷ്ടഗന്ധജലത്തേയും ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങളെ ന്യസിപ്പൂ.

വ്യസ്തം ക്രമേണ മഹിഷദിശി പഞ്ചഗവ്യം
മൃത്കഷായരത്നസലിലാന്യപി ഗന്ധതോയം
പാദ്യാർഘ്യഗവ്യകപയാംസി ദധി ദ്വിപാസ്യേ
കഷായാംബുമൃത്കുശജലാന്യപി ഗന്ധവാരി. ൧൩

മഹിഷദിശി ക്രമേണ—ദുർഗ്ഗയിങ്കൽ ഖണ്ഡബ്രഹ്മത്തിൽ പ്രദക്ഷിണക്രമേണ, വ്യസ്തം പഞ്ചഗവ്യം—ഗോമൂത്രം ചാണകം പാല് തയിര് നെയ്യ് ഇതു് അഞ്ചും മൃത്കഷായരത്നസലിലാനി—മണ്ണുകളും കഷായജലവും രത്നജലവും ന്യസിച്ച്, ഗന്ധതോയം—നടുവിൽ അഷ്ടഗന്ധജലത്തെ നിറപ്പൂ. ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങൾ. ദ്വിപാസ്യേ—ഗണപതിയിങ്കൽ, ഇവണ്ണം തന്നെ, പാദ്യാർഘ്യഗവ്യകപയാംസി—പാദ്യദ്രവ്യത്തേയും അർഘ്യദ്രവ്യത്തേയും പഞ്ചഗവ്യത്തേയും പാലിനേയും, ദധി—തൈരിനേയും, കഷായാംബുമൃത്കുശജലാനി—കഷായജലത്തേയും മൃജ്ജലത്തേയും കുശജലത്തേയും ന്യസിച്ച്; ഗന്ധവാരി അപി—നടുവിൽ അഷ്ടഗന്ധജലത്തേയും ന്യസിപ്പൂ.

കൌശോദഗവ്യകകഷായകധൌതപ്രരാജി-
മൃദ്രത്നശുദ്ധജലഗന്ധജലം കുമാരേ
മൃത്കഷായകം ഹരിഹരേ പൃഥഗാസ്ഥിതാനി
ഗവ്യാനി പഞ്ച ഫലവാർയ്യഖിലൌഷധം ച. ൧൧

കുമാരേ—സുബ്രഹ്മണ്യങ്കൽ അകത്തു തുടങ്ങി, കൌശോദഗവ്യകകഷായകധൌതപ്രരാജിമൃദ്രത്നശുദ്ധജലഗന്ധജലം—കുശജലത്തേയും പഞ്ചഗവ്യത്തേയും കഷായജലത്തേയും അരികഴുട്ട വെള്ളത്തേയും കടുകിനേയും മണ്ണുകളേയും രത്നങ്ങളേയും ശുദ്ധജലത്തേയും അഷ്ടഗന്ധജലത്തേയും ഇങ്ങനെ ഒമ്പതുദ്രവ്യങ്ങളെ ന്യസിപ്പൂ. ഹരിഹരേ—ശങ്കരനാരായണങ്കൽ മദ്ധ്യഖണ്ഡനവകത്തിൽ നടുവിലും ദിക്കോണുകളിലും, മൃത്കഷായകം—മണ്ണും കഷായജലത്തെ, പൃഥഗാസ്ഥിതാനി പഞ്ചഗവ്യാനി—ഗോമൂത്രം ചാണകം പാല് തൈര് നെയ്യ് ഇങ്ങനെ വേറെ(പഞ്ച)ഗവ്യങ്ങളേയും, ഫലവാരി—ഫലജല

ത്തെയും; അഖിലൌഷധം ച–സൎവ്വൌഷധത്തെയും, ഇങ്ങനെ കമ്പത്തിനെ അകത്തു ന്യസിച്ച് പുറത്ത് ദിക്കോണബന്ധബ്രഹ്മാംഗങ്ങളിൽ സ്വൎണ്ണത്തെയും ന്യസിപ്പൂ. ഇങ്ങനെ പതിനേഴു ദ്രവ്യങ്ങൾ.

സ്വസ്വദിക്സംസ്ഥിതബ്രഹ്മതദംഗൈരിഹ പൂരയേത്
മനോദ്ഗ്രഹി തദ്ദ്രവ്യാണ്യപരേഷു സ്വമൂലതഃ ൧൮

ഇഹ മനോദ്ഗ്രഹി ഇവിടെ ശിവങ്കൽ, സ്വസ്വദിക്സംസ്ഥിതബ്രഹ്മതദംഗൈഃ ദ്രവ്യാണി പൂരയേത്–കിഴക്കെ തൽപുരുഷനും തെക്ക് അഘോരനും പടിഞ്ഞാറു സദ്യോജാതനും വടക്കെ വാമദേവനും അഗ്നികോണിൽ പഞ്ചബ്രഹ്മാംഗത്തിന്റെ ഹൃദയവും നിരൃതിയിങ്കൽ ശിഖയും വായുവിങ്കൽ കവചവും ഈശകോണിൽ ശിഖയും നടുവിൽ ഈശാനനും ഇങ്ങനെ അതതു ദിക്കുകളിൽ പറഞ്ഞിരിക്കുന്ന പഞ്ചബ്രഹ്മമന്ത്രങ്ങളെക്കൊണ്ടും തദംഗങ്ങളെക്കൊണ്ടും ദ്രവ്യങ്ങളെ ന്യസിപ്പൂ. അപരേഷു സ്വമൂലതഃ–മറ്റുള്ള ദേവന്മാരിൽ തന്റെ തന്റെ മൂലംകൊണ്ടു ദ്രവ്യങ്ങളെ ന്യസിപ്പൂ.

അനന്തരം ഇവിടത്തെ സംഘടനദ്രവ്യങ്ങളെ പറയുന്നു:—

സ്ഥാണൌ നാകോക്ഷതീൎത്ഥദ്വിപശിഖരിനദീ-
വേദികാചത്വരോത്ഥാ-
വിഘ്നേ ക്ഷേത്രാഖുജാതാശ്ച്യുതചരമസരി-
ജ്ജാശ്ച്യുതാദ്യന്തിമാഃ സ്യുഃ
സക്രോഡധാതാഃ കുമാൎയ്യാം സരിദുദയതട-
ക്ഷേത്രനാകാഖുജാതാ
മൃത്സാഃ ശാൎങ്ഗീശ അശ്വ കരികിരിവൃഷഭവ-
ല്മീകനദ്യുദ്ഭവാശ്ച. ൧൯

സ്ഥാണൌ-ശിവങ്കൽ, നാക-പുറ്റുമണ്ണ്, ഉക്ഷം–കാളക്കൊമ്പത്തെ മണ്ണ്, തീൎത്ഥം–തീൎത്ഥത്തിലെ മണ്ണ്, ദ്വിപം–ആനക്കൊമ്പത്തെ മണ്ണ്, ശിഖരി–പൎവ്വതത്തിലെ മണ്ണ്, നദീ–പുഴയിലെ മണ്ണ്, വേദികാ–അഗ്നിഹോത്രവേദിയിലെ മണ്ണ്, ചത്വരം–നാലുവഴി കൂടുന്നേടത്തെമണ്ണ്. മൃത്സാഃ–ഈ മണ്ണുകൾ വിഘ്നേ ക്ഷേത്രാഖുജാഃ–ഗണപതിയിങ്കൽ ഈ പറഞ്ഞതിൽ വയൽഭൂമിയിലെ മണ്ണും എലി ഇരുന്ന മണ്ണും കൂടെ വേണം. ച്യുതചരമസരിജ്ജാഃ–നാലുവഴിയിലെ മണ്ണും പുഴയിലെ മണ്ണും വേണ്ടാ; അപ്പോൾ ഗണപതിയുടെ മണ്ണുകൾ. കുമാൎയ്യാം ച്യുതാദ്യന്തിമാഃ സക്രോഡധാതാഃ–ദുൎഗ്ഗയി

ങ്കൽ ശിവന്റെ മണ്ണുകളിൽ പുററുമണ്ണും നാല്വഴിയിലെ മണ്ണും വേണ്ടാ. പന്നി തുരന്നിടത്തെ മണ്ണുംകൂടി കൂട്ടിക്കൊള്ളണം. ശാർങ്ഗീശേ സരിദ്വയതടം-(ശങ്കരനാരായണങ്കൽ) ആററിന്റെ രണ്ടുകരയിലെ മണ്ണ്, ക്ഷേത്രം-കണ്ടത്തിലെ മണ്ണ്, നാകം-പുററുമണ്ണ്, ഉക്ഷജാതം-കാളക്കൊമ്പേലെ മണ്ണ്, [ആര്യേ-ശാസ്താവിങ്കൽ, കരി-ആനക്കൊമ്പത്തെ മണ്ണ്] കിരി-പന്നി തുരന്ന മണ്ണ്, വൃഷം-കാളക്കൊമ്പേലെ മണ്ണ്, വല്മീകം-പുററുമണ്ണ്, നദ്യുത്ഭവം-പുഴയിലെ മണ്ണ്, ഇങ്ങനെ അഞ്ച്.

ക്ഷീരിദ്രുമശമീഖദിരം കുമാര്യാം
കപാലാംഗകം ഹരിഹരേ ഖദിരോനിതം തത്
വിഘ്നേ പയോദ്രുമകപിത്ഥമധൂകബില്വം
ശേഷപ്രസിദ്ധിരുപരി സ്നപനാഭിധാനേ. ൮൦

കുമാര്യാം ക്ഷീരിദ്രുമശമീഖദിരം കപാലാംഗകം-ദുർഗ്ഗയിങ്കൽ നാല്പാമരത്തൊലിയും പ്ലാശിന്റൊലിയും വഹ്നിത്തൊലിയും കരിങ്ങാലിത്തൊലിയും കൂടിയത് കഷായദ്രവ്യം. ഹരിഹരേ ഖദിരോനിതം തത്-ശങ്കരനാരായണങ്കൽ കരിങ്ങാലി കൂടാതെ ഈ പറഞ്ഞത് കഷായദ്രവ്യം. വിഘ്നേ പയോദ്രുമകപിത്ഥമധൂകബില്വം-ഗണപതിയിങ്കൽ നാല്പാമരത്തൊലിയും പ്ലാശിന്റൊലിയും ഇലിപ്പത്തൊലിയും കൂവളത്തൊലിയും കൂടിയത് കഷായദ്രവ്യം. ഉപരിസ്നപനാഭിധാനേ ശേഷപ്രസിദ്ധിഃ-മുകളിൽ ഏട്ടാം പടലത്തിൽ കലശദ്രവ്യങ്ങൾ പറയുന്നേടത്ത് ശേഷം ഇവിടെ വേണ്ടുന്നതിനെ പറയും.

സർവ്വൌഷധാനി തിലമാഷയവപ്രിയംഗു-
ഗോധൂമശാല്യണുസമാഹ്വയകാന്യഥ സ്യുഃ
നീവാരഗാർമുകഗവേധുകജർതിലാഖ്യ-
ശ്യാമാകവേണുഫലവാസ്തുകസംയുതാനി. ൮൧

ശങ്കരനാരായണങ്കൽ, തിലം-എള്ള്, മാഷം-ഉഴുന്ന്, യവം-അളുതണ്ണെ, പ്രിയംഗു-തിന, ഗോധൂമം-കോതമ്പ്, ശാലി-നെല്ല്, അണുസമാഹ്വയം-പഞ്ഞിപ്പുല്ല് ഈ ഏഴ് ഗ്രാമ്യങ്ങളും, നീവാരം-വരിനെല്ല്, ഗാർമുകം-കാട്ടുപയറ്, ഗവേധുകം-ചലന്തി, ജർതിലം-കാട്ടെള്ള്, ശ്യാമാകം-തവിട്ടുപ്പയർ, വേണുഫലം-മുളനെല്ല്, വാസ്തുകം-വാസ്തുച്ചീര അരി ഇവ ഏഴും ആരണ്യങ്ങൾ. സർവ്വൌഷധാനി സ്യുഃ-ഇവ പതിനാലും കൂടിയത് സർവ്വൌഷധങ്ങൾ.

മൂലാഗ്നേഷ്ടാർദ്ധപാശതാജ്യാഹുത്യുദിതസം-
പാതം സമർപ്യാത്മബ്ര-
ഹ്മഖണ്ഡാഭിധേഷു ഹിരണ്യവർണ്ണമന്ത്രമ-
ന്യേഷു സ്വമൂലം ഹരൌ
സർവ്വത്ര സ്വകമൂലമേവ പരിജ-
പ്യാഥന്യേഷു വസ്ത്രൈർന്നവൈ-
രാച്ഛാദ്യേത്യധിവാസ്യ തത് സ്നപനതഃ
പൂർവ്വേ്യഹ്നി രക്ഷേദ് ഘടാൻ. വൃ ൨

പിന്നെ കലശങ്ങളുടെ വടക്കെ കീറിത്തീയിട്ടുമെഴുകിത്തുലോടി പരിസ്തരിച്ചു വ്ളാകി ആജ്യസംസ്കാരം തുടങ്ങി സ്രുക്സ്രുമാർജ്ജനാന്തം ചെയ്തു് വ്ളാകിയാരാധിച്ചു് ഗണപതിയ്ക്കും നിവേദിച്ചു് ഹോമത്തുങ്കൽ പീഠപൂജാദിനിവേദ്യത്തോളം ചെയ്തു ചമ്മത ഇട്ട് പ്രണവവ്യാഹൃതി ഹോമിച്ചാൽ, മൂലാഗ്നേഷ്ടാർദ്ധപാശതാജ്യഹുത്യുദിതസമ്പാതം-തന്റെ തന്റെ മൂലംകൊണ്ടു നൂററിയെട്ടു ആജ്യാഹുതിചെയ്തു് വ്യാഹൃതിപ്രണവാദിചെയ്തു പ്രസന്നപൂജയും വ്ളാകിയാരാധിക്കയും ചെയ്തു് സമ്പാതത്തിൽ ഉപാസിച്ചു് ഹോമം മുടിച്ചു സമ്പാതത്തെ, ആത്മബ്രഹ്മഖണ്ഡാഭിധേഷു സമർപ്യ-ബ്രഹ്മകലശങ്ങളിൽ ദ്രവ്യന്യാസക്രമേണ സമർപ്പിച്ചു്; ഹരൌ ഹിരണ്യവർണ്ണമന്ത്രം-വിഷ്ണുവിങ്കൽ 'ഹിരണ്യവർണ്ണാം ഹരിണീം' ഇത്യാദി തൊട്ടുജപിപ്പൂ. അന്യേഷു സ്വമൂലം-മററുള്ള കലശങ്ങളിൽ അഷ്ടാക്ഷരത്തെയും തൊട്ടുജപിപ്പൂ. അന്യേഷു സർവ്വത്ര സ്വകമൂലം ഏവ പരിജപ്യ-മററുള്ള ദേവന്മാരിൽ എല്ലാകലശങ്ങളിലും സമ്പാതം സമർപ്പിച്ചു് മൂലം തന്നെ തൊട്ടു ജപിപ്പൂ. നവൈഃ വസ്ത്രൈഃ ആച്ഛാദ്യ-പിന്നെ കോടിവസ്ത്രങ്ങളെക്കൊണ്ടു കലശങ്ങളെ ഒക്കെയും മൂടി, ഇതി അധിവാസ്യ-ഇപ്രകാരം കലശങ്ങളെ അധിവസിച്ചു്; തത് സ്നപനതഃ പൂർവ്വേ അഹ്നി ഘടാൻ രക്ഷേത്-ഇക്കലശങ്ങളെ ആടുന്ന ധ്യാനാധിവാസദിവസത്തിന്റെ തലേ ദിവസം ഘടങ്ങളെ അധിവസിച്ചു രക്ഷിപ്പൂ.

ഇതി തന്ത്രസമുച്ചയേ തൃതീയഃ
പടലോ മംഗലബാലജരോപണാദ്യഃ
ജലവാസനവാസ്തുയാഗബിംബാ-
പ്ലവകുംഭാർച്ചനചർച്ചിതഃ പ്രണീതഃ. വൃ ൩

ഇതി തന്ത്രസമുച്ചയേ–ഇപ്രകാരം തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തിങ്കൽ മംഗലബീജശരാവണാദ്യഃ–മുള ഇടുന്നതിന്റെ ക്രിയകളോടുകൂടീട്ട്, ജലവാസനവാസ്തുയാഗബിംബാപ്ലവകുംഭാച്ചന ചചിതഃ– ജലാധിവാസക്രിയകളെക്കൊണ്ടും പ്രാസാദശുദ്ധിതുടങ്ങി വാസ്തുബല്യവസാനമുള്ള ക്രിയകളെക്കൊണ്ടും ബിംബശുദ്ധികലശ പൂജയുടെ പ്രകാരങ്ങളെക്കൊണ്ടും ശോഭിച്ചിരിക്കുന്ന, തൃതീയഃ പടലഃ–മൂന്നാമത്തെ പടലം, പ്രണീതഃ–പറയപ്പെട്ടു.

ഇതി തന്ത്രസമുച്ചയവ്യാഖ്യായാം
തൃതീയഃ പടലഃ സമാപ്തഃ.

---

## ചതുർത്ഥപടലം

അനന്തരം ഈ നാലാമത്തെ പടലംകൊണ്ട് മണ്ഡപസംസ്കാരശയ്യാദ്യധിവാസങ്ങളെയും പറയുന്നു:—

അധിവാസനമണ്ഡപം തദർഹേ–
ഷ്വഥ സംഗൃഹ്യ ശുചിർവിശോധയേത
രുചിരൈഃ പരിഭൂഷിതം വിതാന–
പ്രമുഖൈർമൃഷ്ടസ്ഥലീപൂർവ്വഭൂമിഭാഗം. ൧

തദർഹേ അഥ–ധ്യാനാധിവാസദിവസങ്ങൾ നേരത്തെ, ശുചി–ആചാര്യൻ, രുചിരൈഃ വിതാനപ്രമുഖൈഃ പരിഭൂഷിതം–മനോഹരങ്ങളായിരിക്കുന്ന വിതാനാദികളെക്കൊണ്ടും മാലകളെക്കൊണ്ടും അലങ്കരിക്കപ്പെട്ടിരിക്കുന്നതായും, മൃഷ്ടസ്ഥലീപൂർവ്വഭൂമിഭാഗം–തറയെ തളിച്ചു മെഴുകിയിരിക്കുന്ന ഭൂസ്ഥാനത്തോടുംകൂടി ഇരിക്കുന്ന, അധിവാസനമണ്ഡപം–പൂർവ്വദ്വാരമായ പ്രാസാദങ്ങൾ പ്രത്യങ്മുഖമായും പ്രത്യഗ്ദ്വാരപ്രാസാദങ്ങൾ പൂർവ്വദ്വാരമായും ഭിന്നയോനികളാകുംവണ്ണം ഉണ്ടാക്കിയിരിക്കുന്ന അധിവാസമണ്ഡപത്തെ, സംഗൃഹ്യ വിശോധയേത–പരിഗ്രഹിച്ചിട്ട് ശുദ്ധികളെ ചെയ്യൂ.

സ്നാത്വാ ശുദ്ധനവീനവസ്ത്രപരിധാ–
യ്യാചമ്യ തന്മണ്ഡപം
സപാദസ്രുക്ഷ്മാദിനിരസ്തഭൂതനിവഹം
പ്രവിശ്യ പശ്ചേത്യ ച

നൈരൃത്യാമുപവിശ്യ ശോധിതസമി-
ഷ്ടാത്മാഥ വിഘ്നേശ്വരം
സംപൂജ്യാഭിഹിതക്രമാത് ത്രിഗുണസൂ-
ത്രാദീനി സംസാദയേത്. ൭

സ്നാത്വാ ശുദ്ധാനവീനവസ്ത്രപരിധായീ ആചമ്യ-ആചാൎയ്യൻ കുളിച്ചു കോടിവസ്ത്രവുമുടുത്തു് ആചമിച്ചു്, സപാദ്യാൎഘ്യകലശൈർനിരസ്ത-ഭൂതനിവഹം തന്മണ്ഡപം പ്രാവിശ്യ പശ്ചാത്യ ച-അസ്ത്രമുദ്രയെക്കൊണ്ടു് ഭൂതസമൂഹത്തെ പുറത്തു് ആക്കിയാൽ തളിച്ചു മൎയ്യാദയായി പ്രതിഗ്രഹിച്ചാൽ അകത്തു പ്രദക്ഷിണമായി ലക്ഷണങ്ങളും നോക്കിവന്നു്, നൈരൃത്യാമുപവിശ്യ ശോധിതസമിഷ്ടാത്മാ-നിരൃതികോണിൽ വന്നിരുന്നു് ദേഹശുദ്ധിശംഖപൂരണാത്മാരാധനകളെ ചെയ്തു്, അഥ വിഘ്നേശ്വരം സംപൂജ്യ-പിന്നെ മുമ്പിൽ സ്വസ്തികത്തിൽ ഗണപതിയെ പൂജിച്ചു്, അഭിഹിതക്രമാത് ത്രിഗുണസൂത്രാദീനി സംസാദയേത്-പ്രാസാദശുദ്ധിവിധികൾ പറഞ്ഞപോലെ ഗുണനൂല്‌ ദർഭമാല മുതലായിട്ടുള്ള ശയനദ്രവ്യോപകരണങ്ങളെയും ചാതിച്ചു പൂജിച്ചു തൊട്ടുജപിപ്പൂ.

വിപ്രാനന്നജലാപ്യ നിൎഗ്ഗമ്യ മുഖ്യ-
ദ്വാരാദസ്ത്രതഃ പ്രോക്ഷ്യ ച മണ്ഡപം തത്
ഈശാദി നിഃപ്രാപരിധാന്തദർഭ-
സ്രഗ്ഭ്യാം യഥോക്തം പരിവേഷ്ടയേച്ച. ൮

വിപ്രാൻ അന്നജലാപ്യ-പിന്നെ ബ്രാഹ്മണരെ ദാനംചെയ്തു് അന്നജലാപിച്ചിട്ടു്, മുഖ്യദ്വാരാൽ നിൎഗ്ഗത്യ-മണ്ഡപത്തിന്റെ പ്രധാനദ്വാരത്തിലൂടെ പുറത്തുവന്നു്, അസ്ത്രതഃ തന്മണ്ഡപം പ്രോക്ഷ്യ-പ്രണവം ജപിച്ചു ഫഡന്തപ്രണവംകൊണ്ടു് ആ മണ്ഡപത്തെ തളിച്ചു്, ഈശാദി നിഃപ്രാപരി-മണ്ഡലത്തിന്റെ ഈശകോടിയിൽ വാവടയുടെ മുകളിൽ, തന്തുദർഭസ്രഗ്ഭ്യാം യഥോക്തം പരിവേഷ്ടയേത്-നൂലുകൊണ്ടും ദർഭമാലകൊണ്ടും മുമ്പിൽ പറഞ്ഞപോലെ ഈശകോണു് അവസാനമായി ചുററു.

സമ്പൂൎത്താപ്യഥ തോരണാംബരാദ്യൈ
പ്രാഗാദിദിക്ഷു ക്രമാത്
കേതൂംശ്ചാഷ്ടസ ദർഭപല്ലവാപടി-
സംഭൂഷിതാൻ സ്ഥാപയേത്

ദ്വൌ ദ്വൌ ദ്വാഃസ്ഥമവാ ഹരീശമഹിഷാ-
ദ്ധ്യോസ്തോരണാഭ്യന്തരേ
ന്യസ്യേദ്വൃഷവാഹനേ നവസു ദി-
ക്ഷൂർദ്ധ്വാവസാനം പുനഃ. ൪

അഥ സർവ്വത്ര ചതസൃഷു ദിക്ഷു തോരണാൻ-പിന്നെ എല്ലാദേവന്മാരിലും നാലുദിക്കുകളിലും നാല്പാമരങ്ങളെക്കൊണ്ട് ഉണ്ടാക്കിയ തോരണങ്ങളേയും, പ്രാഗാദി അഷ്ടദിക്ഷു കേതൂൻ ച-കിഴക്ക തുടങ്ങി ക്രമേണ എട്ടു ദിക്കുകളിലും മുളയുടെ തലകളാകുന്ന ധ്വജങ്ങളേയും, ദർഭപല്ലവപടീസംഗ്രഥിതാൻ സ്ഥാപയേത്-ദർഭകളെക്കൊണ്ടും തളിരുകളെക്കൊണ്ടും അലങ്കരിച്ചു പ്രതിഷ്ഠിപ്പൂ. ഹരീശമഹിഷാദ്ധ്യോഃ ദ്വാരി തോരണാഭ്യന്തരേ-ശങ്കരനാരായണങ്കലും ദുർഗ്ഗയിങ്കലും നാലുദ്വാരങ്ങളിലും തോരണങ്ങളുടെ അകത്ത്, ദ്വൌ ദ്വൌ വാരം-ഈരണ്ടു ധ്വജങ്ങളെ നാട്ടുകിലും ആം. വൃഷവാഹനേ നവസു ദിക്ഷു ഊർദ്ധ്വാവസാനം-ശിവങ്കൽ എട്ടു ദിക്കുകളിൽ ഊർദ്ധ്വഭാഗം സങ്കല്പിച്ച് ഒന്നുകൂടെ കൂട്ടി ഒമ്പതു ധ്വജങ്ങളെ നാട്ടണം.

പ്ലാക്ഷൌദുംബരരൌഹിണാശ്വത്ഥദലോ-
ത്ഥാശ്ചേശാപരേ തോരണാഃ
സാർദ്ധ്വേ തേ ഗുഹവിഘ്നയോശ്ച വടഭാ-
ന്ത്യാസ്തു ഹരീശാച്യുതേ
പ്രോക്താഃ പ്ലാക്ഷചതുർത്ഥപൈപ്പലപരോ-
ഗാസ്ത്വപി മദ്ധ്യസ്ഥയോ-
ശ്ചൈത്യാ സന്മഹിഷഘ്നി സ്യുരഖിലേ-
ഽപീഷ്ടാ ധ്വജാ വൈണവാഃ. ൫

സാർദ്ധ്വേ ഈശാപരേ-ശാസ്താവിങ്കലും ശിവങ്കലും, പ്ലാക്ഷൌദുംബരരൌഹിണാശ്വ ദലോത്ഥാഃ ച തോരണാഃ-കിഴക്ക് ഇത്തിയും തെക്ക അത്തിയും പടിഞ്ഞാറു പേരാലും വടക്ക് അരയാലും ഇങ്ങനെ തോരണവൃക്ഷങ്ങളുടെ ക്രമം ഭവിക്കും. ഗുഹവിഘ്നയോഃ-സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും, അന്ത്യാ വടഭവാ-പേരാൽ ഒടുക്കം. അപ്പോഴം ഇത്തി, അത്തി, അരയാൽ, പേരാൽ ഇങ്ങനെ ക്രമം. ഹരീശാച്യുതേ-ശങ്കരനാരായണങ്കലും വിഷ്ണുവിങ്കലും (പ്ലക്ഷ...ഗാഃ) ഇത്തി ഒടുക്കം; അരയാലാദിക്രമവശം.

ഇഷ്വാദ്യൈർദ്ധ്രുവഷണ്മുഖേഷ്വഥ തൈർമ്മൂർത്തിപൈഃ
സ്യോനാപൃഥിവ്യാ യുതൈ-
ർവ്വേദാദ്യൈർമ്മഹിഷാരിശാസ്തൃഗണപേ-
ഷ്വീശാച്യുതേ താരതഃ
പ്രാഗ്ദ്വാരദക്ഷിണാപരശപൂർവ്വവിഹിത-
സ്ഥാനേഷു സംസ്ഥാപയേത്
കേതൂംശ്ച ക്രമവിദ്ദ്വയേഷു യജതാ-
മാവാഹ്യ തദ്ദേവതാഃ. ൧

ഇഷ്വാദ്യൈ തൈഃ ധ്രുവ-സുബ്രഹ്മണ്യങ്കൽ അധിദേവതാമന്ത്രങ്ങൾ കൊണ്ടു തന്നെയും, മൂർത്തിപൈഃ സ്യോനാപൃഥിവ്യാ യുതൈഃ തൈഃ-വിഷ്ണുവിങ്കൽ 'സ്യോനാപൃഥിവി ഭവ' എന്ന ഋക്കും അധിദേവതാമന്ത്രങ്ങളും കൂടിയും, മഹിഷാരിശാസ്തൃഗണപേഷു വേദാദ്യൈഃ-ദുർഗ്ഗയിങ്കലും ശാസ്താവിങ്കലും ഗണപതിയിങ്കലും കിഴക്ക് 'അഗ്നിമീളേ' എന്നും തെക്ക് 'ഇഷേ ത്വാ' എന്നും പടിഞ്ഞാറ് 'അഗ്ന ആയാഹി' എന്നും വടക്ക 'ശന്നോ ദേവീ' എന്നും ഈ വേദാദി നാലുകൊണ്ടും, ഈശാച്യുതേ താരതഃ-ശങ്കരനാരായണങ്കൽ പ്രണവംകൊണ്ടും തോരണങ്ങളെ നാലു ദ്വാരങ്ങളിലും സ്ഥാപിച്ചു പൂജിച്ചാൽ, പ്രാഗ്ദ്വാരദക്ഷിണാപരശപൂർവ്വവിഹിതസ്ഥാനേഷു കേതൂൻ ച (സംസ്ഥാപയേത്) - കിഴക്കെ ദ്വാരങ്ങൾ തെക്കും, തെക്കെദ്വാരങ്ങൾ പടിഞ്ഞാറും, പടിഞ്ഞാറെദ്വാരങ്ങൾ വടക്കും, വടക്കെ ദ്വാരങ്ങൾ കിഴക്കും ഇങ്ങനെ വലത്തുഭാഗത്തായിട്ടു ധ്വജങ്ങളെയും അതതു മന്ത്രംകൊണ്ടു സ്ഥാപിപ്പൂ. ക്രമവിത് ദ്വയേഷു തദ്ദേവതാഃ ആവാഹ്യ യജതാം-ക്രമത്തെ അറിഞ്ഞിരിക്കുന്ന ഗുരു തോരണങ്ങളിലും ധ്വജങ്ങളിലും അതതു ദേവതാമന്ത്രങ്ങൾ കൊണ്ട് ആവാഹിച്ച് വ്യാപകവും പ്രണവാംഗവും ന്യസിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

അതിന്റെ തോരണങ്ങളെപ്പറയുന്നു:—

സുശോഭനഃ ശാർങ്ഗധരഃ സുഭദ്രഃ
സുകർമ്മനാമാ ച തഥാ സുഹോത്രഃ
ശിവഃ പ്രമോദാഭയശാന്തസംജ്ഞാ-
മഹാംശ്ച ചാപാര ഇതി പ്രദിഷ്ടാഃ. ൨

ശാർങ്ഗധരേ–വിഷ്ണുവിങ്കൽ, സുദർശനായ നമഃ സുഭദ്രായ നമഃ സുകർമ്മണേ നമഃ സുഹോത്രായ നമഃ ഈ നാലും തോരണദേവതകൾ. ശിവേ–ശിവങ്കൽ പ്രമോദായ നമഃ അഭയായ നമഃ ശാന്തായ നമഃ മഹതേ നമഃ ഇങ്ങനെ നാലും.

സുമംഗലഃ സ്ഥാണുഹരൌ സുഹോത്ര-
സ്തഥൈവ കല്യാണകഭദ്രകൌ ച
യജ്ഞേശനാമാ മഹിഷാദിമാരൌ
പ്രഭാകരോ മംഗലസുപ്രഭൌ ച. ൧൯

സ്ഥാണുഹരൌ–ശങ്കരനാരായണങ്കൽ, സുമംഗലായ നമഃ സുഹോത്രായ നമഃ കല്യാണായ നമഃ ഭദ്രകായ നമഃ ഇങ്ങനെ നാല്. മഹിഷാദിമാരൌ–ദുർഗ്ഗയിങ്കൽ, യജ്ഞേശായ നമഃ പ്രഭാകരായ നമഃ മംഗലായ നമഃ സുപ്രഭായ നമഃ ഇങ്ങനെ നാല്.

ഷാണ്മാതുരേ സ്യുർവരദോ യശോദോ
തഥൈവ പുഷ്ടിദശ്രീപ്രദസംജ്ഞിതൌ ച
വിഘ്നേ സുപൂർണ്ണാഹ്വയപൂർണ്ണഭദ്രൌ
പ്രശാന്തനാമാ വിജയാഭിധശ്ച. ൨൦

ഷാണ്മാതുരേ–സുബ്രഹ്മണ്യങ്കൽ, വരദായ നമഃ യശോദായ നമഃ പുഷ്ടിദായ നമഃ ശ്രീപ്രദായ നമഃ ഇങ്ങനെ നാലും ഭവിക്കും. വിഘ്നേ–ഗണപതിയിങ്കൽ സുപൂർണ്ണായ നമഃ പൂർണ്ണഭദ്രായ നമഃ പ്രശാന്തായ നമഃ വിജയായ നമഃ ഇങ്ങനെ നാലും.

ആഢ്യഃ ശാസ്താ ഘനാസന്നഃ
സേനാനീശ്ച പ്രജാപതൌ
ഇതി സപ്തസു സംപ്രോക്താഃ
ക്രമാത്തോരണദേവതാഃ. ൨൧

പ്രജാപതൌ–ശാസ്താവിങ്കൽ, ആഢ്യായ നമഃ ശാസ്ത്രേ നമഃ ഘനാസന്നായ നമഃ സേനാന്യേ നമഃ ഇങ്ങനെ നാലും, സപ്തസു ക്രമാത് തോരണദേവതാഃ സംപ്രോക്താഃ–ഇപ്രകാരം വിഷ്ണ്വാദികളായ ഏഴു ദേവന്മാരിലും ക്രമേണ തോരണദേവതകൾ വചിക്കപ്പെട്ടു.

കുമുദകുമുദാക്ഷസംജ്ഞൌ
ലക്ഷ്മീശേ പുണ്ഡരീകവാമനാഖ്യൌ
അഥ ശങ്കുകർണ്ണസർവ്വാ-
ദികനേത്രൗ സുമുഖസുപ്രതിഷ്ഠിതാഖ്യൗ. ൧൨

ലക്ഷ്മീശേ-വിഷ്ണുവിങ്കൽ, കുമുദായ നമഃ കുമുദാക്ഷായ നമഃ പുണ്ഡരീകായ നമഃ വാമനായ നമഃ ശങ്കുകർണ്ണായ നമഃ സർവ്വനേത്രായ നമഃ സുമുഖായ നമഃ സുപ്രതിഷ്ഠിതായ നമഃ ഇങ്ങനെ എട്ടു ധ്വജദേവതകൾ.

ഭൃംഗീശകാർത്തികേയൌ
വൃഷനന്ദീശൌ ശിവേ മഹാകാളഃ
കുംഭോദരോ മഹോദര-
നാമാഥ വീരഭദ്രശ്ച ഋഷഭഃ. ൧൩

ശിവേ-ശിവങ്കൽ, ഭൃംഗീശായ നമഃ കാർത്തികേയായ നമഃ വൃഷായ നമഃ നന്ദീശായ നമഃ മഹാകാളായ നമഃ കുംഭോദരായ നമഃ മഹോദരായ നമഃ വീരഭദ്രായ നമഃ ഋഷഭണേ നമഃ ഇങ്ങനെ ഒൻപതു ധ്വജദേവതകൾ. ഒടുക്കത്തേതും ഈശകോണിൽത്തന്നെ.

ശിവശാർങ്ഗിണി ഗിരിശോത്സവാ-
വിധാനസ്യമാനാഃ സ്യുരഷ്ടനന്ദ്യാദ്യാഃ
ഭൃംഗീശാദ്യാ നവ വാ
കുമുദാത്മാദ്യൈസ്സ്വയംവാഷ്ടഭിഃ സംഹിതാഃ. ൧൪

ശിവശാർങ്ഗിണി-ശങ്കരനാരായണങ്കൽ, ഗിരിശോത്സവവിധാനസ്യമാനാഃ നന്ദ്യാദ്യാഃ അഷ്ടൌ സ്യുഃ-ശിവന്റെ ഉത്സവത്തിങ്കൽ പറവാൻ ഭാവിച്ചിരിക്കുന്ന നന്ദിനേ നമഃ ഇത്യാദി കപാലിനേ നമഃ ഇത്യന്തമുള്ള എട്ടും ഇവിടെ ധ്വജദേവതകളായി ഭവിക്കും. ഭൃംഗീശാദ്യാഃ നവ വാ-ഇവിടെ പറഞ്ഞ ഭൃംഗീശാദി ഒമ്പതായിട്ടുമാം. കുമുദാത്മാദ്യൈഃ അഷ്ടഭിഃ സംഹിതാഃ വാ-നന്ദിനേ കുമുദാത്മനേ നമഃ മഹാകാളായ കുമുദാക്ഷാത്മനേ നമഃ ഭൃതനാഥായ പുണ്ഡരീകാത്മനേ നമഃ മഹീധരായ വാമനാത്മനേ നമഃ പർവ്വതേശായ ശങ്കുകർണ്ണാത്മനേ നമഃ ഉഗ്രേശായ സർവ്വനേത്രാത്മനേ നമഃ കാലപാശായ സുമുഖാത്മനേ നമഃ കപാലിനേ സുപ്രതിഷ്ഠിതാത്മനേ നമഃ ഇങ്ങനെ എട്ടായിട്ടുമാം. ഭൃംഗീശായ കുമുദാത്മനേ നമഃ ഇത്യാദി എട്ടും കഴിഞ്ഞാൽ ഒടുക്കത്തെ ഋഷഭണേ നമഃ എന്നു തന്നെ മതി.

കാളീ കരാളീ വിരജാ മന്ദരാ വിന്ധ്യവാസിനീ
സുപ്രഭാ സിംഹവക്ത്രാന്യാ ഭൎഗ്ഗായാം ദൈത്യമൎദ്ദിനീ. ൧൩

ഭൎഗ്ഗായാം-ഭൎഗ്ഗയിങ്കൽ, കാള്യൈ നമഃ കരാള്യൈ നമഃ വിരജായൈ നമഃ മന്ദരായൈ നമഃ വിന്ധ്യവാസിന്യൈ നമഃ സുപ്രഭായൈ നമഃ സിംഹവക്ത്രായൈ നമഃ ദൈത്യമൎദ്ദിന്യൈ നമഃ ഇവ എട്ടും ധ്വജദേവതകൾ.

ഗോപ്താ ച പിംഗലാക്ഷശ്ച
വീരസേനശ്ച ശാംഭവഃ
ത്രിനേത്രശ്ശൂലിനൌ ദക്ഷ-
ഭീമരൂപൌ ച ശാസ്തരി. ൧൪

ശാസ്തരി-ശാസ്താവിങ്കൽ, ഗോപ്ത്രേ നമഃ പിംഗലാക്ഷായ നമഃ വീരസേനായ നമഃ ശാംഭവായ നമഃ ത്രിനേത്രായ നമഃ ശൂലിനേ നമഃ ദക്ഷായ നമഃ ഭീമരൂപായ നമഃ ഇവ എട്ടും ധ്വജദേവതകൾ.

സ്കന്ദദന്തീന്ദ്രമുഖയോഃ ഇന്ദ്രാദ്യാ ദിഗധീശ്വരാഃ
ഇതി സപ്തസു സംപ്രോക്താഃ ക്രമേണ ധ്വജദേവതാഃ. ൧൫

സ്കന്ദദന്തീന്ദ്രമുഖയോഃ-സുബ്രഹ്മണ്യങ്കലും, ഇന്ദ്രാദ്യാ ദിഗധീശ്വരാഃ-ഇന്ദ്രൻ തുടങ്ങി ഈശാനാന്തമുള്ള ദിക്പാലന്മാരുതന്നെ, ഇന്ദ്രായ നമഃ അഗ്നയേ നമഃ ഇത്യാദി മന്ത്രങ്ങൾ. ഇതി സപ്തസു ദേവേഷു ക്രമേണ ധ്വജദേവതാഃ സംപ്രോക്താഃ-ഇങ്ങനെ വിഷ്ണ്വാദി ഏഴു ദേവന്മാരിലും ധ്വജദേവതകൾ പറയപ്പെട്ടു.

ഇഷ്ട്വാ ബലിം തോരണദേവതാഭ്യോ-
ധ്വജാധിപേഭ്യോऽപി ച വാദ്യഘോഷൈഃ
ദത്വാ സമാചമ്യ സമേത്യ ചാന്തഃ
സമാചരേദ് ദ്വാരഘടാൎച്ചനാദ്യം. ൧൬

തോരണദേവതാഭ്യഃ ധ്വജാധിപേഭ്യഃ വാദ്യഘോഷൈഃ ദ ഇഷ്ട്വാ ബലിം ദത്വാ-തോരണദേവതകൾക്കായിക്കൊണ്ടും ധ്വജദേവതകൾക്കായിക്കൊണ്ടും വാദ്യഘോഷത്തോടും വിളക്കോടും കൂടി തത്തദധിദേവതാമന്ത്രംകൊണ്ടു പൂജിച്ച് ബലിയേയും തൂകിയാൽ, സമാചമ്യ അന്തഃ സമേത്യ ദ്വാരഘടാൎച്ചനാദ്യം സമാചരേത്-കാലും കഴുകി ആചമിച്ച് മണ്ഡപത്തിന്റെ അകത്തുവന്ന് ദ്വാരകലശപൂജാദിയെ തുടങ്ങു. ഇവിടെ നൂലുംമാല ചുററുക തുടങ്ങി ബലിതൂകുന്നവരെ അഞ്ചു പ്രദക്ഷിണം വരും.

പ്രാഗ്ദ്വാർദക്ഷിണസൌമ്യപാർശ്വസമുപ-
ക്രാന്ത്യാ ചതുർദിക്ഷ്വപി
ദ്വാഃസ്ഥാൻ പൂർണ്ണഘടേഷു വിഷ്ണുഗുഹവി-
ഘ്നേശേശഗേഹേഷു ദിശഃ
ദ്വാഃശാഖാസു യജേത വാ ശിവഹരൌ
ദ്വാഃസ്ഥാനിഹാഷ്ടാസു ദി-
ക്ഷ്വാശേശാൻ കലശേഷു കേവലമമൂൻ
ദൌർഗ്ഗേഷു സംഭേദിഷു. ൫൯

വിഷ്ണുഗുഹവിഘ്നേശേശഗേഹേഷു-വിഷ്ണുവിങ്കലും സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും ശാസ്താവിങ്കലും. ശിവങ്കലും, ചതുർദ്ദിക്ഷ്വപി-നാലു നടകളിലും അളിന്ദത്തുങ്കൽ, പ്രാഗ്ദ്വാർദക്ഷിണസൌമ്യപാർശ്വസമുപക്രാന്ത്യാ-പൂർവ്വദ്വാരത്തുങ്കൽ തുടങ്ങി വലത്തുഭാഗം മുമ്പായിട്ട് സ്വസ്തികങ്ങളിൽ പീഠപൂജാദി ചെയ്ത് രണ്ടു കലശങ്ങളെ ശോധനാദിക്രിയാന്യാസാന്തം ചെയ്ത് വെള്ളം നിറച്ചാൽ, പൂർണ്ണഘടേഷു ദിശഃ ദ്വാഃസ്ഥാൻ യജേത-കലശങ്ങളിൽ ഈരണ്ടു ദ്വാഃസ്ഥന്മാരെ ആവാഹിച്ചു പൂജിപ്പൂ. ശിവഹരൌ ദ്വാഃശാഖാസു യജേത വാ-ശങ്കരനാരായണങ്കൽ കലശം കൂടാതെ തത്സ്ഥാനത്തു സ്വസ്തികത്തുങ്കൽ ദ്വാഃസ്ഥന്മാരെ പൂജിക്കുകയുമാം; കൂടാതെയുമാം. ഇഹ അഷ്ടാസു ദിക്ഷു കലശേഷു ആശേശാൻ-ഈ ശങ്കരനാരായണങ്കൽ കിഴക്കു തുടങ്ങി എട്ടു ദിക്കുകളിലും ഓരോ കലശങ്ങളിൽ ഇന്ദ്രായ നമഃ ഇത്യാദി ദിക്പാലന്മാരെ എട്ടിനേയും പൂജിക്കണം. സംഭേദിഷു കേവലം അമൂൻ വാ-ദുർഗ്ഗയിങ്കൽ എട്ടിലും കലശങ്ങളിൽ ദിക്പാലന്മാരെത്തന്നെയായിട്ടുമാം. ദ്വാരദേശത്ത് ഈരണ്ടു കലശങ്ങളിൽ കാളി കരാളി ഇത്യാദി ഈരണ്ടിനെ പൂജിക്കിലുമാം. അപ്പോഴും ഇന്ദ്രാദികളെ സ്വസ്തികത്തിൽ പൂജിപ്പൂ.

പദ്മരാഗം പ്രവാളം വിഡൂരോദ്ഭവം
പുഷ്യനീലാശ്മഗർഭാണി മുക്താഫലം
സ്ഫാടികം ചീന്ദ്രസദ്വിഷ്ണുവിഷ്ണ്വീശയോർ-
ദ്വാരകുംഭേഷു ഹേമാപി വാ സർവതഃ. ൬൦

വിഷ്ണുവിഷ്ണ്വീശയോഃ ദ്വാരകുംഭേഷു-വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും ദ്വാരകലശങ്ങളിൽ, പത്മരാഗം-അതുതന്നെയും, പ്രവാളം-പവിഴത്തേയും, വിഡൂരോത്ഭവം-വൈഡൂര്യത്തേയും, പുഷ്യനീലാശ്മഗർഭാണി-പുഷ്യരാഗത്തേയും നീലത്തേയും (ഇന്ദ്രനീല

ത്തെയും), മുക്താഫലം_മുത്തിനേയും, സ്ഫാടികം_സ്ഫടികത്തെയും കിഴക്കാദിയായ ദിക്കുകളിലെ കലശങ്ങളിൽ ന്യസിപ്പൂ. സർവ്വതഃ ഹേമ അപി വാ ന്യസേത്_എല്ലാദേവന്മാരിലും സ്വർണ്ണകലശത്തെത്തന്നെ ന്യസിക്കിലുമാം.

ദ്വാരപാലാ ഹരൌ പൂർണ്ണപുഷ്കരാനന്ദനന്ദനാഃ
വീരഃസേനസുഷേണൌ ച സംഭവപ്രഭവൌ ക്രമാത്. ൨൪

ഹരൌ-വിഷ്ണുവിങ്കൽ, പൂർണ്ണായ നമഃ പുഷ്കരായ നമഃ ആനന്ദായ നമഃ നന്ദനായ നമഃ വീരസേനായ നമഃ സുഷേണായ നമഃ സംഭവായ നമഃ പ്രഭവായ നമഃ ഇങ്ങനെ എട്ടു ദ്വാരപാലദേവതകൾ.

സ്ഥാണൌ തു മഹോദരമഹാ_
കായ മഹാകണ്ഠകാ മഹോരസ്കഃ
അഗ്നിജിഹ്വാഗ്നിനേത്ര
നാമാ വിരൂപാക്ഷകോ വിശാലാക്ഷഃ. ൨൫

സ്ഥാണൌ—ശിവങ്കൽ, മഹോദരായ നമഃ മഹാകായായ നമഃ മഹാകണ്ഠായ നമഃ മഹോരസ്കായ നമഃ അഗ്നിജിഹ്വായ നമഃ അഗ്നിനേത്രായ നമഃ വിരൂപാക്ഷായ നമഃ വിശാലാക്ഷായ നമഃ ഇങ്ങനെ എട്ട്.

വീരമഹാദ്യൌ സേനാഖ്യൌ
ഭദ്രാദ്യശ്ചാരുപൂർവ്വകഃ സേനാഃ
ഷഷ്ഠോ ഗുഹേ സുഷേണോ-
സ്സേനാവപി പൂർണ്ണചിത്രപൂർവൌ ച. ൨൬

ഗുഹേ-സുബ്രഹ്മണ്യങ്കൽ, വീരസേനായ നമഃ മഹാസേനായ നമഃ സുസേനായ നമഃ ഭദ്രസേനായ നമഃ ചാരുസേനായ നമഃ സുഷേണായ നമഃ പൂർണ്ണസേനായ നമഃ ചിത്രസേനായ നമഃ ഇങ്ങനെ എട്ട്.

ഗണരാജി വക്രദന്താ-
ഗജാസ്യകൌ ഭീമനാമമഹിഷാസ്യൌ
അഥ മേഘനാദക വിരൂ-
പാക്ഷൌ വരദശ്ച സർവ്വഭക്ഷശ്ച. ൨൭

ഗണരാജി-ഗണപതിയിങ്കൽ, വക്രദന്തായ നമഃ ഗജാസ്യായ നമഃ ഭീമായ നമഃ മഹിഷാസ്യായ നമഃ മേഘനാദായ നമഃ വിരൂപാക്ഷായ നമഃ വരദായ നമഃ സർവ്വഭക്ഷായ നമഃ ഇങ്ങനെ എട്ട്.

വീരബാഹുമഹാവീരവിഭുദ്ധ്രുതവിലാസിനഃ
അത്ര്യേ തീക്ഷ്ണസ്തീക്ഷ്ണദംഷ്ട്രസ്താരാക്ഷശ്ച ഭവോദ്ഭവഃ. ഖ. ൫

അത്ര്യേ—ശാസ്താവിങ്കൽ, വീരബാഹവേ നമഃ മഹാവീരായ നമഃ വിഭുദ്ധ്രുതായ നമഃ വിലാസിനേ നമഃ തീക്ഷ്ണായ നമഃ തീക്ഷ്ണദംഷ്ട്രായ നമഃ താരാക്ഷായ നമഃ ഭവോദ്ഭവായ നമഃ ഇങ്ങനെ എട്ട്.

മഹോദരാദയസ്ത്വീശേ പൂർണ്ണാത്മാദിഭിരഷ്ടഭിഃ
സംഭേദിതാ ഹരിഹരേ ദ്വാരപാലാ ഇതീരിതാഃ. ഖ. ൬

ഹരിഹരേ—ശങ്കരനാരായണങ്കൽ, പൂർണ്ണാത്മാദിഭിഃ അഷ്ടഭിഃ സംഭേദിതാഃ മഹോദരാദയഃ—വിഷ്ണുവിങ്കലെ പൂർണ്ണാത്മാദികളായ എട്ടിനോടും കൂടീട്ട് ശിവങ്കലെ മഹോദരാദികൾ എട്ടും തന്നെ. അപ്പോൾ മഹോദരായ പൂർണ്ണാത്മനേ നമഃ മഹാകായായ പുഷ്കരാത്മനേ നമഃ മഹാകണ്ഠായ നന്ദാത്മനേ നമഃ മഹോരസ്കായ നന്ദനാത്മനേ നമഃ അഗ്നിജിഹ്വായ വീരസേനാത്മനേ നമഃ അഗ്നിനേത്രായ സുഷേണാത്മനേ നമഃ വിരൂപാക്ഷായ സംഭവാത്മനേ നമഃ വിശാലാക്ഷായ പ്രഭവാത്മനേ നമഃ ഇങ്ങനെ എട്ട്. ദുർഗ്ഗയിങ്കൽ ഇന്ദ്രാദിദിക്പാലന്മാരെന്നു മുമ്പേ പറഞ്ഞു എങ്കിലും നാലു ദിക്കിലും ഇവരെല്ലാം കാള്യാദിധ്വജദേവതകളായിട്ടും ചെയ്യുന്നു. ഇതി ദ്വാരപാലാ ഈരിതാഃ—ഇങ്ങനെ ദ്വാരകലശങ്ങളിലെ ദേവതകൾ പറയപ്പെട്ടു.

സഹസ്രവീചീ വിമലാ ശതാദ്ധ്യാ—
ധാരാ പ്രമോദിന്യപി ധൂർജ്ജടേസ്സ്യുഃ
അർച്ച്യാശ്ചതുസ്തോരണകുംഭകേഷു
ദിക്പാ ഹരേർമ്മന്ത്രവിദാം സമന്ത്രാഃ. ഖ. ൭

ധൂർജ്ജടേഃ—ശിവങ്കൽ, ചതുസ്തോരണകുംഭകേഷു—നാലുദിക്കിലും ദ്വാരങ്ങളുടെ വലത്തുഭാഗത്ത് സ്ഥാപിതങ്ങളിൽ തോരണകലശങ്ങളിൽ പൂജിക്കുന്നതിന്ന്, സഹസ്രവീചൈ്യ നമഃ വിമലായൈ നമഃ ശതധാരായൈ നമഃ പ്രമോദിന്യൈ നമഃ ഇങ്ങനെ നാലു ദേവതകൾ. മന്ത്രവിദാം ഹരേഃ ദിക്പാ അർച്ച്യാഃ—മന്ത്രജ്ഞന്മാരായിരിക്കുന്ന ആചാര്യന്മാൽ വിഷ്ണുവിങ്കൽ, ഇന്ദ്രായ നമഃ യമായ നമഃ വരുണായ നമഃ സോമായ നമഃ ഈ നാലു ദിക്കിലെയും ദിക്പാലന്മാരെ പൂജിപ്പാൻ യോഗ്യങ്ങൾ. മറ്റുള്ളേടത്തു തോരണകലശങ്ങളില്ല.

കുമുദാദികൌ കർണ്ണൌ ശേഷൌ ഗോപൂർവ്വികാവപി
ശിവശാർങ്ഗീശയോർദ്വാരമദ്ധ്യേഷ്വർച്ച്യാ ദ്വാരദേവതാഃ. [൨൭

ശിവശാർങ്ഗീശയോഃ-ശിവങ്കലും ശങ്കരനാരായണങ്കലും, ദ്വാരമദ്ധ്യേ-കിഴക്കുതുടങ്ങി നാലുദിക്കുകളിലും ദ്വാരങ്ങളുടെ നടുവിൽ സ്വസ്തികമിട്ട് അതിൽ കുംഭകർണ്ണായ നമഃ ഉഗ്രകർണ്ണായ നമഃ ശ്വേതകർണ്ണായ നമഃ ഗോകർണ്ണായ നമഃ ഈ നാലു കൊണ്ടും ദ്വാരദേവതകളെ ആവാഹിച്ചു പൂജിക്കണം.

അഗ്ന്യാദീശദിഗന്തമുക്തവിധിനാ
മൃത്സ്നാദിഭിഃ ശോധയേത്
സിദ്ധാർത്ഥാദിഭിരേവ വാ സശിഖികു-
ണ്ഡം മണ്ഡപാന്തഃസ്ഥലം
പ്രാഗാസ്യോഞ്ജലിനാ ത്രിധാത്ര വികിരാ-
ഞ്ഛക്ത്യാത്മനി പ്രോൽകിരേത്
സിദ്ധാർത്ഥാൻ വികിരാംശ്ച രക്ഷേത് സശേ-
ഷാൻ മാർജ്ജനോപാർജ്ജിതാൻ. ൨൮

ഉക്തവിധിനാ-മുമ്പിൽ പ്രാസാദശുദ്ധിയിങ്കൽ പറഞ്ഞ പ്രകാരം; മൃത്സ്നാദിഭിഃ വാ സിദ്ധാർത്ഥാദിഭിഃ ഏവ വാ-മൃത്തിഗോമയജലം ഇത്യാദികൊണ്ടുതാൻ കടുക ഗോമയജലം ഇത്യാദികൊണ്ടുതാൻ; അഗ്ന്യാദീശദിഗന്തം സശിഖികുണ്ഡം മണ്ഡപാന്തഃസ്ഥലം-അഗ്നികോണിൽ തുടങ്ങി ഈശകോണിൽ കഴിയുമാറ് ഹോമകുണ്ഡങ്ങളേയും മണ്ഡപത്തിൽ എല്ലാടവും; ശോധയേത്-ശുദ്ധിയെ ചെയ്യണം. പ്രാഗാസ്യഃ ശക്ത്യാത്മനി അത്ര-പിന്നെ വികിരം വിതറുമ്പോൾ കിഴക്കോട്ടുതിരിഞ്ഞ് അതതു ദേവന്റെ ശക്തിബീജം കൊണ്ടു മണ്ഡപത്തെ പൂജിച്ചിരിക്കുന്ന മണ്ഡപമദ്ധ്യത്തുങ്കൽ; വികിരാൻ ത്രിധാ പ്രോൽകിരേത്-വികിരങ്ങളെ നേരെ കിഴക്കോട്ടും വലത്തും ഇടത്തുമായിട്ട്; അഞ്ജലിനാ-കൈയിൽ നിറച്ച് എടുത്തുവിതറിയശേഷം എല്ലാടവും വിതറൂ. സശേഷാൻ മാർജ്ജനോപാർജ്ജിതാൻ സിദ്ധാർത്ഥാൻ വികിരാൻ ച രക്ഷേത്-പിന്നെ പാത്രങ്ങളിൽ അല്പം ശേഷിച്ചിരിക്കുന്നവറ്റേയും നിലത്തു തൂകിയതിനെ മുഷ്ടികൊണ്ട് അടിച്ച് എടുക്കുന്നവറ്റേയും കടുകിനേയും വികിരത്തെയും ഒരു പാത്രത്തിലെടുത്തു കുംഭേശപൂജാസ്ഥാനത്തു കൊണ്ടു ചെന്നു സൂക്ഷിപ്പൂ.

ആ വെള്ളംകൊണ്ട് കലശത്തെ അർദ്ധോത്തരം നിറച്ച്; അതു ഇഷ്ടവർണ്ണാംബുജസ്ഥോപവിഷ്ടമൂർത്ത്യന്തരളസകളാത്മതത്ത്വ – അവിടെ ലിപിപങ്കജത്തെ പൂജിച്ച് മൂർത്ത്യാവാഹനയും ചെയ്തു കലകളെ ആവാഹിച്ചുനിറച്ച് കലാന്യാസവും വിദ്യാവാഹനയും ചെയ്തു തത്ത്വങ്ങളെ ആവാഹിച്ചുനിറച്ചു തത്ത്വന്യാസവും തത്പൂജയും ചെയ്വൂ.

ത്ര്യാധാരപദ്മേഷ്വഭിവാഹ്യ ചാത്മ-
വിദ്യാപരാഖ്യാന്യപി തത്ത്വകാനി
സമ്പൂജ്യ സംപൂജയതി ത്രിനേത്ര-
പരാംശസംഭിന്നശിവാനി മന്ത്രീ. ൧൭

മന്ത്രീ- മന്ത്രജ്ഞനായിരിക്കുന്ന ആചാര്യൻ; സർവേഷു ത്ര്യാധാരപദ്മേഷു ആത്മവിദ്യാപരാഖ്യാനി തത്ത്വകാനി അഭിവാഹ്യ സമ്പൂജയതു– എല്ലാദേവന്മാരിലും മൂലാധാരത്തുങ്കൽ അന്നമഃ പരായ ആത്മതത്ത്വാത്മനേ നമഃ എന്നും ഹൃദയത്തുങ്കൽ ഉന്നമഃ പരായ വിദ്യാതത്ത്വാത്മനേനമഃ എന്നും, ഭ്രൂമധ്യത്തുങ്കൽ മന്നമഃ പരായ പരതത്ത്വാത്മനേ നമഃ എന്നും ഈ മൂന്നു തത്ത്വങ്ങളെ വെവ്വേറെ ആവാഹിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയെ ചെയ്വൂ. ത്രിനേത്രപരാംശസംഭിന്നശിവാനി– ശിവങ്കൽ പരായ എന്നുള്ളേടത്തു ശിവായ എന്നുകൂട്ടിക്കൊള്ളേണം. അന്നമശ്ശിവായ ആത്മതത്ത്വാത്മനേ നമഃ ഉന്നമഃ ശിവായ വിദ്യാതത്ത്വാത്മനേ നമഃ മന്നമഃ ശിവായ പരതത്ത്വാത്മനേ നമഃ ഇങ്ങനെ മന്ത്രങ്ങൾ.

തസ്മിൻ പല്ലവചക്രികാദിഘടിതേ
താമ്രോപചാരാദിനാ
ദേവേശം കലശേഽഭിവാഹ്യ നിജമൂ-
ലേനാർണതത്ത്വാദിഭിഃ

സാകല്യം പരികല്പ്യ കല്പവിധിനാ
ദത്ത്വാപഹാരാൻ ക്രമാത്
സമ്പൂജ്യാഥ നിവേദ്യ രോഷണസപ-
ര്യാം ച പ്രകുര്യാദ് ഗുരുഃ. ൧൮

പല്ലവചക്രികാദിഘടിതേ തസ്മിൻ കലശേ- പിന്നെ ആലും മാവും തളിരുകളും ചക്രികയുംവെച്ച്; ആ കലശത്തിൽ, ഗുരുഃ

താരോപചാരാദിനാ നിജമൂലേന ദേവേശം അഭിവാദ്യ- പ്രണവോപചാരമൂലങ്ങളെക്കൊണ്ടു ദേവനെ ആവാഹിച്ച് കല്പവിധിനാ അങ്ഗതത്ത്വാദിഭിഃ സാകല്യം പരികല്പ്യ-കല്പിതതത്ത്വാക്ഷരാംഗങ്ങളെ ന്യസിച്ച സകളമാക്കി ധ്യാനിച്ച്; ഉപചാരാൻ ക്രമാൽ ദത്വാ സംപൂജ്യ നിവേദ്യ-അൎഘ്യാദികളായ ഉപചാരങ്ങളെക്കൊണ്ടു സപരിവാരമായി മൂൎത്തിപൂജയും ചെയ്തു നിവേദിച്ച്; തോഷണസപൎയ്യാം ച കുൎയ്യാത്-പ്രസന്നപൂജയേയും ചെയ്വൂ.

പ്രക്ഷാളപൂൎവ്വമാസനപൂജനാദികാം
ഗളന്തികാം ഗാളിതവാരിപൂരിതാം
തതോ നിജാസ്ത്രേണ കൃതാഭിവാഹനാം
പ്രകല്പിതാംഗാമമുനാ പ്രപൂജയേൽ. ൩൮

പ്രക്ഷാളപൂൎവ്വമാസനപൂജനാദികാം — ശക്തിക്ക പീഠപൂജ കഴിഞ്ഞാൽ ശോഷണാദി ശുദ്ധിപൂൎവ്വം ചെയ്തു; ഗാളിതവാരിപൂരിതാം-ജലദ്രോണിയിൽ അരിച്ച വെള്ളംകൊണ്ടു നിറച്ചു. തതഃ നിജാസ്ത്രേണ കൃതാഭിവാഹനാം പ്രകല്പിതാംഗം-പിന്നെ അസ്ത്രംകൊണ്ടു ആവാഹിച്ച് അംഗന്യാസാദിചെയ്തു ഉപചാരങ്ങളെക്കൊടുത്ത്; അമുനാ പ്രപൂജയേത് — അസ്ത്രംകൊണ്ടു മൂൎത്തിപൂജാദിചെയ്തു നിവേദിച്ച പ്രസന്നപൂജയും ചെയ്വൂ.

തതഃ കരകധാരയാ വിഹിതകദ്ധ്യമൂലാക്ഷയാ
പ്രദക്ഷിണപരിഭ്രമം വിതനുയാദ്ബഹിരസ്ത്രതഃ
ഘടം നയതു പൃഷ്ഠതോപ്യഥ പുരാൎജ്ജിതാൻ സൎഷപാൻ
വികീൎയ്യ കരകം ഘടീം വികിരപാത്രകം ച പുനൎന്യസേൽ. ൩൯

തതഃ അസ്ത്രേണ_അനന്തരം മണ്ഡപത്തിന്റെ അഭിമുഖത്തങ്കൽ; വിഹിതകദ്ധ്യമൂലാക്ഷയാ കരകധാരയാ_ഒരു പരികൎമ്മിയെക്കൊണ്ടു കിണ്ടിയെ എടുപ്പിച്ചു പാലിൽകൂടെ വെള്ളത്തെ മണ്ഡപത്തിന്റെ ഉത്തരത്തിന്നു നേരെ താഴെ വീഴ്ത്തിക്കൊണ്ട്; അസ്ത്രതഃ പ്രദക്ഷിണപരിഭ്രമം വിതനയാൽ_അസ്ത്രം ജപിച്ചു പ്രദക്ഷിണത്തെ വെയ്പൂ. പൃഷ്ഠതഃ ഘടം നയതു-അപ്പോൾ ആചാൎയ്യൻതാൻ പിറകെയൊരുത്തൻതാൻ ജലധാരയിൽകൂടെ കുംഭേശകലശത്തെ എടുത്തുകൊണ്ടുപോയി പ്രദക്ഷിണമായിട്ട് ഈശകോണിൽ സംസ്ഥാനത്തുവരുമ്പോൾ; പുരാൎജ്ജിതാൻ സൎഷപാൻ വികീൎയ്യ കരകം-

മുമ്പിൽ മണ്ഡപസംസ്കാരങ്ങൾ എടുത്തിരിക്കുന്ന കടകിനോ പീഠത്തിന്മേലിട്ട കർക്കരിയേയും, വികിരാൻ വികീര്യ ഖേടീം പ പീഠം ന്യസേത്-തണ്ടികിരങ്ങളെ പീഠത്തിൽ ഇട്ട കുംഭേശകലശത്തേയും പീഠത്തിന്മേൽ വയ്പൂ.

ആധാരത്രിതയേ യഥാപുരമഥ
സമ്പൂജ്യ രത്നത്രയം
മൂലേനാത്ര വിഭാവ്യ ദേവമണനാ
സാംഗം സമഭ്യർച്ചയേത്
പൂർണീകൃത്യ ഗളന്തികാമപി യഥോക്താം
സ്വാസ്ത്രേണ കൃത്വാ ദ്വയോ-
ർന്നൈവേദ്യം പരിതോഷ്യ രക്ഷതു ഖടൌ
ദേവ്യാകാംശുകാവേഷ്ടിതൌ. ൩൨

ആധാരത്രിതയേ യഥാപുരം അഥ രത്നത്രയം സമ്പൂജ്യ- മുമ്പിലെപ്പോലെ മൂലാധാരഹൃദയഭ്രൂമദ്ധ്യങ്ങളിൽ ഇവിടെ പറഞ്ഞ ത്രിരത്നങ്ങളെ ആവാഹിച്ച് പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്ത്; അത്ര മൂലേന അണനാ ദേവം വിഭാവ്യ-മൂലമന്ത്രംകൊണ്ട് ദേവനെ ആവാഹിച്ച്; സകളീകരിച്ച്; സാംഗം സമഭ്യർച്ചയേത്- സപരിവാരം പൂജിപ്പൂ. ഗളന്തികാമപി പൂർണീകൃത്യ സ്വാസ്ത്രേണ യജേത്-കർക്കരിയേയും വെള്ളം നിറച്ച അസ്ത്രം ആവാഹിച്ച് പൂജിപ്പൂ. ദ്വയോഃ നൈവേദ്യം കൃത്വാ-രണ്ടിടത്തും നിവേദിച്ച്; പരിതോഷ്യ ദേവ്യാകാംശുകാവേഷ്ടിതൌ ഖടൌ രക്ഷതു — പ്രസന്നപൂജയുംചെയ്ത് രണ്ടുവസ്ത്രംകൊണ്ട് കുംഭേശകലശത്തേയും, ഒരു വസ്ത്രംകൊണ്ട് കർക്കരിയേയും മൂടി രക്ഷിപ്പൂ. ഇങ്ങനെ കുംഭേശപൂജാപ്രകാരം.

അനന്തരം അഗ്നിജനനത്തെ പറയുന്നു:—

സ്വിഷ്ടാത്മാ പരിമാർജനാദിപരിശു-
ദ്ധ്യാസ്ത്രാന്താരോക്ഷിതേ
വാരാഗ്നേബ്ദ്യമംശീവിയദ്ദഹനഖീ-
ർജ്ജസ്സൂത്രപസംഖ്യാദിഭിഃ

സന്ധ്യാദ്യാസമനേന വിധായ പരിശോ-
ഷാദിപ്രദാഹാന്തിമം
തദ്വൈചാപ്യശേഷികശോധനം പ്രജനയേത്
കുണ്ഡേ സ്വകേഽഥാനലം. ൧൯

സപിഷ്ടാത്മാ പ്രജനയേത്-ആചാര്യൻ ദേഹശുദ്ധിശംഖപൂരണാത്മാരാധനകളെ ചെയ്തു ഗണപതിയെ നിവേദിച്ച്; പരിമാർജ്ജനാദിപരിസ്തരണം - മുഷ്ട്യാദികളെക്കൊണ്ടു സ്ഥലശുദ്ധിയെ ചെയ്തിരിക്കുന്ന, സ്വകേ കുണ്ഡ-ആചാര്യകുണ്ഡത്തിങ്കൽ; അസ്ത്രാന്തതാഡിതേ-ഓം ഹ്രൂംഫട് എന്ന മന്ത്രംകൊണ്ടു തളിച്ച്; തത്വാസംഖ്യാദിഭിഃ വായ്വഗ്ന്യംബുമഹീവിയദ്ഭൂതനാബീജൈഃ അന്യം സന്ധ്യാ-ഇതുപത്തഞ്ചുതത്വജപിച്ചിരിക്കുന്ന യം രം മം ലം ഹം ഭം ഈ വായ്വാദി പഞ്ചഭൂതങ്ങളെക്കൊണ്ടു പ്രാണായാമത്തെ ചെയ്തു; അനേന പരിശോഷാദിപ്രദാഹാന്തിമം തദ്വൈചാപ്യശേഷികശോധനം വിധായ അനലം പ്രജനയേത്-ആചാര്യൻ ശോഷണാദി ദഹനാന്താന്തം വിശേഷശോധനത്തെ ചെയ്തു അഗ്നിയെ ജനിപ്പിക്കണം.

താരേണാജിതസ്യശങ്കരശിവഹരേ
രേഖാമുദഗ്ഗാമിനീം
പ്രാഗഗ്രേ ച തദന്തയോർവ്വിലിഖേദ്
ദ്വേ തേ ച തിസ്രോഽന്തരാ
തച്ഛൂഷ്മേഷ്വപി തിസ്ര ഏവ വിലിഖേത്
പാശ്ചാത്യരേഖോർദ്ധ്വതോ-
യാമ്യാദിക്രമതോ മഹേശഗുഹയോ-
സ്സ്യുഃ സപ്തസൂത്രതഃ കല്പവിത്. ൨൦

കല്പവിത് ഇതി-കല്പങ്ങളെ അറിഞ്ഞിരിക്കുന്ന ആചാര്യൻ, അജിതസ്യശങ്കരശിവഹരേ-വിഷ്ണുവിങ്കലും ശിവങ്കലും ശങ്കരനാരായണങ്കലും; താരേണ ഉദഗ്ഗാമിനീം രേഖാം-പ്രണവംകൊണ്ടു കുണ്ഡത്തിൽ പടിഞ്ഞാറെ അരികിൽ ശകലമെടുത്ത് വടക്കോട്ട് ഒരു രേഖയെ വരച്ചാൽ; തദന്തയോഃ പ്രാഗഗ്രേ ദ്വേ-ആ രേഖയുടെ തെക്കും വടക്കും കിഴക്കോട്ടു രണ്ടു രേഖകളേയും വരച്ച്; അന്തരാ തിസ്രഃ ച വിലിഖേത്-ആ രണ്ടു രേഖകളുടെ നടുവിൽ വലത്തും നടുവിലും എടത്തുമായിട്ടു മൂന്നു രേഖകളേയും വരപ്പൂ. തച്ഛൂഷ്മേഷ്വപി പാശ്ചാത്യരേഖോർദ്ധ്വതഃ യാമ്യാദിക്രമതഃ തിസ്രഃ ഏവ വിലിഖേത്-ശേഷമുള്ള ശിവാദി നാലു ദേവന്മാരിലും പടിഞ്ഞാറേ

രേഖ വരച്ചാൽ അതിന്മേൽ തെക്കു തുടങ്ങി കിഴക്കോട്ടു മൂന്നു രേഖകളെത്തന്നെ വരപ്പൂ. ഇങ്ങനെ എല്ലാടവും പ്രണവംകൊണ്ടു കീറൂ. മഹേശഗുഹയോഃ താഃ സ്വാസ്ത്രതഃ-ശിവങ്കലും സുബ്രഹ്മണ്യങ്കലും കീറുന്നതു തങ്ങളുടെ അസ്ത്രംകൊണ്ടുവേണം.

സ്കന്ദേശയോഃ കവചതോ ധ്രുവതഃ പരേഷു
ഭൂയഃ സമുക്ഷ്യ സലിലൈഃ ശകലം നിരസ്യ
ന്യസ്യേത് സഗന്ധകുസുമാക്ഷതവാരിഭിർച്ചി-
ന്ത്യാഽരണേ വിഷ്ടരമിഹാർഹതു യോഗപീഠം. ൮൧

സ്കന്ദേശയോഃ കവചതഃ-സുബ്രഹ്മണ്യങ്കലും ശിവങ്കലും കവചമന്ത്രംകൊണ്ടും; പരേഷു ധ്രുവതഃ-വിഷ്ണ്വാദി എല്ലാവർക്കും പ്രണവംകൊണ്ടും; ഭൂയഃ സലിലൈഃ സമുക്ഷ്യ-വെള്ളംകൊണ്ടു വരച്ചേടത്തു തളിച്ച്; ശകലം നിരസ്യ-ശകലത്തെ ദൂരെ നിരൃതിയിങ്കൽ കളഞ്ഞ്; താരേണ സഗന്ധകുസുമാക്ഷതവാരിഭിർച്ചിഃ വിഷ്ടരം ന്യസ്യേത്-പ്രണവം ജപിച്ചു ഗന്ധപുഷ്പാക്ഷതജലങ്ങളോടുകൂടിയ വിഷ്ടരത്തെ മണ്ഡലത്തിന്റെ നടുവിൽ വയ്പൂ. ഇഹ യോഗപീഠം അർഹതു-പിന്നെ ഇവിടെ പീഠമന്ത്രങ്ങളെക്കൊണ്ടു പീഠപൂജയെ ചെയ്വൂ.

ശ്രീബീജേന പ്രകൃതിമധിവാഹ്യാജിതേഽന്യേഷു ശക്ത്യാ
ചോക്ത്വാ ദീർഘസ്വരഭിദുരബീജാംഗസാംഗീകൃതാം താം
പത്രീയന്തീം ശുചിമൃതുമതീം പ്രാക്ശിരസ്കാം രഹോർമ്യാ-
മുത്താനാംഗീമുദരകമഠീഭൂതകണ്ഠാം സ്മരേച്ച. ൮൨

അജിതേ ശ്രീബീജേന-വിഷ്ണുവിങ്കൽ ശ്രീഭഗവതിയുടെ ബീജംകൊണ്ടും; അന്യേഷു ശക്ത്യാ ച-മറ്റുള്ള ദേവന്മാരിൽ ഭുവനേശ്വരിയുടെ ബീജമന്ത്രംകൊണ്ടും, പ്രകൃതിം അധിവാഹ്യ-മായയെ ആവാഹിച്ച്; ദീർഘസ്വരഭിദുരബീജാംഗസാംഗീകൃതാം താം ഇഷ്ട്വാ-ശ്രാം ഹൃദയായ നമഃ ഇത്യാദികൊണ്ടും ഹ്രാം ഹൃദയായ നമഃ ഇത്യാദികൊണ്ടും അംഗന്യാസാദി ചെയ്തു അർഘ്യാദ്യുപചാരങ്ങളെ കൊടുത്ത് അംഗങ്ങളോടുകൂടി മൂർത്തിപൂജയും ചെയ്തു അർഘ്യപുഷ്പാഞ്ജലിയും മാനസപൂജയും ചെയ്തു ധ്യാനിപ്പൂ. പത്രീയന്തീം-പത്രോൽപത്തിയെ ആശ്രയിച്ചിരിക്കുന്നു എന്നും; ശുചിം-ശുദ്ധയായിരിക്കുന്നു എന്നും; ഋതുമതീം-ഋതുസ്നാതയായി എന്നും; പ്രാക്ശി

തസ്സൂാം-കിഴക്കോട്ടു ശിരസ്സായി ഇരിക്കുന്ന എന്നും, ഉത്താനാംഗീം-മലർന്നു കിടക്കുന്ന എന്നും, മതോത്കാം-മോഗങ്ങളെ മനസ്സോടുകൂടിയിരിക്കുന്ന എന്നും, ഉദരകഫവിഗ്രഹകണ്ഠാം-ഉദരാന്തർഗ്ഗമായ കണ്ഠത്തോടുകൂടിയിരിക്കുന്ന എന്നും, സ്മരേത്-ആ പ്രകൃതിയെ ധ്യാനിക്കണം.

വിപ്രാവസഥ്യം നിഭൃതോപനീത-
മർക്കാശ്മജം വാഽരണിസംഭവം വാ
ഹവ്യാദമാദായ നിധായ നാഭൌ
ക്രവ്യാദഭാഗം നിരൃതൌ നിരസ്യേത്. ൩൧

വിപ്രാവസഥ്യം-ബ്രാഹ്മണന്റെ അടുക്കളയിൽ നിന്നതാൻ, അർക്കാശ്മജം-സൂര്യകാന്തത്തിലുണ്ടാകുന്നതുതാൻ, അരണിസംഭവം വാ-അരണികൊണ്ടു കടഞ്ഞെടുത്തു ഉണ്ടാക്കിയതുതാൻ, നിഭൃതോപനീതം ഹവ്യാദം ആദായ-ഒരു പാത്രത്തിലാക്കി അടച്ചുകൊണ്ടുവന്നിരിക്കുന്ന തീയിനെ വാങ്ങിച്ച്, നാഭൌ നിധായ-കുണ്ഡത്തിന്റെ പടിഞ്ഞാറെ നാഭിസ്ഥാനത്തു കൂർച്ചത്തിന്റെ മുകളിൽവച്ച്, നിരൃതൌ ക്രവ്യാദഭാഗം നിരസ്യേത്-നിരൃതികോണിലെയ്ക്കു തീക്കനലെടുത്തു രാക്ഷസാംശം എന്നു കല്പിച്ചു കളയു.

ഉന്നീയ വഹ്നിചിതിമാത്മനി സംവിലാപ്യ
കൃത്വാ പ്രദാഹ ചരമം പരിശുദ്ധിമഗ്നൌ
പ്രത്യർപ്യ തത്ര ചിതിമാത്മഗതാം നിജേന
ബീജേന താരപുടിതേന യജേച്ച കിഞ്ചിത്. ൩൨

വഹ്നിചിതിം ഉന്നീയ ആത്മനി സംവിലാപ്യ-പിന്നെ ഓം രം ഓം എന്നമന്ത്രം കൊണ്ട് അഗ്നിചൈതന്യത്തെ ഉദ്വാസിച്ച് തങ്കൽ യോജിപ്പിച്ചു; അഗ്നൌ പ്രദാഹചരമാം പരിശുദ്ധിം കൃത്വാ-തീയിനെ അടച്ച പുൽകൊണ്ടു കെട്ടി രോക്ഷണാദിസംസ്കാരങ്ങളെച്ചെയ്തു പത്മമാത്രം പീഠം പൂജിച്ച്, ആത്മഗതാം ചിതിം പ്രത്യർപ്യ-തങ്കൽ ഉദ്വാസിച്ച് അഗ്നിചൈതന്യത്തെ അഗ്നിയിങ്കൽ യോജിപ്പിച്ച് വ്യാപകാംഗം ചെയ്തു, താരപുടിതേന നിജേന ബീജേന കിഞ്ചിദ് യജേത്-പ്രണവപുടിതമായ അഗ്നിബീജംകൊണ്ടു പൂജിച്ച് മാനസപൂജയും ചെയ്വൂ.

ഉദ്ബുദ്ധമുദ്ധൃതപിധാനമുദർച്ചിഷം ത്രി-
രാസ്ഥായ ജാനുയുഗളേന പരിഭ്രമയ്യ

യോന്യാം സ്രുവേണ വിഭുവീജമയം നിദധ്യാദ്
ഗർഭാശയം സമുപനീയ സമേധയേച്ച. ൨൫

ഉദ്ബുദ്ധം ഉദ്ധൃതപിധാനം ഉദച്ചിഷം-പിന്നെ ശകലം കൊണ്ട് അഗ്നിയെ കൊട്ടിയുണത്തി അടപ്പതിനെ അഴിച്ചു വീശികത്തിച്ച്; ജാനുയുഗളേന ആസ്ഥായ, മുട്ടുകുത്തിയിരുന്ന്, ത്രിഃ പരിഭ്രമയ്യ-കുണ്ഡത്തിന്റെ മുകളിൽ മൂന്നുപ്രാവശ്യം പാത്രത്തോടുകൂടി വട്ടത്തിൽ ചുഴററി, വിഭുവീജമയം അഗ്നിം യോന്യാം നിദധ്യാത്-ദേവന്റെ ബീജാത്മകമായിരിക്കുന്ന തീയിനെ യോനിരൂപമായ കുണ്ഡത്തിന്റെ പടിഞ്ഞാറ് ഇട്ടു. ഗർഭാശയം സമുപനീയ സമേധയേത് ച-ഒരു തീ ശകലംകൊണ്ടു ഗർഭാശയത്തിലാക്കി വീശികത്തിപ്പൂ.

സ്വസ്വാക്തവത് പരിസമൂഹപരിഷ്കാരാദ്യം
സപ്പിഃസ്രുവപ്രഭൃതിസംസ്കരണം ച കൃത്വാ
കല്യാണനാമസഹിതം പരിപൂജ്യ ഗർഭാ-
ധാനാദിസംസ്കൃതിമഥ ക്രമശോഽസ്യ കുർയ്യാത്. ൨൬

സ്വസ്വാക്തവത്-തന്റെ തന്റെ ഗൃഹ്യത്തുങ്കൽ പറഞ്ഞിരിക്കുന്നപോലെ, പരിസമൂഹപരിഷ്കാരാദ്യം-തലോടി വിളക്കി പരിഷ്കരിച്ചു തൊട്ടു വിളക്കിയാൽ, സപ്പിഃസ്രുവപ്രഭൃതിസംസ്കരണം ച കൃത്വാ-ആജ്യസംസ്കാരം ഇടങ്ങി സ്രുക്സമ്മാർജ്ജനം കഴിവോളം ചെയ്തു; കല്യാണനാമസഹിതം പരിപൂജ്യ-ആ അഗ്നിയെ ഗന്ധപുഷ്പങ്ങളെക്കൊണ്ട് ആരാധിച്ച് അലംകരിച്ച്, ക്രമശഃ ഗർഭാധാനാദിസംസ്കൃതിം കുർയ്യാത്-ക്രമേണ ഗർഭാധാനാദികളായ ക്രിയകളെ ചെയ്‌വൂ.

ഗർഭാധാനാദിക്രിയാക്രമത്തെ പറയുന്നു:—

താരേണ പ്രസമർച്ച്യ കർമ്മ കരണീ-
യം കല്പയിത്വാ ധിയാ
പ്രത്യേകം സമിധം ഘൃതം പ്രജുഹുയാത്
സ്വാഹാന്തനാമാസ്ത്രാക്ഷരൈ
രിഷ്ടൻ സസ്രുവയാ സ്രുചാ ചതുരവത്താ-
ജ്യാദ്ധ്യാ ഹോമയേത്
പൂർണ്ണാം കർമ്മ കൃതം ന്യൂനതാദ്യുനാ
വാ ദദ്യാത് സ്രുവേണാർച്ചനം. ൨൭

താരേണ പ്രസമൎച്ച്യ-പ്രണവംകൊണ്ട് ജലഗന്ധപുഷ്പധൂപദീപാന്തം പൂജിച്ചു; ധ്യാത്വാ കരണീയം കൎമ്മ കല്പയിത്വാ-'ഗൎഭാധാനം കരിഷ്യേ' ഇങ്ങനെ ചെയ്വാനുള്ള കൎമ്മത്തെ പ്രാൎത്ഥിച്ചു, പുനഃ സമിധം ഹുത്വാ-ഒരു ചമതയെ മന്ത്രം കൂടാതെ ഹോമിച്ചു, സ്വാഹാന്തേനാ അഷ്ടശഃ ഘൃതം പ്രജുഹുയാത്-അതതു ക്രിയയ്ക്കു പറയുന്ന മന്ത്രംകൊണ്ട് എട്ടുരു നെയ്യിനെ ഹോമിപ്പു. തിഷ്ഠൻ ചരുവന്താജ്യാവശ്യയാ സസ്രുവയാ സ്രുചാ പൂൎണ്ണാം ഹോമയേത്-പിന്നെ ചരുവൊദാനം ചെയ്തു നിറച്ചിരിക്കുന്ന ജുഹു കൊണ്ടു സ്രുവം കൂട്ടി നിന്നു പൂൎണ്ണാഹുതിയെ ഹോമിപ്പു. തത് കൎമ്മ കൃതം സ്മരേത്-'ഗൎഭാധാനം കൃതം' എന്ന് ആ ക്രിയയെ ചെയ്തു എന്നു ചൊല്ലു. ധ്രുവേണ അച്ഛിന്നം അധുനാ വാ-പ്രണവം കൊണ്ടുള്ള പൂജ മുടക്കമൊഴിച്ചിട്ടു ആം.

ഈശേ ഷോഡശ സേകപുംസവനസീ-
മന്തോന്നയാ ജാതക-
ൎമ്മാഖ്യാ നിഷ്ക്രമഭുക്തിചൌളമുപനീ-
തിശ്ച വ്രതാനി ക്രിയാഃ
സ്നാനോദ്വാഹവിതാനവഹ്നികരണം
ശേഷേഷ്വനിഷ്ക്രാന്തയഃ
സന്ത്യഷ്ടാപനയാന്തിമാ മഹിഷമ-
ന്ത്യാം സപ്ത ചൌളാന്തിമാഃ. ൭൨

ഈശേ-ശിവങ്കൽ, സേകം-ഗൎഭാധാനം, പുംസവനം-അതു തന്നെ, സീമന്തോന്നയനം ജാതകൎമ്മം-അവതന്നെ, ആഖ്യാ-നാമകരണം, നിഷ്ക്രമഃ-ഉപനിഷ്ക്രാമണം, ഭുക്തി-അന്നപ്രാശനം, ചൌളം-ചൂഡാകൎമ്മ, ഉപനീതിഃ ഉപനയനം, വ്രതാനി-മഹാനാമ്ന്യവ്രതം മഹാവ്രതംവ്രതം ഉപനിഷദ്വ്രതം ഗോദാനം വ്രതം ഇങ്ങനെ ആശ്വലായനന്മാരുടെ വ്രതങ്ങൾ. ബോധായനന്മാരാകുമ്പോൾ ഹോതാരം ഉപനിഷദം ഗോദാനം ശുക്രിയം ഇങ്ങനെ നാല്. കൌഷീതകാദികൾക്കു അവരവരുടെ വ്രതങ്ങൾ വേണം. സ്നാനോദ്വാഹവിതാനവഹ്നികരണം-സമാവൎത്തനം വിവാഹം അഗ്ന്യാധാനം, ഇതി ഷോഡശ ക്രിയാഃ—ഇങ്ങനെ പതിനാറു ക്രിയകൾ. ശേഷേഷു അനിഷ്ക്രാന്തയഃ ഉപനയാന്തിമാഃ അഷ്ട—ശേഷം വിഷ്ണ്വാദി അഞ്ചു ദേവന്മാരിലും ഉപനി

ഷ്ക്രാമണം കൂടാതെ ഉപനയനം കഴിവോളമുള്ള ക്രിയകരം എട്ടും ചെയ്‌വൂ. മഹിഷമന്ത്ര്യാം ചൌളാന്തിമാഃ സപ്ത ക്രിയാഃ–ഭർഗയിങ്കൽ ചൌളം കഴിവോളമുള്ള ക്രിയകരം ഏഴും ചെയ്‌വൂ.

ക്രിയകരം ചെയ്യുന്നേടത്തു് ആജ്യാഹുതിയുടെ മന്ത്രങ്ങളെ പറയുന്നു:—

ഈശ്വാസദ്യാദിപഞ്ചാനനശിവസ്വശിവ–
ബ്രഹ്മപങ്‌ക്ത്യർണനാമൈ–
രീശേ ശ്രീശാച്യുതർഗാസ്വപി മനുലിപിഭിഃ
സാംഗബീജൈർഗണേശേ
സംസ്കാരാനന്ത്യതസ്ത്രീൻ സ്മരമുരഭിദി ഭൂ–
രാദിഭിഃ സത്യതോഽഥ ചൌ
ത്രീശേ വാംഗൈഃ ഷഡാസ്യേ ഷഡണമനുജാം–
ദ്യേഽപി ഷണ്മുഖതാരൈഃ. ൭൯

ഈശേ–ശിവങ്കൽ, സദ്യാദി പഞ്ച–സദ്യോജാതനും വാമദേവനും അഘോരനും തത്പുരുഷനും ഈശാനനും ഇങ്ങനെ അഞ്ചും, ആനനശിവസ്വശിവബ്രഹ്മപങ്‌ക്ത്യർണനാമൈഃ–ആനനം തത്പുരുഷൻ, ശിവൻ ഈശാനൻ, സ്വ തത്പുരുഷൻ, ശിവൻ ഈശാനൻ, ബ്രഹ്മ സദ്യോജാതൻ വാമദേവൻ അഘോരൻ തത്പുരുഷൻ ഈശാനൻ ഇങ്ങനെ അഞ്ചും, പങ്‌ക്ത്യർണം–വ്യോമവ്യാപി ലയാക്ഷരം ഓം ആം ഈം ഊം വ്യാപി ലയാക്ഷരം ഓം എന്ന നാമം ഒരേഴും എന്ന ഷോഡശക്രിയകളുടെ മന്ത്രങ്ങൾ. ശ്രീശാച്യുതർഗാസു അപി മനുലിപിഭിഃ—വിഷ്ണുവിങ്കലും ശാസ്താവിങ്കലും ദുർഗ്ഗയിങ്കലും മൂലമന്ത്രത്തിന്റെ അക്ഷരങ്ങളെക്കൊണ്ട് എട്ടു ക്രിയകരംകിക്ക, ഗണേശേ സാംഗബീജൈഃ–ഗണപതിയിങ്കൽ ഗാം ഗീം ഇത്യാദി അംഗബീജങ്ങൾ ആറുകൊണ്ടും, അന്ത്യതഃ ത്രീൻ–ഒടുക്കത്തെ ഗഃ എന്നു മൂന്നു പ്രാവശ്യമായിട്ടും എട്ടിനും മന്ത്രങ്ങൾ ഭവിക്കും. സ്മരമുരഭിദി–ശങ്കരനാരായണനിങ്കൽ ഭൂരാദിസപ്തവ്യാഹൃതികൊണ്ടും, സത്യതഃ ചൌ–സത്യം സ്വാഹാ എന്നു രണ്ടു ക്രിയയും കൂടി എട്ടും, ത്രീശേ അംഗൈഃ-വിഷ്ണുവിങ്കൽ അഷ്ടാംഗങ്ങളെക്കൊണ്ടും, ഷഡാസ്യേ ഷഡണമനുജാ–സുബ്രഹ്മണ്യനിങ്കൽ ഷണ്മന്ത്രങ്ങൾ ആറും മൂലവും ഉപചാരവും ഇങ്ങനെ എട്ടും, ആദ്യേ അപി ഷണ്മുഖതാരൈഃ– ശാസ്താവിങ്കൽ ഷണ്മന്ത്രവും പ്രണവം രണ്ടുപ്രാവശ്യവും ഇങ്ങനെ എട്ടും ക്രിയകരം ചെയ്യുന്നേടത്തു് ആജ്യാഹുതികൾക്കു മന്ത്രം ഭവിക്കും.

തതഃ പശ്ചക്ഷണനാഥം വിധിം ച തന്ത്രവാൻ-പിന്നെ യഥാവിധിയാരാധിച്ച് ഗണപതിവിസർജ്ജനത്തെയും ചെയ്വൂ. ഇങ്ങനെ അഗ്നിജനനപ്രകാരം.

അനന്തരം ശയ്യാപൂജയെപ്പറയുന്നു:—

അഥ സമ്മൃഷ്ടലിപ്തായാം
വേദ്യാം ദക്ഷിണതോ ഗുരുഃ
ശയ്യാക്ഷേത്രം പ്രകുർവീത
മൂലപ്രാസാദസമ്മുഖം. ൩൨

അഥ ഗുരുഃ— അനന്തരം ആചാര്യൻ, സമ്മൃഷ്ടലിപ്തായാം വേദ്യാം ദക്ഷിണതഃ-പിന്നെയും തദർത്ഥമായി അടിച്ചുതളിച്ചിരിക്കുന്ന വേദിയിൽ തെക്കേ അർദ്ധത്തുങ്കൽ, മൂലപ്രാസാദസമ്മുഖം ശയ്യാക്ഷേത്രം പ്രകുർവീത-പൂർവ്വദ്വാരപ്രാസാദത്തുങ്കൽ നിരൃതിഖണ്ഡത്തുങ്കലും പശ്ചിമദ്വാരപ്രാസാദത്തുങ്കൽ അഗ്നിഖണ്ഡത്തുങ്കലും പ്രാസാദമുഖം പോലെ ശിരസ്സു വരുമാറു് ശയ്യാസ്ഥാനത്തെ ഉണ്ടാക്കൂ.

അവിടെ വീഥിസ്വസ്തികത്തെ ഉണ്ടാക്കുവാൻ പറയുന്നു:—

*പ്രാഗഗ്രസൂത്രാണ്യുദഗഗ്രസൂത്രാ-
ണ്യപി ക്രമാദത്ര ഷഡഷ്ട ക്ളപ്താ
ത്ര്യേകൈഃ പദൈഃ സ്വസ്തികമാദധീത
ചതുർദിശാസ്വന്യപദാനി വീഥിഃ.

അത്ര പ്രാഗഗ്രസൂത്രാണി ഷഡ് ഉദഗഗ്രസൂത്രാണി അഷ്ട അപി ക്ളപ്താ-കിഴക്കുപടിഞ്ഞാറായിട്ട് ആറുസൂത്രങ്ങളേയും തെക്കുവടക്കായി എട്ടുസൂത്രങ്ങളേയും തിരിച്ച് മുപ്പത്തഞ്ചുഖണ്ഡങ്ങളേയുണ്ടാക്കി, ചതുർദിശാസു ത്ര്യേകൈഃ പദൈഃ സ്വസ്തികം ആദധീത-നാലു ദിക്കിലും പുറത്തെ വരിയിൽ മൂന്നും അകത്തെ വരിയിൽ ഒന്നും കൂടി മൂത്തസ്വസ്തികത്തെ നാലിനേയുമുണ്ടാക്കി, അന്യപദാനി വീഥിഃ-ശിഷ്ടംകൊണ്ടു ഇടങ്ങി കോണോളമുള്ള പദങ്ങൾ പത്തൊമ്പതും ഒന്നാക്കി ഇടച്ച ലതാരേഖകളേയുമുണ്ടാക്കി പുറവും എട്ടു ദിക്കുകളിലും വിദ്യേശ്വരകലശങ്ങൾക്ക് സ്വസ്തികങ്ങൾ എട്ടും, ശിരസ്സുങ്കൽ നിദ്രാകലശത്തിന്നു ഒരു അഷ്ടദളപത്മത്തേയുമുണ്ടാക്കി അതിന്നു പുറത്ത് മുളപ്പാലികകളെ വയ്ക്കുന്നതിന്നു പതിനാറു സ്വസ്തികങ്ങളേയുമുണ്ടാക്കി, ശിരസ്ഥാനം ത്രികോണം വരുമാറു് രണ്ടുപുറത്തുനിന്നും കർണ്ണരേഖ ഇട്ടുകൂട്ടി പൊടികളെ യഥാശോഭം നിറപ്പൂ.

* ഈ പദ്യം മൂലഗ്രന്ഥത്തിലില്ല.

ക്കണ്ണ ഇതി, നിജബീജവിദ്യയാ സ്വകീയശക്തിം യജേത—വിഷ്ണുവിങ്കൽ ശ്രീബീജം കൊണ്ടും മറ്റെല്ലാടത്തും ഭുവനേശ്വരികൊണ്ടും തന്റെ തന്റെ ശക്തിയെ ആവാഹിച്ച് ആവാഹനമുദ്രാദി കാട്ടി മൂർത്തിപൂജാദി ചെയ്ത് അർഘ്യപുഷ്പാഞ്ജലിയും ചെയ്തു രക്ഷിപ്പൂ.

അനന്തരം നിദ്രാകലശാദിയെ പറയുന്നു:—

ആപോഹിഷ്ഠാദ്യൈരൃഗ്ഭിഃ സ്വരദചിഷി ശിരോ-
ദേശേ കുമാരേ തഥാ-
പോദേവ്യാദിഭിർ മൂലമനുഭിരിതരേ-
ഷ്വാദ്യൈശ്വര്യാം ദിശി
നിദ്രാകുംഭമഥാഭിപൂജ്യ വിധിവദ്
ഗന്ധാംഭസാ പൂരയേത്
ശയ്യാന്തേ പരിതോഽഷ്ടദിക്ഷു മന്ത്രവി-
ദ്വിദ്യേശകുംഭാനപി. ൩൩

സ്വരദചിഷി ശിരോദേശേ ആപോഹിഷ്ഠാദ്യൈരൃഗ്ഭിഃ—ശിവങ്കൽ ശിരസ്സ്ഥാനത്തുങ്കൽ ബ്രഹ്മകലശപൂജപോലെ നിദ്രാകലശപൂജ തുടങ്ങി മാന്ത്രപൂരണാന്തം ചെയ്തശേഷം ജലദ്രോണി വെള്ളമെടുത്ത് 'ആപോഹിഷ്ഠാമയോ ഭുവഃ' എന്ന ഋക്കുകളെക്കൊണ്ടു നിറപ്പൂ. കുമാരേ തഥാ—സുബ്രഹ്മണ്യങ്കൽ അപ്രകാരം കലശപൂജ തുടങ്ങി, 'ആപോ ദേവീഃ' ഇതി—ആപോ ദേവീ എന്നതുകൊണ്ടു നിറപ്പൂ. ഇതരേഷു—വിഷ്ണ്വാദികളിൽ, മൂലതഃ—മൂലംകൊണ്ടു നിറപ്പൂ. അഥവാ ആദ്യൈശ്വര്യാം ദിശി—എന്നിയേ ശയ്യാവിങ്കലീശകോണിൽതാൻ നിദ്രാകലശത്തെ പൂജിപ്പൂ. ഗന്ധാംഭസാ നിദ്രാകലശം അഭിപൂജ്യ വിധിവത് പൂരയേത്—ഈ പറഞ്ഞ മന്ത്രങ്ങളെക്കൊണ്ട് അഷ്ടഗന്ധജലംകൊണ്ട് നിദ്രാകലശത്തെ നിറച്ച് ലിപിപങ്കജപൂജയും മൂർത്ത്യാവാഹന കലാവാഹന വിദ്യാവാഹന തത്ത്വാവാഹന മൂലാവാഹന ഇവ ഒക്കെയും ചെയ്ത് സപരിവാരം പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്വൂ. അഥ ശയ്യാന്തേ പരിതഃ മന്ത്രവിത് അഷ്ടദിക്ഷു വിദ്യേശകുംഭാൻ അപി പൂജയേത—പിന്നെ ശയ്യയുടെ ചുറവും മന്ത്രജ്ഞനായ ആചാര്യൻ എട്ടു ദിക്കുകളിലേയും സ്വസ്തികത്തിൽ വിദ്യേശാരകലശങ്ങളെയും പൂജിപ്പൂ.

വിഷ്വൿസേനാദിദേവതകളെ പറയുന്നു:—

വിഷ്വൿ വിഷ്ണുമുഖാഃ സമൂലലിപയോ
ദിക്കോണഗാഃ ശ്രീകണ്ഠാ-
/നന്താദ്യാ ദ്വിതയേ/പി തേ ശിവഹരൗ
ഗോപ്ത്രാദയഃ ശാസ്തരി
പൂജ്യാഃ സ്വേഷു ഘടേഷു ഭാവിപരിവാ-
രാ മൂർത്തയഃ ശക്തയ-
ശ്ചാന്യേഷ്വ് ത്രിഷു മൂലമേവ ചതസൃ-
ഷ്വാശാസു വാ ഷണ്മുഖേ. ൫൩

വിഷ്വൿ സമൂലലിപയഃ വിഷ്ണുമുഖാഃ ദിക്കോണഗാഃ—വിഷ്വൿസേനങ്കൽ മൂലാക്ഷരത്തോടുകൂടിയിരിക്കുന്ന വിഷ്ണ്വാദികൾ ദിക്കുകളിലും കോണുകളിലും ആയി ഭവിക്കും. ഓം വിഷ്ണവേ നമഃ, നം മധുസൂദനായ നമഃ, മോം ത്രിവിക്രമായ നമഃ, നാം വാമനായനമഃ രാം ശ്രീധരായ നമഃ, യം ഹൃഷീകേശായ നമഃ, ണാം പത്മനാഭായ നമഃ, യം ദാമോദരായ നമഃ ഇങ്ങനെ എട്ടു ദേവതകൾ. ശ്രീകണ്ഠേ അനന്താദ്യാഃ—ശിവങ്കൽ അനന്തായ നമഃ, സൂക്ഷ്മായ നമഃ, ശിവോത്തമായ നമഃ, ഏകനേത്രായ നമഃ ഏകരുദ്രായ നമഃ, ത്രിമൂർത്തയേ നമഃ, ശ്രീകണ്ഠായ നമഃ, ശിഖണ്ഡിനേ നമഃ; ഇതു കിഴക്കു തുടങ്ങി ദിക്കുകളിലും ഈശാനാദികോണുകളിലും ആയിട്ടു പൂജയിങ്കലെപ്പോലെ. ശിവഹരൗ തേ ദ്വിതയേ അപി—ശങ്കരനാരായണങ്കൽ ഇതു രണ്ടുവകയും കൂടി അനന്തായ വിഷ്ണ്വാത്മനേ നമഃ ഇത്യാദി എട്ടും ഭവിക്കും. ശാസ്തരി ഗോപ്ത്രാദയഃ—ശാസ്താവിങ്കൽ ഗോപ്ത്രേ നമഃ ഇത്യാദി ധ്വജദേവതകൾ എട്ടും മണ്ഡപസംസ്കാരത്തിങ്കൽ പറഞ്ഞതുതന്നെ. അന്യേഷു ത്രിഷു—സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും; (ദുർഗ്ഗയിങ്കലും) തേഷു ഘടേഷു—ആ വിദ്യേശ്വരകലശങ്ങളിൽ; ഭാവിപരിവാരാഃ മൂർത്തയഃ ശക്തയഃ ച—പൂജാപടലത്തിൽ പറയുന്ന പരിവാരങ്ങളാകുന്ന മൂർത്തികളും ശക്തികളും; പൂജ്യാഃ—പൂജിക്കണം. അവിടെ സുബ്രഹ്മണ്യങ്കൽ സനൽകുമാരാദി എട്ടും, ഗണപതിയിങ്കൽ ഗണഞ്ജയാദികൾ എട്ടും ഇവ മൂർത്തികൾ. ദുർഗ്ഗയിങ്കൽ, ജയായൈ നമഃ ഇത്യാദി എട്ടും ശക്തികളാകുന്നു. ഇവററിന്റെ ദിക്കുകൾ പൂജയിങ്കലേപ്പോലെ. ഷണ്മുഖേ ചതസൃഷു ആശാസു മൂലം ഏവ വാ—സുബ്രഹ്മണ്യങ്കൽ നാലു ദിക്കുകളിൽ മൂലം തന്നെയായിട്ടുമാം.

മദ്ധ്യേവേദി വിനിർമ്മിതേ രസദളേ
കൗമാരകേ മണ്ഡലേ
കൗമാരം കലശം പ്രപൂര്യ വിധിവത്
സംപൂജ്യ തത്പൂർവ്വതഃ
ശയ്യാം ദക്ഷിണസൗമ്യദിക്കൃതസമാ-
യാമാം ഗൃഹേ കല്പയേത്
സ്വാദ്യൈസ്സ്വാപഫലടാദികാമഭിദധേ
കൗമാരകുംഭാർച്ചനം. ൩൭

സുബ്രഹ്മണ്യങ്കലേ വിശേഷത്തെ പറയുന്നു:— ഗൃഹേ മദ്ധ്യേ വേദി—സുബ്രഹ്മണ്യങ്കൽ മണ്ഡപത്തിന്റെ തറയുടെ നടുവിൽ; വിനിർമ്മിതേ രസദളേ കൗമാരകേ മണ്ഡലേ—പന്ത്രണ്ടാംപടലത്തിൽ പറയുന്നപോലെ ഷഡ്ദളമാകുന്ന പത്മത്തെയുണ്ടാക്കി പീഠംവിരിച്ച്; കൗമാരം കലശം വിധിവത് പ്രപൂര്യ സംപൂജ്യ—കൗമാരകലശത്തെ വിധിവത്താകുംവണ്ണം നിറച്ച് പൂജയും കഴിച്ചാൽ: തത്പൂർവ്വതഃ—അതിന്റെ കിഴക്ക മണ്ഡപത്തിന്റെ കിഴക്കെ പാതിയിൽ; ദക്ഷിണസൗമ്യദിക്കൃതസമായാമാം—പൂർവ്വദ്വാരത്തുങ്കൽ അഗ്നികോണിൽ ദക്ഷിണോത്തരദീർഘമായി വടക്ക ശിരസ്സുവരുമാറും, പശ്ചിമദ്വാരത്തിങ്കൽ മണ്ഡപത്തിന്റെ ഈശകോണിൽ തെക്ക ശിരസ്സുവരുമാറും; സ്വാദ്യൈസ്സ്വാപഫലടാദികാൻ ശയ്യാം കല്പയേത്—ശയ്യയുടെ ശിരഃസ്ഥാനത്തു നിദ്രാകലശത്തോടും പുറവും വിദ്യേശ്വരകലശങ്ങളോടും ബീജാങ്കുരപാലികാദികളോടും കൂടി ശയ്യയെ ഉണ്ടാക്കണം. അഥ കൗമാരകുംഭാർച്ചനം അഭിദധേ—ഞാൻ കൗമാരകലശപൂജയെ പറയുന്നു.

പീഠാന്തേ ബ്രഹ്മാണം
സഭദ്രകാളീഗണേശവിഷ്ണുമിഹ
ഈശപുരശാസ്ത്രാരാവപി
ദലഷട്കേ ഹരിദിഗാദി സമഭിയജേത്. ൩൮

പീഠാന്തേ—ലേഖസ്രുമി ശംഖപൂരണാന്തമാരാധനയും പീഠപൂജയും ശക്ത്യാവാഹനവും ചെയ്താൽ; ദലഷട്കേ ഹരിദിഗാദി—ഷഡ്ദളങ്ങളിൽ കിഴക്കുതുടങ്ങി; ബ്രഹ്മാണം—ബ്രഹ്മണേ നമഃ; സഭദ്രകാളീഗണേശവിഷ്ണും—ഭദ്രകാള്യൈ നമഃ, ഗണപതയേ നമഃ,

വിഷ്ണവേ നമഃ; ഈശാനരാസ്ത്വാഗ്നേയ്യാ അപി—ഈശാനായ നമഃ, ശാന്ത്യൈ നമഃ; സമഭ്യൎച്ചയേൽ—ഈ മന്ത്രങ്ങളെക്കൊണ്ടും പൂജിപ്പൂ.

പൂൎണ്ണേ ഹിരണ്മയാംബുജ-
ഗജശിഖിശക്തിസപത്രന്നിധായാത്ര
കലശേ സ്വൎണ്ണസരോജേ
ഗുഹമാവാഹ്യാൎച്ചയേത്സഹാവരണൈഃ. ൩൯

പൂൎണ്ണേ കലശേ—പിന്നെ കുംഭസംസ്കാരവും ത്രികലാന്യാസവും കുംഭാവാഹനയും കൂൎച്ചന്യാസവും നവരത്നസപ്തകം ന്യസിച്ചു മാനസപൂരണവും ചെയ്തു ജലഗ്രാഹി വെള്ളംകൊണ്ടു നിറച്ചാൽ, അത്ര ഹിരണ്മയാംബുജഗജശിഖിശക്തിസപത്രൻ നിധായ പൊന്നുകൊണ്ടു ഉണ്ടാക്കിയ താമരപ്പൂവും ആനയും മയിലും വേലും വജ്രവും അക്കലശത്തിലിട്ടു ലിപിപങ്കജപൂജയും, മൂൎത്ത്യാവാഹനയും ചെയ്താൽ; ഗുഹം ആവാഹ്യ ആവരണൈഃ സഹ അൎച്ചയേത്—സുബ്രഹ്മണ്യനെ മൂലംകൊണ്ടു ആവാഹിച്ചു പരിവാരങ്ങളോടുകൂടി പൂജിപ്പൂ.

പ്രാഗപവജ്രാദേഃ പ്രയജേ-
ദാദിത്യാനശ്വിനൌ പിതൄൻ ഗണപം
മാതൄരപ്സരസോ വസൂനിഹ
രുദ്രാംശ്ചാന്ത്യന്തരേ ജയന്താദ്യേ. ൪൦

വജ്രാദേഃ പ്രാക് ജയന്താദ്യേ അന്ത്യന്തരേ—പരിവാരപൂജയിങ്കൽ ഇന്ദ്രാദികഴിഞ്ഞാൽ വജ്രാദിക്കുമുമ്പിൽ കിഴക്കുവടക്ക് ജയന്തസ്ഥാനമായ അന്തരാളത്തിൽ തുടങ്ങി; ആദിത്യാൻ—ആദിത്യേഭ്യോ നമഃ, അശ്വിനൌ—അശ്വിഭ്യാം നമഃ; പിതൄൻ—പിതൃഭ്യോ നമഃ; ഗണപം—ഗണപതയേ നമഃ; മാതൄരപ്സരസോ വസൂൻ—മാതൃഭ്യോ നമഃ, അപ്സരേഭ്യോ നമഃ, വസുഭ്യോ നമഃ; രുദ്രാൻ—രുദ്രേഭ്യോ നമഃ; ഇഹ പ്രയജേത്—ഇക്കൌമാരകലശത്തിങ്കൽ ഈ മന്ത്രങ്ങൾ എട്ടും കൂടെ പൂജിക്കണം.

അനന്തരം ഉപഹാരപാത്രങ്ങളെ പറയുന്നു:—

ഗാംഗേയരൌപ്യമയതാമ്രജകാംസ്യമൃത്സ്നാ-
പാത്രാണി മൌലിപദപാൎശ്വയുഗാഗ്രഭാഞ്ജി
വിന്യസ്യ ക്രമേണ ഘൃതമാക്ഷികദുഗ്ദ്ധഗാന്ന-
വാൎവ്യവന്തുഭിരുശ്രേണിജപഞ്ചരാണ്യൈഃ. ൪൧

വിഷ്ണൌ മൌലിപാദപാൎശ്വയുഗാഗ്രഭാഞ്ജി–വിഷ്ണുവിങ്കൽ ശിരസ്സുകളും പാദങ്ങളും വലത്തുഭാഗത്തും ഇടത്തുഭാഗത്തും കിരീടാഗ്രത്തിങ്കലും; ഗാംഗേയരൌപ്യമയതാമ്രജകാംസ്യമൃത്സ്നാപാത്രാണി–പൊന്നുകൊണ്ടും വെള്ളികൊണ്ടും ചെമ്പുകൊണ്ടും ഓട്ടുകൊണ്ടും മണ്ണുകൊണ്ടും ഉണ്ടാക്കിയിരിക്കുന്ന പാത്രങ്ങളെ വച്ചു് ഘൃതമാക്ഷികദുഗ്ദ്ധശാന്തിവാൎഗ്ഗവ്യവന്തി–നെയ്യും, തേനും പാലും ശാന്തിജലവും പഞ്ചഗവ്യവും നിറച്ചു് അവററിന്നു ശോഷണാദി ചെയ്തു പൂജിച്ചു്; നിജപഞ്ചതത്വൈഃ അഭിമൃശേത്–തന്റെ പഞ്ചതത്വങ്ങളെ തൊട്ടു ജപിച്ചു രക്ഷിപ്പൂ. പൊന്നും മുത്തുമിട്ട വെള്ളം ശാന്തിജലം.

ന്യസ്യാഃ തദ്വത് പദപരിസരേ
പാത്രയോരൎഘ്യപാദ്യേ
ക്ഷീരക്ഷൌദ്രേ മദനദമന
പാൎശ്വയോൎമ്മൂലതശ്ച
മൂലേനാദ്യേ ഘൃതമധുശിരോഽംഘ്ര്യാഃ
കുമാരേൎഘ്യപാദ്യേ
പാത്രദ്വന്ദ്വേ രജതരചിതേ
സോപചാരാണനാംഘ്ര്യാഃ. ൯൨

മദനദമനേ–ശിവങ്കൽ; തദ്വത്–വിഷ്ണുവിങ്കലെപ്പോലെ പൊന്ന് വെള്ളി ചെമ്പ് ഓട്ട് ഈ നാലുപാത്രങ്ങളെ; പദപരിസരേ പാത്രയോഃ അൎഘ്യപാദ്യേ–രണ്ടു കാലിന്റെ ചുവട്ടിൽ അൎഘ്യപാദ്യങ്ങളെയും; പാൎശ്വയോഃ ക്ഷീരക്ഷൌദ്രേ–രണ്ടുപുറത്തും പാലും തേനും നിറച്ചു്; മൂലതഃ അഭിമൃശേത്–മൂലംതൊട്ടുജപിക്കണം. ആദ്യേ–ശാസ്താവിങ്കൽ; ശിരോംഘ്ര്യാഃ–ശിരസ്സുകളും പാദങ്ങളും പൊന്നും വെള്ളിയും കൊണ്ടു് ഉണ്ടാക്കിയ പാത്രങ്ങളെവച്ചു്; ഘൃതമധു–നെയ്യും തേനും നിറച്ചു്; മൂലേന–മൂലംകൊണ്ടു ജപിപ്പൂ. കുമാരേ അംഘ്ര്യാഃ രജതരചിതേ പാത്രദ്വന്ദ്വേ–സുബ്രഹ്മണ്യങ്കൽ രണ്ടു കാലിന്റെ അടുക്കൽ വെള്ളികിണ്ണം രണ്ടുംവച്ചു് അതിൽ; അൎഘ്യപാദ്യേ സോപചാരാണനാ–അൎഘ്യപാദ്യജലം നിറച്ചു് ഉപചാരംകൊണ്ടു ജപിപ്പൂ.

ഹൈമേ ന്യസേച്ഛിരസി സംഭരിപാവിമേ രൌപ–
ത്ര്യാജ്യേ പദേ മധു ച മധ്യഹിതി രൌപ്യപാത്രേ

മൂലേന പാൎശ്വയുജി കാംസ്യജതാമ്രജേൎഘ്യ-
പാദ്യേ ഹരീശഗണപേഷു ഹരീശവച്ച. ൧൨

സ്വംഭരിപൌ ശിരസി ഹൈമേ പാത്രേ-ഊൎജ്ജായിങ്കൽ ശിരസ്സിങ്കൽ പൊന്നുകൊണ്ടുള്ള പാത്രത്തിൽ; ഇഷേത്വാ ഇതി ആജ്യം ന്യസേത്-ഇഷേത്വോൎജ്ജേ ത്വാ എന്ന ഋക്കുകൊണ്ടു നെയ്യിനേയും; പാദേ രൌപ്യപാത്രേ മധു ഇതി മധു ച-കാലുകൾ വെള്ളിപ്പാത്രത്തിങ്കൽ 'മധുവാതാ' ഇത്യാദികൊണ്ടു തേനിനേയും ന്യസിപ്പൂ. പാൎശ്വയുജി താമ്രജകാംസ്യജേ-വലത്തുഭാഗത്തും ഇടത്തുഭാഗത്തിലും ചെമ്പുപാത്രത്തിലും ഓട്ടുപാത്രത്തിലും; മൂലേന അൎഘ്യപാദ്യേ-മൂലംകൊണ്ട് അൎഘ്യജലത്തേയും പാദ്യജലത്തേയും വയ്പൂ. ഹരീശഗണപേഷു ഹരീശവത് ച-ശങ്കരനാരായണങ്കൽ വിഷ്ണുവിന്നെപ്പോലെ അഞ്ചുപാത്രങ്ങളിൽ തദ്ദ്രവ്യങ്ങളേയും ഗണപതിയിങ്കൽ ശിവങ്കൽ പറഞ്ഞപോലെ നാലുപാത്രങ്ങളിൽ തദ്ദ്രവ്യങ്ങളേയും വയ്പൂ. അൎഘ്യപാദ്യങ്ങളും കലശദ്രവ്യങ്ങളും പറയുന്നപോലെ എടുത്തുകൊള്ളണം.

മംഗലാന്യഷ്ട പരിതസ്തഥാ മംഗലപാലികാഃ
പ്രദീപാദീംശ്ച വിന്യസ്യ മണ്ഡയേന്മണ്ഡപോദരം.
[൧൩

പരിതഃ അഷ്ടമംഗലാനി-ചുറവും സ്വസ്തികങ്ങളിൽ അഷ്ടമംഗലങ്ങളേയും; തഥാ മംഗലപാലികാഃ-അപ്രകാരം ചുറവും മുളപ്പാലികകളേയും; പ്രദീപാദീംശ്ച വിന്യസ്യ-നാലുകോണുകളിലും വിളക്കുകളേയും വച്ച്; മണ്ഡപോദരം മണ്ഡയേത്-മണ്ഡപത്തിന്റെ അകത്തെ അലംകരിപ്പൂ.

ന്യസ്യേച്ഛത്രചാമരികേത്ത്യുന്മുകുരവൃക്ഷസൃണീം-
ശ്ചാമരം മത്സ്യയുഗ്മം
ദിക്ഷ്വീശ ത്ര്യാദ്യവത്സം മകരവൃഷഝഷ-
ഭൃംഗാരകുംഭാംസ്ത്രിധാഷ്ടൌ
ശ്രീശേശ സ്വസ്തികാബ്ജം ദൎപ്പണമുകുരം
സോൽപലാവൎത്തവത്സം
വത്സം കുംഭം സഭേരീമകരഝഷസൃണീ-
ഞ്ശംഖൌനന്ദ്യൌ ച ചണ്ഡ്യാം. ൧൪

ഈശേ-ശിവങ്കൽ, ശംഖാദികേതൂൻ-ശംഖും ചക്രവും കൊടിമരവും; മുകുരവൃഷസൃണീൻ-വാൽക്കണ്ണാടിയും കാളയും തോട്ടിയും; ചാമരം-വെഞ്ചാമരവും; മത്സ്യയുഗ്മം-ഇരട്ടമത്സ്യവും; ദിക്ഷു ന്യസേത്-കിഴക്കു തുടങ്ങി എട്ടുദിക്കിലും ക്രമേണ വയ്പൂ. ശ്രീധാമ്നി-വിഷ്ണുവിങ്കൽ; ത്ര്യാദ്യവാസം ശംഖും ചക്രവും കൊടിമരവും ശ്രീവത്സവും; മുകുരവൃഷധ്വജപൂർണ്ണകുംഭാൻ-വാൽക്കണ്ണാടിയും കാളയും ഇരട്ടമത്സ്യവും പൂർണ്ണകുംഭവും ഇങ്ങനെ എട്ടിനേയും വയ്പൂ. ശ്രീശേശേ-ശങ്കരനാരായണങ്കൽ; സ്വസ്തികാബ്ജം-സ്വസ്തികത്തെയും താമരയേയും ദരഘടമുകുരം-ശംഖിനേയും പൂർണ്ണകുംഭത്തേയും വാൽക്കണ്ണാടിയേയും; സോൽപലാവർത്തവത്സം-ചെങ്ങഴിനീർപ്പൂവു നന്ത്യാർവട്ടം ശ്രീവത്സം ഇവ എട്ടിനേയും; ചണ്ഡ്യാം-ദുർഗ്ഗയിങ്കൽ; വത്സം-ശ്രീവത്സം, കുംഭം-പൂർണ്ണകുംഭം; സഭേരീമുകരധ്വഷസൃണീൻ-ചെണ്ടയേയും കണ്ണാടിയേയും ഇരട്ടമത്സ്യത്തേയും തോട്ടിയേയും; ശംഖനന്ദ്യാവർത്തം-ശംഖിനേയും നന്ത്യാർവട്ടത്തേയും വയ്പൂ.

പൂർണ്ണഘടധ്വജവജ്രം
സ്വസ്തികശക്തീ ച ചാമരദ്വിതയം
നാഗം മയൂരമഷ്ടൗ
സ്കന്ദേഽപി കരോതു മംഗലാന്യത്ര. ൩൩

സ്കന്ദേ-സുബ്രഹ്മണ്യങ്കൽ; പൂർണ്ണഘടധ്വജവജ്രം-പൂർണ്ണകുംഭത്തേയും കൊടിമരത്തേയും വജ്രത്തേയും സ്വസ്തികശക്തീ-സ്വസ്തികത്തേയും വേലിനേയും; ചാമരദ്വിതയം-ഉഭയചാമരത്തേയും; നാഗം-ആനയേയും; മയൂരം-മയിലിനേയും; അത്ര മംഗലാനി കരോതു-ഇവിടെ അഷ്ടമംഗലങ്ങളെ വയ്പൂ.

ദർപ്പണം പൂർണ്ണകുംഭം ച വൃഷഭം ചാമരദ്വയം
ശ്രീവത്സം സ്വസ്തികം ശംഖം ദീപം വിഘ്നേശശാസ്തരി. [൩൪

വിഘ്നേശശാസ്തരി-ഗണപതിയിങ്കലും ശാസ്താവിങ്കലും; ദർപ്പണം-കണ്ണാടി; പൂർണ്ണകുംഭം-അതു തന്നെ; വൃഷഭം-കാള; ചാമരദ്വയം-ഉഭയചാമരം; ശ്രീവത്സം-അതുതന്നെ; സ്വസ്തികം ശംഖം-അതുതന്നെ; ദീപം-വിളക്ക് ഇവ എട്ടിനേയും വയ്ക്കണം. ഈ അഷ്ടമംഗലങ്ങൾ അക്ഷതാദി ദ്രവ്യങ്ങളെക്കൊണ്ട് ഉണ്ടാക്കണം.

ഇതി സംസ്കൃതമണ്ഡപോഽസ്യ ബാഹ്യേ
ശിവദിഗ്ഭാഗ്നി നിധായ ഭദ്രപീഠം
പരിപൂജ്യ കുശാദിമാൻ പ്രയായാൽ
പ്രതിതീർത്ഥം പ്രതിമാമിഹ പ്രണേതും. ന്യൂ

ഇതി സംസ്കൃതമണ്ഡപഃ-ഇപ്രകാരം മണ്ഡപസംസ്കാരത്തെ ചെയ്താൽ; അസ്യ ബാഹ്യേ ശിവദിഗ്ഭാഗ്നി-ഈ മണ്ഡപത്തിന്റെ പുറത്തെ ഈശകോണിൽ; ഭദ്രപീഠം നിധായ പരിപൂജ്യ-മരംകൊണ്ട് ഉണ്ടാക്കി ഇരിക്കുന്ന ഭദ്രപീഠത്തെ പ്രാസാദാഭിമുഖമായും വിഷ്ണുവിങ്കൽ പ്രാങ്മുഖമായും വച്ച് അതിങ്കൽ പീഠപൂജയെച്ചെയ്തു രക്ഷിച്ച്; കുശാദികാൻ-ദർഭപുഷ്പാക്ഷതാദികളെ എടുത്തുകൊണ്ട്; ഇഹ പ്രതിമാം പ്രണേതും തീർത്ഥം പ്രതി പ്രയായാത്-ഇവിടെ ബിംബത്തെ എഴുന്നളളിച്ച് കൊണ്ടുവരുന്നതിന്നായിക്കൊണ്ടു ജലാധിവാസം ചെയ്തിരിക്കുന്ന തീർത്ഥത്തെക്കുറിച്ചു പോവൂ.

തല്ലക്ഷണായ പരിതഃ കൃതസന്നിവേശം
സംപൂജ്യ ദൈവതഗണം സലിലസ്ഥബിംബേ
ഉദ്ധൃത്യ വാരിണ ഇദം പ്രവിസൃജ്യ വാസോ-
ദർഭൈർവിമൃജ്യ സലിലേന വിശോധയേച്ച.ന്യൂൻ

പരിതഃ തല്ലക്ഷണായ കൃതസന്നിവേശം-അവിടെ ബിംബരക്ഷയ്ക്കായിക്കൊണ്ടു ചുററം കല്പിച്ചിരിക്കുന്ന; ദൈവതഗണം-ഇന്ദ്രാദിദിക്പാലന്മാരേ; സലിലസ്ഥബിംബേ സംപൂജ്യ-വെള്ളത്തിൽ കിടത്തിക്കിടക്കുന്ന ബിംബത്തുങ്കൽ പുഷ്പാരാധനകൊണ്ടു ലയിപ്പിച്ച്; ഇദം വാരിണ ഉദ്ധൃത്യ-ഈ ബിംബത്തെ വെള്ളത്തിൽനിന്ന് എടുത്ത്; വാസഃ പ്രവിസൃജ്യ-മൂടിയ വസ്ത്രത്തെ അഴിച്ചു; ദർഭൈഃ വിമൃജ്യ സലിലേന വിശോധയേത് ച-ദർഭകൊണ്ടു തേച്ചു വെള്ളം കൊണ്ടു കഴുകി ശോധനയേ ചെയ്‌വൂ.

കൃത്വാ തദ് ഗതഭൃതസംശുന്നമിദം
തന്മന്ത്രസാംഗീകൃതം
ഗന്ധാദ്യൈരഹിതചച്ചനം പ്രതിസരം
തത്സാമ്പ്രതിക്യേ തഥാ

ബദ്ധ്വാ വസ്ത്രസുവേഷ്ടിതം ദ്വിജവരൈ-
രാരോപ്യ വാദ്യാദിഭിഃ
സാകം ശാകുനജാപകസ്വപനഗേ-
ഹം മന്ത്രബിംബം നയേത്. ൧൦

തദ്ഗതഭൂതസർജ്ജനം കൃത്വാ-ആ ബിംബത്തുങ്കൽ പ്ലാവനാദി മൂന്നും ചെയ്ത് ഹൈരണ്യനമഃ പരായാകാശാത്മനേ നമഃ ഇത്യാദി അഞ്ചുകൊണ്ടും ഗുണസംഖ്യാപ്രാണായാമങ്ങളും വ്യാപകങ്ങളും ചെയ്ത് പഞ്ചഭൂതങ്ങളെ സൃഷ്ടിച്ച്; തന്മന്ത്രസാംഗീകൃതം ഗന്ധാദ്യാഢിതചച്ചിനം ഇദം-പിന്നെ ലിപിപ്രാണായാമവും ലിപിന്യാസവും മൂലപ്രാണായാമവും വ്യാപകാംഗവും ചെയ്ത് ഈ ബിംബത്തെ ഗന്ധപുഷ്പാദികളെക്കൊണ്ടു പൂജിപ്പൂ. തദാ പ്രത്യക്പ്രതിസരം ബദ്ധ്വാ-അപ്പോൾ കൌതുകബന്ധനം ചെയ്യേണ്ട വിഷ്ണുവിങ്കൽ കൌതുകബന്ധത്തെയും ചെയ്ത്; വസ്ത്രസുവേഷ്ടിതം മന്ത്രബിംബം-വസ്ത്രംകൊണ്ടു മൂടി പുൽക്കയറുകൊണ്ടു കെട്ടിയിരിക്കുന്ന ബിംബത്തെ; ദ്വിജവരൈഃ ആരോപ്യ-ബ്രാഹ്മണരെക്കൊണ്ടു ബിംബത്തെ എടുപ്പിച്ച്; ശാകുനജാപകഃ-കനിക്രദത് സൂക്തങ്ങളെ ജപിച്ച്-വാദ്യാദിഭിഃ സാകം സ്വപനഗേഹം നയേത്-വാദ്യഘോഷങ്ങളോടും ഛത്രചാമരാദികളോടുംകൂടി സ്നാനമണ്ഡപത്തെ നയിപ്പൂ.

പ്രാസാദസമ്മുഖതയാ വിനിധായ ഭദ്രം
കർണ്ണേത്യൃചം ജപതു സർവ്വസപർവ്വബിംബം
ന്യസ്യേത് ത്രിധാത്വി ഹരിദിങ്മുഖമിഷ്ടപീഠേ
ത്രീണീത്യൃചാ ജപതു ഭദ്രമൃചം തദഗ്രേ. ൧൧

സർവ്വസപർവ്വബിംബം പ്രാസാദസമ്മുഖതയാ വിനിധായ-എല്ലാ ദേവന്മാരുടെ ബിംബത്തെയും മുമ്പു പൂജിച്ചിരിക്കുന്ന ഭദ്രപീഠത്തുങ്കൽ പ്രാസാദത്തിന്ന് അഭിമുഖമാവുമാറ് എഴുന്നെള്ളിച്ച്; ഭദ്രം കർണ്ണേ ഇതി ഋചം ജപതു-ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ ഈ ഋക്കുകൊണ്ടു ചൊല്ലൂ. ത്രിധാത്വി ഹരിദിങ്മുഖം ത്രീണി ഇതി ഋചാ ന്യസ്യേത്-വിഷ്ണുവിങ്കൽ കിഴക്കോട്ടുമുഖമായിട്ടു ത്രീണി പദാ വിചക്രമേ എന്ന ഋക്കുകൊണ്ടു പീഠത്തുങ്കൽ ന്യസിപ്പൂ. തദഗ്രേ ഭദ്രമൃചം ച ജപതു-ബിംബത്തിന്റെ മുമ്പിൽ ഭദ്രം കർണ്ണേഭിഃ എന്ന ഋക്കിനെയും തൊഴുതു ചൊല്ലൂ.

സ്വംഭവന്ത്ര്യം-ഭദ്രായങ്ങൾ, ദീർഘായുഷ്ട്വത്ര്യണകൃതഘൃതാലേപം ബിംബം-'ദീർഘായുത്വായ വച്ചസേ' എന്ന മന്ത്രം കൊണ്ടു നെയ്യിനെക്കൊണ്ടു തേച്ചിരിക്കുന്ന ബിംബത്തെ, ദ്രുപദമന്ത്രാമാന്ത്രേണ ഉദ്വർത്ത്യ ക്ഷാളയേത്-'ദ്രുപദാദിവേന്മുമുചാനഃ' എന്ന മന്ത്രം കൊണ്ട് കടലപ്പൊടികൊണ്ടു തേച്ച് വെള്ളം കൊണ്ടു കഴുകു. ഗുഹഗണപയോഃ ഘൃതസർവ്വം മൂലേന ആചരേത്-സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും നെയ്യു തേയ്ക്കുയും കടലപ്പൊടി തേയ്ക്കുയും മൂലംകൊണ്ടുതന്നെ ചെയ്വൂ. ശാസ്തുർ മൂലതഃ ഘൃതമധുകതിക്ത്വ ശൈരീകൈഃ ശോധയേത്-ശാസ്താവിങ്കൽ മൂലംകൊണ്ട് നെയ്യും തേനും പിരട്ടി കടലപ്പൊടികൊണ്ടു തേച്ചുകഴുകി ശോധിപ്പൂ.

ദർഭാദ്യൈഃ പരിഘൃഷ്യ ശോധയേത്തു ദു-
ർഗ്ഗായാം ജലൈരസ്യ പച്ചകൻ-
മൃത്സാഭസ്മഭിര ശങ്കരേ പ്രമഥപേ
മൃത്തൈകഷ്ഷകൃദ്ഭിഃ ക്രമാത്
മൃത്തൈഗോഭ്യാം ഗണപേ ഗുഹേ സകലലോ-
കത്രദ്രവ്യൈഃ സ്നാപനൈർ-
മൃദ്ഭിഃ ശ്രീശങ്കരീശയോഃ സവിഹിതാ-
ഭിർവ്വക്ഷ്യമാണക്രമാത്. ൧൯

ദുർഗ്ഗായാം-ദുർഗ്ഗയിങ്കൽ, ദർഭാദ്യൈഃ പരിഘൃഷ്യ, ജലൈഃ ശോധയേത്തു-ദർഭമുതലായവകളെക്കൊണ്ടു തേച്ച് വെള്ളംകൊണ്ടു കഴുകു. ഇതുപോലെ ത്വച്ചകൻമൃത്സാഭസ്മഭിഃ-ശിവങ്കൽ തൊലികളെക്കൊണ്ടും ചാണകനീർകൊണ്ടും മണ്ണുകൊണ്ടും ഭസ്മംകൊണ്ടും ശോധിപ്പൂ. പ്രമഥപേ മൃത്തൈകഷ്ഷകൃദ്ഭിഃ-ശാസ്താവിങ്കൽ മണ്ണുകൊണ്ടും തൊലികളെക്കൊണ്ടും ചാണകനീർകൊണ്ടും ശോധിപ്പൂ. ഗണപേ മൃത്തൈഗോഭ്യാം-ഗണപതിയിങ്കൽ മണ്ണുകൊണ്ടും തൊലികളെക്കൊണ്ടും ശോധിപ്പൂ. ഗുഹേ സകലലോകത്രദ്രവ്യൈഃ സ്നാപനൈഃ-സുബ്രഹ്മണ്യങ്കൽ അന്റെ ബിംബശുദ്ധികലശത്തിന്റെ ദ്രവ്യങ്ങളെക്കൊണ്ടും അതതുമന്ത്രങ്ങളെക്കൊണ്ടും ശോധിപ്പൂ. ശ്രീശങ്കരീശയോഃ വക്ഷ്യമാണക്രമാത് സവിഹിതാഭിഃ മൃദ്ഭിഃ-വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും തനിക്ക് ഇവിടെ പറയുന്ന മണ്ണുകളെക്കൊണ്ടു ശോധനകളെച്ചെയ്വൂ.

അനന്തരം നേത്രോന്മീലനത്തെ പറയുന്നു:—

ദുർഗ്ഗാഗണേശശരജന്മസു ബിംബശുദ്ധേഃ
സ്ഥാനാത് പുരോ ഹരിഹരീശ്വരയോഃ കരോതു
സ്ഥാനാന്തരേ നയനമോക്ഷണമാര്യകേ തത്
പ്രാക് സ്ഥാനതഃ സലിലവാസനകർമ്മതോ വാ. ൧൮

ദുർഗ്ഗാഗണേശശരജന്മസു-ദുർഗ്ഗയിങ്കലും ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും, ബിംബശുദ്ധേഃസ്ഥാനാത് പുരഃ-ബിംബശുദ്ധികലശമാടുന്നതിന്റെ മുമ്പിലും, ഹരിഹരീശ്വരയോഃ സ്ഥാനാന്തരേ-വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും ബിംബശുദ്ധികലശമാടുന്നതിന്റെ ഇടയിലും, നയനമോക്ഷണം കരോതു-നേത്രോന്മീലനത്തെച്ചെയ്‌വൂ. ആര്യകേ-ശാസ്താവിങ്കൽ, സ്ഥാനതഃ പ്രാക് വാ സലിലവാസനകർമ്മതഃ വാ തത്-ബിംബശുദ്ധികലശത്തിന്റെ മുമ്പിൽ താൻ, ജലാധിവാസത്തിന്റെ മുമ്പിൽ താൻ നേത്രോന്മീലനത്തെച്ചെയ്യാം.

ഹൈമേ നിഷിച്യ ചഷകേ മധുമന്ത്രജപ്തം
സൂച്യാ പ്രഗൃഹ്യ ഘൃതമാക്ഷികമക്ഷിമോക്ഷം
നേത്രേണ ശാസ്തൃഗണപേഷുഗുഹേഷു മന്ത്രീ
ത്രിഷ്ടുമ്മയേന മനുനാ തനയാത് കുമാര്യാം. ൧൭

ഹൈമേ ചഷകേ ഘൃതമാക്ഷികം നിഷിച്യ-മുമ്പിൽ പറഞ്ഞ പോലെ പൊന്നുംകിണ്ണത്തിൽ തേനും നെയ്യും കൂട്ടി, മധുമന്ത്രജപ്തം-'മധുവാതാ' ഇത്യാദി മൂന്നും തൊട്ടു ജപിച്ചാൽ, സൂച്യാ പ്രഗൃഹ്യ- പൊന്നുന്തുശികൊണ്ട് അതിനെ എടുത്ത്, ശാസ്തൃഗണപേഷുഗുഹേഷു-ശാസ്താവിങ്കലും ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും, മന്ത്രീ നേത്രേണ-ആചാര്യൻ നേത്രമന്ത്രംകൊണ്ടും, കുമാര്യാം ത്രിഷ്ടുമ്മയേന മനുനാ-ദുർഗ്ഗയിങ്കൽ 'ജാതവേദസേ സുനവാമ സോമം' ഇത്യാദി മന്ത്രംകൊണ്ടും അക്ഷിമോക്ഷം തനയാത്-നേത്രോന്മീലനത്തെച്ചെയ്‌വൂ.

ഹിരണ്യഗർഭഃ സമിതി പ്രഗൃഹ്യ
മധ്വാജ്യകം ചാത്രശിരോ ത്രിധാഗ്നി
നേത്രം ലിഖേത് ദക്ഷിണമന്യദത്രാ-
പ്യായസ്വമന്ത്രേണ സ[illegible] ച്ഛിദഃ. ൧൯

വിഷ്ണ്വാദ്യൎച്ചാസ്വരക്ഷേഷു– ഗണപതിയിങ്കലും ശാസ്താവിങ്കലും ദുൎഗ്ഗയിങ്കലും സുബ്രഹ്മണ്യങ്കലും, ആവാഹ്യ സാംഗീകരണാദി കൃത്വാ–ആവാഹിച്ച് വ്യാപകാംഗാദി ചെയ്തു്, ഉപഹാരാൻ ദത്വാ–അൎഘ്യാദിസ്നാനാന്തമുള്ള ഉപഹാരങ്ങളെക്കൊടുത്തു്, സ്നപനം കരോതു–ബിംബത്തിന്മേൽ കലശങ്ങളെ ആട്ടു. ശേഷേഷു–വിഷ്ണുവിങ്കലും ശിവങ്കലും ശങ്കരനാരായണങ്കലും, സ്നപനേ കൃതേ ആവാഹനാദ്യം കരോതു–ബിംബത്തിന്മേൽ കലശങ്ങളാടിക്കഴിഞ്ഞാൽ ആവാഹനാദി ചെയ്തു ഉപഹാരങ്ങളെ കൊടുപ്പൂ.

അനന്തരം ബിംബശുദ്ധിപ്രധാനമായിരിക്കുന്നതും ഉപഹാരമാനത്തെയും* ഉദ്ദേശിച്ചു പറയുന്നു:—

ലക്ഷ്മീശേ സ്വവിഹിതസപ്തമൃത്തികാഭി–
ൎമ്മൂൎദ്ധാനന്ദിവ ഇതി മന്ത്രതോ വിലിപ്യ
തന്മൃത്സാസ്വഭൃതഘടാംഭസാ സമുദ്ര–
ജ്യേഷ്ഠാദ്യൎണ്ണപരിജപാകൃദഭിഷിഞ്ചേത്. ൬൦

ലക്ഷ്മീശേ–വിഷ്ണുവിങ്കൽ, മൂൎദ്ധാനന്ദിവ ഇതി മന്ത്രതഃ സ്വവിഹിതസപ്തമൃത്തികാഭിഃ വിലിപ്യ–'മൂൎദ്ധാനന്ദിവോ അരതിം പൃഥിവ്യാ' എന്ന ഋക്കുകൊണ്ടു് ബ്രഹ്മകലശത്തിന്റെ പുറത്തെ ഏഴുകൂട്ടം പുററുമണ്ണുകൊണ്ടു് ബിംബത്തിങ്കൽ തേച്ചു്, സമുദ്രജ്യേഷ്ഠാ ഇതി അൎണ്ണപരിജാപകൃത്– 'സമുദ്രജ്യേഷ്ഠാസ്സലിലസ്യ മദ്ധ്യാത്' ഇത്യാദി ഋക്കു ജപിച്ചു, തന്മൃത്സാസ്വഭൃതഘടാംഭസാ അഭിഷിഞ്ചേത–ഏഴുകൂട്ടം പുററുമണ്ണ് ഇട്ടിരിക്കുന്ന ബ്രഹ്മകലശംകൊണ്ടു് അഭിഷേകത്തെച്ചെയ്യൂ.

പ്രാഗാദിദിഗ്ദലഘടൈ–
യജ്ഞായജ്ഞാപയഃ പൃഥിവ്യാം ച
യാഃ ഫലിനീസ്സ്വം ദിവ്യാ
ഇത്യഭിഷിച്യാക്ഷിണീ വിലിഖേത്. ൬൧

യജ്ഞായജ്ഞാ പയഃ പൃഥിവ്യാം യാഃ ഫലിനീഃ യാ ദിവ്യാഃ ഇതി പ്രാഗാദിദിഗ്ദലഘടൈഃ അഭിഷിച്യ – 'യജ്ഞായജ്ഞാവോ അഗ്നയേ' എന്നതുകൊണ്ടു കിഴക്കെദലകലശംകൊണ്ടും 'പയഃ പൃഥിവ്യാം പയ ഓഷധീഷു' എന്നതുകൊണ്ടു തെക്കേ ദലകലശംകൊണ്ടും, 'യാഃ ഫലിനീൎയ്യാ അഫലാഃ' എന്നതുകൊണ്ടു പടി

ഈ മന്ത്രംകൊണ്ടു തന്നെ 'പാദ്യമിദം' എന്നു കൂട്ടി പാദാഗ്രങ്ങളിൽ പാദ്യജലത്തെയും കൊടുപ്പൂ. സപ്താക്ഷരയത്യാ ആചമനീയകം സമധുപർക്കം ച-വിഷ്ണുഗായത്രികൊണ്ട് 'ആചമനീയമിദം' എന്നു കൂട്ടി ആചമനീയത്തെയും 'മധുപർക്കമിദം' എന്നു കൂട്ടി മധുപർക്കത്തെയും കൈയിൽത്തന്നെ കൊടുപ്പൂ. അർഘ്യപാദ്യാചമനങ്ങൾ കലശത്തുങ്കൽ പറയുന്നതു. തേനും നെയ്യും പാലും കൂട്ടിയതു മധുപർക്കം. പിന്നെ മൂലംകൊണ്ടു 'പുനരാചമനീയമിദം' 'സ്നാനമിദം' ഇതു രണ്ടും കൊടുപ്പൂ. 'ബൃഹസ്പതേ അതിയദ' ഇത്യാദ്യേന പീതാംബരം- 'ബൃഹസ്പതേ അതിയദര്യഃ' എന്ന ഋക്കുകൊണ്ടു പീതാംബരത്തെ ചാർത്തിപ്പൂ. വേദാഹമന്ത്രേണ ഉത്തരീയം-'വേദാഹമേതം പുരുഷം മഹാന്തം' എന്ന ഋക്കുകൊണ്ടു ഉത്തരീയം കെട്ടൂ. ഓംകാരതഃ ഹൈമം ഉപവീതം ച-പ്രണവം ചൊല്ലി സ്വർണ്ണംകൊണ്ട് ഉണ്ടാക്കിയ പൂണൂലും ഇട്ടൂ

ഗന്ധം ച പുഷ്പം ച പവിത്രകം ച
ദദ്യാദിദംവിഷ്ണുരചാ ക്രമേണ
വിശ്വാണനാച്ചിർമയമാദധീത
വ്യാപയ്യ തം സർഗവിസർഗരീത്യാ ൮൩

ഇദം വിഷ്ണുരചാ ഗന്ധം പുഷ്പം പവിത്രകം ച ക്രമേണ ദദ്യാത-'ഇദം വിഷ്ണുർവിചക്രമേ' എന്ന ഋക്കുകൊണ്ട് ചന്ദനത്തെയും പുഷ്പത്തെയും ചാർത്തി സ്വർണ്ണപവിത്രത്തെ ഇട്ടു. വിശ്വാണനാ സർഗ്ഗവിസർഗ്ഗരീത്യാ വ്യാപയ്യ അർച്ചിർമയം ആദധീത- 'വിശ്വതശ്ചക്ഷുരുത' എന്ന ഋക്കുകൊണ്ട് കീഴ്പോട്ടും മേല്പോട്ടും വ്യാപകങ്ങളെച്ചെയ്ത് തേജോമയമായി ധ്യാനിപ്പൂ.

പുഷ്പൈരാക്ഷധയഃസമിത്യവകിരേത്
സന്ധൂപയേദ്ധൂരസീ-
ത്യേതേനാപഹരേത് പ്രദീപകമഥോ
തേജോസി മന്ത്രേണ ച
നേത്രേ ചാഞ്ജനമഞ്ജതേ വിതനയാദ്
ഭൂയസ്സമുദ്ധൃത്യ നാ
യേനാകസ്യമമുഞ്ചൻ വിതനയാദ്
ഗോരോചനാചിത്രകം. ൮൪

ഓഷധയഃ സം ഇതി പുഷ്പൈഃ അവകിരേത്-'ഓഷധയഃ സം വദന്തേ' എന്നതുകൊണ്ട് ശിരസ്സിൽ പുഷ്പങ്ങളെ വിതറു. ധൂരസി ഇതി ധൂപയേത്-'ധൂരസി ധൂർവ്വ ധൂർവ്വന്തം' എന്നതു കൊണ്ട് ധൂപത്തെ കാട്ടു. അഥോ തേജോസി മന്ത്രേണ പ്രദീപകം ഉപാഹരേത് - പിന്നെ 'തേജോസി തേജോ/സ്മപ്രേഹി' എന്നതുകൊണ്ടു ദീപത്തെയും കാട്ടു. ഭൂയഃ സമിദ്ധോ അഞ്ജനാ ദേവേത്യ അഞ്ജനരഞ്ജിതേ വിതനയാത്-പിന്നെ 'സമിദ്ധോ അഞ്ജൻ കൃദരം മതീനാം' എന്നതുകൊണ്ടു കണ്ണുകളിൽ അഞ്ജനക്കല്ലിനെ അരച്ച് എഴുതു. യേ നാകസ്യ മന്ത്രൻ ജപൻ ഗോരോചനാചിത്രകം വിതനയാത്-യേനാകസ്യാധിരോചനേ എന്നതുകൊണ്ട് ഗോരോചനകൊണ്ടു തിലകത്തെയുമുണ്ടാക്കു.

വനസ്പതേഃ പുഷ്പ ഇതി പ്രജാപീ
 മാല്യം ച മാല്യം ച സമർപ്പ്യ തസ്മൈ
ദദ്യാദുപഹാരാൻ പുനരർഘ്യധാരാം
 മൂലേന ദത്വാ വികിരേത് പ്രസൂനൈഃ. ൨൨

വനസ്പതേഃ പുഷ്പ ഇതി പ്രജാപീ മാല്യം മാല്യം ച തസ്മൈ സമർപ്പ്യ-'വനസ്പതേഃ പുഷ്പോസി പുഷ്പമസി' ഇത്ര മന്ത്രത്തെ ജപിച്ചും പൂവിനേയും മാലയേയും ചാർത്തി, മൂലേന ഉപഹാരാൻ അർഘ്യധാരാം ച ദത്വാ-മൂലംകൊണ്ടു ജലഗന്ധപുഷ്പധൂപദീപാന്തം പൂജിച്ച് അർഘ്യം വീഴ്ത്തി മാനസപൂജയും ചെയ്ത്. പ്രസൂനൈഃ വികിരേത്-പുഷ്പങ്ങളെ വിതറു.

രഥന്തരേണ വൈരാജ-
 ഗായത്ര്യാഭ്യാം ച സാമഭിഃ
സ്വായോനിഭിശ്ച പുരഃ സ്ഥിതഃ
 സ്തുവൻ സംപ്രീണയേദ്ധരിം. ൨൩

രഥന്തരേണ 'അഭിത്വാ ശൂര നോനുമഃ' രഥന്തരം എന്നതുകൊണ്ടും, വൈരാജഗായത്ര്യാഭ്യാം-'പിബാ സോമമിന്ദ്ര മന്ദതു ത്വാ' എന്ന വൈരാജംകൊണ്ടും 'അഗ്ന ആയൂംഷി പവസേ' എന്ന ഗായത്രികൊണ്ടും, സ്വായോനിഭിശ്ച സാമഭിഃ സ്തുവൻ ഹരിം സംപ്രീണയേത്-ഈ സ്വയോനികളായ സാമങ്ങളെക്കൊണ്ട് സാമവേദികൾ തന്നെ ദേവന്റെ മുമ്പിൽ നിന്നു സ്തുതിച്ചു ദേവനെ പ്രസാദിപ്പിക്കണം.

ശുദ്ധേ തൈജസപാത്രകേ സ്വവിമലൈ-
രാപൂരിതേ തണ്ഡുലൈ-
ർമദ്ധ്യേ സാന്ദ്രഘൃതം ശരാവമുപധാ-
യാത്യുജ്ജ്വലദ്ദീപകം
സോപാർദ്ദ്രഗോമയകശ്മലചിത്രിതദിഗീ-
ശാസ്ത്രൈഃ സദൂർവ്വാഗ്രകൈർ-
ദിക്ഷ്വശ്വത്ഥദലൈർവിഭൂഷ്യ രചയേ-
ന്നീരാജനീയം ശുഭം. ൯൦

സ്വവിമലൈഃ തണ്ഡുലൈഃ ആപൂരിതേ—നല്ല വെളുത്ത അരികൊണ്ടു നിറച്ചിരിക്കുന്നതായി, ശുദ്ധേ തൈജസപാത്രകേ—ശുദ്ധമായിരിക്കുന്ന ലോഹമയപാത്രത്തിൽ, മദ്ധ്യേ സാന്ദ്രഘൃതം അത്യുജ്ജ്വലദ്ദീപകം ശരാവം ഉപധായ—അരിയുടെ നടുവിൽ നെയ്യുകൊണ്ടു നിറച്ചു നാലുപുറത്തും തിരികളും കൊളുത്തിവയ്പൂ. എന്നിയേ നടുവിൽ ഒരു തിരിയായിട്ടും കൊളുത്തൂ. ദിക്ഷു സോപാർദ്ദ്രഗോമയകശ്മലചിത്രിതദിഗീശാസ്ത്രൈഃ സദൂർവ്വാഗ്രകൈഃ അശ്വത്ഥദലൈഃ വിഭൂഷ്യ—ശരാവത്തിന്റെ എട്ടു ദിക്കിലും അരയാലിലകളിൽ ചാണകനീർകൊണ്ട് ഇന്ദ്രാദിദിക്പാലന്മാരുടെ ആയുധങ്ങളാകുന്ന വജ്രാദികളെ ഉണ്ടാക്കി അതിൽ മഞ്ഞപ്പൊടിയുമിട്ട് മുമ്മൂന്നു കറുകകളെ വച്ച് അതുകൊണ്ട് അലംകരിച്ച്, ശുഭം നീരാജനീയം രചയേത്—മംഗലമായിരിക്കുന്ന നീരാജനത്തെ ഉണ്ടാക്കൂ.

ദൂർവ്വാക്ഷതം മൂർദ്ധനി പാദയോശ്ച
താരേണ കൃത്വാസ്ത്രസമർച്ചിതേന
നീരാജയേത്തേന നിജാസ്ത്രജാപീ
കുർവ്വീത പുണ്യാഹമിതി ത്രിധാമ്നി. ൯൧

മൂർദ്ധനി പാദയോഃ—ശിരസ്സിങ്കലും പാദങ്ങളിലും, താരേണ ദൂർവ്വാക്ഷതം കൃത്വാ—പ്രണവംകൊണ്ട് കറുകയും അക്ഷതവും കൂട്ടിയിട്ട് അസ്ത്രസമർച്ചിതേന തേന—അസ്ത്രംകൊണ്ട് അർച്ചിച്ചിരിക്കുന്ന ആ നീരാജനംകൊണ്ട്, നിജാസ്ത്രജാപീ നീരാജയേത്—തന്റെ തന്റെ അസ്ത്രം ജപിച്ച് മൂന്നുവട്ടം നീരാജനത്തെ ഉഴിവൂ. പുണ്യാഹം കുർവ്വീത ഇതി ത്രിധാമ്നി—പിന്നെ പുണ്യാഹത്തെയും ചെയ്വൂ; ഇങ്ങനെ വിഷ്ണുവിങ്കലേ ക്രിയകൾ.

ശാൎങ്ഗീശപരേ വൃഷവിഷാണനദീതപിരീടമൃദ്ഭിർവിലിപ്യ ശിരസി പ്രണവേന സിഞ്ചേത്
തദ്വത് തനൗ സമുപലിപ്യ മൃദാ സനാകക്ഷേത്രോത്ഥയാച്ഛസലിലൈരപി തേന സിഞ്ചേത് [൯൪

ശാൎങ്ഗീശപരേ—ശങ്കരനാരായണങ്കൽ, ശിരസി പ്രണവേ വൃഷവിഷാണനദീതപിരിമൃദ്ഭിഃ വിലിപ്യ സിഞ്ചേത്—ശിരസ്സുങ്കൽ പ്രണവംകൊണ്ടു് കാളക്കൊമ്പത്തെ മണ്ണും പുഴയുടെ രണ്ടുകരയിലെ മണ്ണുംകൂടി തേച്ചു വെള്ളംകൊണ്ടു കഴുക. തദ്വത് തനൗ സനാകക്ഷേത്രോത്ഥയാ മൃദാ സമുപലിപ്യ അച്ഛസലിലൈഃ തേന സിഞ്ചേത്—അതുപോലെ ശരീരത്തുങ്കൽ പുററുമണ്ണും വിളഭൂമിയിലെ മണ്ണുംകൂടി തേച്ചു് പ്രണവത്തോടുകൂടികൊണ്ടു വെള്ളംകൊണ്ടു കഴുക.

ഏവം സാധുവിശോധ്യ തം സ്നപിതയേ-
ജ്ജത് പൂൎണകുംഭാംഭസാ
മാനസ്തോകജുചാ കഷായപയസാ-
ऽവോചാമമന്ത്രേണ ച
അങ്ഗ്യാന്തൈൎദ്ധ്രുവതഃ ഫലാദ്ഭിരഥ മൂ-
ലേനാന്തരാബ്ലിംഗകൈഃ
സിഞ്ചേദച്ഛജലൈസ്തതോ ഗിരിതനയാ-
നേത്രത്രയോന്മീലനം. ൯൫

ഏവം സാധുവിശോധ്യ—ഇങ്ങനെ സാധുവാകുംവണ്ണം വിശോധിച്ചു്, മാനസ്തോകജുചാ പൂൎണകുംഭാംഭസാ—മാനസ്തോകേതനയേ മാനഃ' എന്ന ഋക്കുകൊണ്ടു നിറച്ചു് ഇരുവമ്പലശംകൊണ്ടും, അവോചാമമന്ത്രേണ കഷായപയസാ ച—'അവോചാമ കവയേ' എന്ന ഋക്കുകൊണ്ടു് കിഴക്കെ കഷായജലംകൊണ്ടും, ധ്രുവതഃ അങ്ഗ്യാന്തൈഃ—പ്രണവംകൊണ്ടു് തെക്കെ ഗോമൂത്രവും പടിഞ്ഞാറെ ചാണകനീരും വടക്കെ പാലും അഗ്നികോണിലെ തൈരും നിരൃതികോണിലെ നെയ്യും നിറച്ച കലശങ്ങളെക്കൊണ്ടും, അഥ മൂലേന ഫലാദ്ഭിഃ—പിന്നെ മൂലംകൊണ്ടു വായുകോണിലെ ഫലജലംകൊണ്ടും, തം സ്നപിതയേത്— ശങ്കരനാരായണനെ അഭിഷേകം ചെയ്വൂ. അന്തരാ അബ്ലിംഗകൈഃ അച്ഛജലൈഃ സിഞ്ചേത്—ഇടയിൽ ആപോഹിഷ്ഠാദിത്രയംകൊണ്ടു് ശുദ്ധജലംകൊണ്ടു അഭി

‘സോമാരുദ്രാവി വൃഹതം വിഷൂചീം’ എന്ന ഋക്കുകൊണ്ടു് അൎഘ്യമിദം പാദ്യമിദം എന്നു കൂട്ടി അൎഘ്യപാദ്യങ്ങളെ കൊടുത്തു് തഥാ ഗന്ധം പുഷ്പം പവിത്രം—ഈ മന്ത്രംകൊണ്ടുതന്നെ ചന്ദനത്തെയും പൂവിനേയും സ്വൎണ്ണപവിത്രത്തേയും കൊടുക്കു് - യുവം വസ്ത്രാണീതി വസ്ത്രം സമൎപ്പയേത്—‘യുവം വസ്ത്രാണിപീവസാവസാഥേ’ എന്ന ജപിച്ചു കോടിവസ്ത്രം ഉടുപ്പിപ്പൂ.

> ദത്വോത്തരീയം ച ബൃഹസ്പതേ അതി-
> ത്യൃചാഥ വേദാഹമിതോപവീതകം
> സ്വൎണ്ണമലങ്കരണാനി ധൂരസീ-
> ത്യനേന ധൂപം ച തഥാ സമൎപ്പയേത്. ൯൭

അഥ ബൃഹസ്പതേ അതി ഇതി ഋചാ ഉത്തരീയം—‘ബൃഹസ്പതേ അതിയദൎയ്യോ അൎഹാത്’ എന്നതുകൊണ്ടു് ഉത്തരീയത്തെയും, വേദാഹം ഋചാ ഉപവീതകം—‘വേദാഹമേതം പുരുഷം മഹാന്തം’ എന്നതുകൊണ്ടു് സ്വൎണ്ണമായ ഉപവീതത്തെയും. സ്വൎണ്ണമലങ്കരണാനി ച ഭവപാദത്തിന്റെ മൂലംകൊണ്ടു മാല ഇടങ്ങിയുള്ള അലങ്കാരങ്ങളേയും കൊടുപ്പൂ. തഥാ ‘ധൂരസീ’ത്യനേന ധൂപം ച സമൎപ്പയേത്—അപ്രകാരം ‘ധൂരസി ധൂൎവധൂൎവന്തം’ എന്നതുകൊണ്ടു ധൂപത്തെയും സമൎപ്പിപ്പൂ.

> ഉദ്ദീപ്യസ്വേത്യുപഹരതു തസ്മൈ പ്രദീപം സമിദ്ധോ
> അഞ്ജന്നിത്യഞ്ജനമപി ച ഗോരോചനാം താരകേണ
> സോമാരുദ്രായുവമിതി ജപൻ ദൎപ്പണം ദൎശയിത്വാ-
> ഗ്നാവിഷ്ണൂ ഇത്യപി മനുവരേണ സ്തുതിമാദധീത. ൯൮

പ്രദീപം ഉപഹരതു—‘ഉദ്ദീപ്യസ്വ ജാതവേദോപഘ്നൻ’ എന്നതുകൊണ്ടു വിളക്കിനേയും കാട്ടൂ. സമിദ്ധോ അഞ്ജൻ ഇതി അഞ്ജനം—‘സമിദ്ധോ അഞ്ജൻ കൃദരം മതീനാം’ എന്നതുകൊണ്ടു് അഞ്ജനത്തെ കണ്ണിലെഴുതൂ. താരകേണ ഗോരോചനാം—പ്രണവംകൊണ്ടു ഗോരോചനക്കുറി ഇട്ടു. സോമാരുദ്രായുവം ഇതി ജപൻ ദൎപ്പണം ദൎശയിത്വാ—‘സോമാരുദ്രായുവമേതാന്യസ്മേ’ എന്നതുകൊണ്ടു വാൽക്കണ്ണാടിയെ കാട്ടൂ. അഗ്നാവിഷ്ണൂ ഇതി മനുവരേണ സ്തുതിം ച ആദധീത—‘അഗ്നാ വിഷ്ണൂ ദേവാമപവിഷം’ ഈ മന്ത്രംകൊണ്ടു് സ്തുതിയേയും ചെയ്വൂ.

യുവാദ്യമേതാനീതി പ്രാ-
ർത്ഥ്യൗഷധയ ഇതി വികീര്യ പുഷ്പമപി പുണ്യാഹം
കൃത്വാ ദദ്യാൽ പാദുക-
സചാമരച്ഛത്രയാനമപി താരേണ. ൯൯

യുവമേതാനി ഇതി പ്രാർത്ഥ്യ—'യുവമേതാനി ദിവി രോചനാനി' എന്നതുകൊണ്ട് പ്രാർത്ഥിച്ച്, ഓഷധയഃ ഇതി പുഷ്പം വികീര്യ—'ഓഷധയഃ സംവദന്തേ' എന്നതുകൊണ്ട് പുഷ്പങ്ങളെ വിതറി, പുണ്യാഹം കൃത്വാ—ശിവനാരായണഃ പ്രീയതാം എന്നുകൂട്ടി പുണ്യാഹത്തേയും തളിച്ച്, താരേണ പാദുകസചാമരച്ഛത്രയാനം അപി ദദ്യാത്—പ്രണവം കൊണ്ട് പാദുകങ്ങളേയും ചാമരങ്ങളേയും ആതപത്രത്തേയും വാഹനത്തേയും കൊടുപ്പൂ. ഇങ്ങനെ ശങ്കരനാരായണങ്കലേ ക്രിയകൾ.

പൂജാക്രമേണ പുരുഷാദിചതുഷ്ടയാംഗ-
കേശാനസൃതമന്ത്രൈഃ സ്നപയേന്മഹേശ
ദിക്കോണമദ്ധ്യഗതഖണ്ഡഘടൈസ്തു ബിംബ-
ശുദ്ധൗ തദീയപരികുംഭഗണൈഃ സമേതം. ൧൦൦

മഹേശ ബിംബശുദ്ധൗ ഇതി—ശിവങ്കൽ ബിംബശുദ്ധികലശാഭിഷേകത്തിങ്കൽ, പൂജാക്രമേണ പുരുഷാദിചതുഷ്ടയാംഗകേശാനസൃതമന്ത്രൈഃ—പൂജയിങ്കൽ പറയുന്ന ക്രമത്തെ അനുസരിച്ച് തൽപുരുഷനും അഘോരനും സദ്യോജാതനും വാമദേവനും ഈ നാലും ദിക്കുകളിലും ഈ പഞ്ചബ്രഹ്മത്തിന്റെ ഹൃദയവും ശിഖയും കവചവും ശിരോമന്ത്രവും ഈ നാലും കോണുകളിലും ഈശാനൻ നടുവിലുമായിട്ട്, ദിക്കോണമദ്ധ്യഗതഖണ്ഡഘടൈഃ തദീയപരികുംഭഗണൈഃ സമേതം—നാലു ദിക്കുകളിലേയും നാലു കോണുകളിലേയും നടുവിലേയും ഖണ്ഡങ്ങളിലെ ബ്രഹ്മകലശങ്ങളെക്കൊണ്ട് തത്പരികലശങ്ങളോടുകൂടുംവണ്ണം, സ്നപയേത്—അഭിഷേകത്തെ ചെയ്വൂ.

ധ്യാത്വാ ദേവമഘോരതോ ദിശതു ഗ-
ന്ധം വാമദേവാംശുകം
പുഷ്പം ചാപി ശിവേന തത്പുരുഷതോ
ധൂപം സദീപാർഘ്യകം

ആനമ്യാഥ സുഗന്ധചൎച്ചിതകരോ
ഭാഗാൻ ദിശാപാലകരോ
വൃത്താന്താൻ വിധിവിഷ്ണുരുദ്രജിനവ-
ഗ്ഗൈസ്ത്രരാലഭതോ ക്രമാത്. ൧൦൫

ദേവം ധ്യാത്വാ-പിന്നെ മൂലംകൊണ്ടു് ആവാഹിച്ചു് ആവാഹനമുദ്രയും വ്യാപകാംഗവും ചെയ്തു ധ്യാനിച്ചു് പാദ്യാൎഘ്യാചമനങ്ങളെ കൊടുത്തു്; അലംകാരതഃ ഗന്ധം-അലങ്കാരമന്ത്രംകൊണ്ടു ചന്ദനത്തേയും, വാമതഃ അംബരം-വാമദേവമന്ത്രംകൊണ്ടു കോടിവസ്ത്രത്തെയും, ശിവേന പുഷ്പം-ഈശാനനെക്കൊണ്ടു പുഷ്പത്തേയും, തൽപുരുഷതഃ ധൂപം സദീപാൎഘ്യകം-തൽപുരുഷനെക്കൊണ്ടു ധൂപത്തേയും ദീപത്തേയും അൎഘ്യത്തേയും, ദിശേല്ല-കൊടുപ്പൂ. അഥ ആനമ്യ-പിന്നെ ദേവനെ നമസ്കരിച്ചു്; സുഗന്ധചൎച്ചിതകരഃ-രണ്ടുകൈയിലും അഷ്ടഗന്ധത്തെ പിരട്ടി, വിധിവിഷ്ണുരുദ്രജിനവഗ്ഗൈസ്ത്രഃ വൃത്താന്താൻ ഭാഗാൻ ക്രമാത് ആലഭേത-ബ്രഹ്മഗായത്രികൊണ്ടു ശിവലിംഗത്തിന്റെ ചതുരശ്രഭാഗത്തേയും വിഷ്ണുഗായത്രികൊണ്ടു് അഷ്ടാശ്രഭാഗത്തേയും രുദ്രഗായത്രികൊണ്ടു് വൃത്തഭാഗത്തേയും സ്പൎശിപ്പൂ.

തത്പുരുഷായ വിദ്മഹേ പിതാമഹായ ധീമഹി
തന്നോ ബ്രഹ്മാ പ്രചോദയാത്.
തത്പുരുഷായ വിദ്മഹേ ജനാൎദ്ദനായ ധീമഹി
തന്നോ വിഷ്ണുഃ പ്രചോദയാത്.
തത്പുരുഷായ വിദ്മഹേ മഹാദേവായ ധീമഹി
തന്നോ രുദ്രഃ പ്രചോദയാത്-ഇതു ഗായത്രികൾ മൂന്നു.

തദ ഗായത്ര്യ ഇതി പ്രോക്താഃ സിതമാല്യാദിഭിസ്സുരഃ
പ്രാൎച്ച്യ നീരാജ്യ പുണ്യാഹമാചരേന്മൂൎത്തിപൈഃ സഹ. ൧൦൬

ഇതി തദ്ഗായത്ര്യഃ പ്രോക്താഃ-ഇങ്ങനെ ഗായത്രികൾ മൂന്നു പറയപ്പെട്ടു. തതഃ സിതമാല്യാദിഭിഃ പ്രാൎച്ച്യ-പിന്നെ വെളുത്ത പുഷ്പങ്ങളെക്കൊണ്ടും മാലകളെക്കൊണ്ടും ഗന്ധംകൊണ്ടും അലങ്കരിച്ചു്; നീരാജ്യ മൂൎത്തിപൈഃ സഹ പുണ്യാഹം ആചരേത്-പിന്നെ നീരാജനമുഴിഞ്ഞു് പരികൎമ്മികളോടുംകൂടി, സദാശിവഃ പ്രീയതാം എന്ന വിശേഷയുക്തം പുണ്യാഹത്തേയും ചെയ്വൂ.

ഇവിടെ ഒരു പക്ഷാന്തരത്തെ പറയുന്നു :—

മൂലേനാവാഹ്യ തസ്മൈ സകളിതമഹസേ
*കല്പവിത് സംപ്രദദ്യാത്
പാദ്യാദ്യം ഭൂഷണാന്തം നവകമഥ സമ-
ർപ്യോർമ്മികാകർണ്ണഭൂഷാഃ
ഇഷ്ട്വാ ഗന്ധാദിഭിഃ പാദുകമഥ സഹയാ-
നാതപത്രം പ്രദദ്യാത്
സാദർശം ചാഥ പുണ്യാഹമപി ചരേന്നീ-
രാജനം ചേതി വേജ്യാ. ൫൦൩

കല്പവിത് ഗുരുഃ മൂലേന ആവാഹ്യ-കല്പജ്ഞനായിരിക്കുന്ന ആചാര്യൻ മൂലംകൊണ്ടു് ആവാഹിച്ചു; സകളിതമഹസേ തസ്മൈ-വ്യാപകാംഗന്യാസം ചെയ്തിരിക്കുന്ന ദേവനായിക്കൊണ്ടു് പാദ്യാദ്യം ഭൂഷണാന്തം നവകം സംപ്രദദ്യാത്-പാദ്യം അർഘ്യം ആചമനീയം മധുപർക്കം പുനരാചമനീയം സ്നാനം വസ്ത്രം ഉപവീതം ഭൂഷണം ഈ ഒമ്പതിനേയും മൂലംകൊണ്ടു കൊടുപ്പൂ. അഥ ഊർമ്മികാകർണ്ണഭൂഷാഃ സമർപ്യ-അംഗുലീയകത്തെയും കുണ്ഡലദ്വയത്തെയും സമർപ്പിച്ചു്, ഗന്ധാദിഭിഃ ഇഷ്ട്വാ-ഗന്ധപുഷ്പധൂപദീപങ്ങളെക്കൊണ്ടു പൂജിച്ചു്; പാദുകം സഹയാനാതപത്രം സാദർശം ച പ്രദദ്യാത്-പാദുകത്തേയും സവാഹനത്തേയും ആതപത്രത്തേയും, ആദർശം-കണ്ണാടിയേയും കൊടുപ്പൂ. പുണ്യാഹം നീരാജനം ച ചരേത്-പിന്നെ പുണ്യാഹംചെയ്തു നീരാജനത്തേയും ഉഴിവൂ. ഇതി വാ ഇജ്യാ-ഇവിടെ പൂജാക്രമം ഇങ്ങനെയുമാം.

ദുർഗ്ഗയുടെ ക്രിയയെ പറയുന്നു :—

ദുർഗ്ഗാസൂക്താദ്യൃഗ്ഭിഃ ക്രമാത് സ്നപയേദ്
ഗവ്യൈർമൃദാലിപ്യ മൂ-
ർദ്ധാരാ വാരുണപഞ്ചകേന മഹിഷാ-
ദൗ പാവമാനേന വാ
കഷായാദ്യൈരപി ശാലിതണ്ഡുലഭവാ
ച്ചൂർണ്ണേന ലിപ്ത്വാ സമാ-
സിഞ്ചേദ്ദ്വാദശരത്നഗന്ധകലശാ-
ദ്യൈഃ പഞ്ചദുർഗ്ഗാണുഭിഃ. ൫൦൪

അഥ മഹിഷാദൗ-അനന്തരം ദുർഗ്ഗയിങ്കൽ, ദുർഗ്ഗാസൂക്താദ്യൃഗ്ഭിഃ ഗവ്യൈഃ ക്രമാത് സ്നപയേത്-സോദുർഗ്ഗാദയെ നമഃ ഗോമൂ

* 'ഗുരുരേവ' ഇതിപാഠം.

എന്നും 'അയം പശ്ചാദ്വിശ്വവ്യചാഃ' എന്നും 'അയമുത്തരാൽ സംയൻ' എന്നും 'അയമുപരിഷ്ട്വവാൿ' എന്നും ഇങ്ങനെയാദിയായ മന്ത്രങ്ങളെക്കൊണ്ടു നീരാജനത്തെ അഞ്ചിനേയും ഉഴിഞ്ഞു*, സോപാകൈതഃ അഞ്ജലിഃ സ്തുവീത-പഞ്ചദുർഗ്ഗാദിവേദമന്ത്രംകൊണ്ടും സ്തോത്രങ്ങളെക്കൊണ്ടും സ്തുതിപ്പൂ. ഇങ്ങനെ ദുർഗ്ഗയിങ്കലെ ക്രിയ.

സേനാന്യാം കലശൈഃ സപൂരണസമു-
ക്തൈന ക്രമേണാഞ്ചിതൈഃ
സിഞ്ചേന്മന്ത്രിവരഃ സമൂലമനുനാ
സാസ്ത്രേണ നാ വർമ്മണാ
മൂലേനാപി ഹൃദാഗ്നിമീള ഇതി പൂ-
ർവ്വ്യാ തദിഷേത്വാദിനാ
ശന്നോദേവ്യുണനോപചാരമനുനാ
കൌശാദിഗന്ധാന്തികൈഃ. ൧൦൩

സേനാന്യാം മന്ത്രിവരഃ-സുബ്രഹ്മണ്യങ്കൽ മന്ത്രക്രിയകളുടെ യോഗത്തെ അറിഞ്ഞിരിക്കുന്ന ആചാര്യൻ, അഞ്ചിതൈഃ കൌശാദിഗന്ധാന്തികൈഃ കലശൈഃ-പൂജിച്ചിരിക്കുന്ന കുശജലം ഇടങ്ങി അഷ്ടഗന്ധജലം കഴിവോളമുള്ള കലശങ്ങളെക്കൊണ്ടു, സമൂലമനുനാ-മൂലംകൊണ്ടു പഞ്ചഗവ്യത്തിൽ മുക്കിയ കുശമുഷ്ടികൊണ്ട് തേച്ച് കുശജലംകൊണ്ടു നിറച്ച നടുവിലെ കലശങ്ങളേയും, സാസ്ത്രേണ-അസ്ത്രംകൊണ്ടു പഞ്ചഗവ്യത്തിൽ മുക്കിയ ദർഭമുഷ്ടികൊണ്ട് തേച്ച് പഞ്ചഗവ്യം [കിഴക്കേക്കലശങ്ങളെ] ആട്ടു. വർമ്മണാ-കവചംകൊണ്ടു കഷായത്തിന്റെ തൊലികൾ അരച്ചു തേച്ചു തെക്കെ കഷായം നിറച്ച കലശങ്ങളാട്ടു. മൂലേന-മൂലംകൊണ്ടു കുറുക അരച്ചതിനെ തേച്ച് പടിഞ്ഞാറെ കലശങ്ങളാട്ടു. ഹൃദാ-ഹൃദയമന്ത്രംകൊണ്ട് കടുക അരച്ചതിനെ തേച്ചു വടക്കെക്കലശങ്ങൾ ആട്ടു. അഗ്നിമീള ഇതിപൂർവ്വ്യാ-'അഗ്നിമീളേ പുരോഹിതം' എന്ന ഋക്കുകൊണ്ടു മണ്ണുതേച്ച് അഗ്നികോണിലെ കലശങ്ങളും, ഇഷേത്വാദിനാ-'ഇഷേത്വോർജ്ജേത്വാ' എന്നതുകൊണ്ട് നിരൃതിഖണ്ഡത്തിലെ രത്നജലം; ശന്നോദേവ്യുണനാ-ശന്നോദേവീകൊണ്ടു വായുഖണ്ഡത്തിലേതും, ഉപചാരമനുനാ-ഉപചാരംകൊണ്ടു അഷ്ടഗന്ധം തേച്ച് ഈശഖണ്ഡത്തിലേതും, സിഞ്ചേത്-ആട്ടു.

സംസ്ഥാപ്യ സ്വാജിനാർണ്ണതോ ബഹുളജലൈ-
ർദ്ദത്വാംശുകേ ദ്വേ യുവം
വസ്ത്രാണീത്യുപവീതഗന്ധകുസുമ-
സ്രഗ്ധൂപദീപാൻ ക്രമാത്
ദദ്യാത് ചാമരമാതപത്രമുപചാ-
രേണാഞ്ജനം ദർപ്പണം
തദ്വൈച പാദുകയുഗ്മമപ്യഥ ചരേ-
ന്നീരാജ്യ പുണ്യാഹകം. ൫൦൭

സ്വാജിനാർണ്ണതഃ ബഹുളജലൈഃ സംസ്ഥാപ്യ യുവം വസ്ത്രാണി ഇതി ദ്വേ അംശുകേ ദത്വാ-'യുവം വസ്ത്രാണി പീവസാ' എന്നതുകൊണ്ട് ഇരട്ടയായ വസ്ത്രത്തെ ഉടുപ്പിച്ച്, ഉപചാരേണ ഉപവീതഗന്ധകുസുമസ്രഗ്ധൂപദീപാൻ- ഉപചാരംകൊണ്ട് സ്വർണ്ണയജ്ഞോപവീതത്തെയും ചന്ദനത്തെയും പുഷ്പത്തെയും മാലയേയും ചാർത്തി ധൂപദീപങ്ങളേയും കാട്ടി, ചാമരം ആതപത്രം അഞ്ജനം ദർപ്പണം പാദുകയുഗം അപി തദ്വൈച ദദ്യാത്-പിന്നെ ഉപചാരംകൊണ്ടുതന്നെ ചാമരദ്വയത്തെയും ഛത്രത്തെയും അഞ്ജനത്തെയും എഴുതുകയും കണ്ണാടികാട്ടുകയും പാദുകദ്വയത്തെയും ദേവനായിട്ടു കൊടുപ്പൂ. അഥ നീരാജ്യ പുണ്യാഹകം ചരേത്- പിന്നെ നീരാജനം ഉഴിഞ്ഞു 'സ്കന്ദഃ പ്രീയതാം' എന്നുക്തി പുണ്യാഹത്തെയും ചെയ്വൂ. ഇങ്ങനെ സുബ്രഹ്മണ്യങ്കൽ.

സ്വാഷ്ടമൂർത്തിമനവഃ സ്വകമൂലം
ചാപി ബിംബകലശസ്നപനേ സ്യുഃ
വിഘ്നരാജി നിജമൂലകമാദ്യ-
മദ്ധ്യനിഷ്ഠമുഭയോഃ സ്നപനം സ്യാത്. ൫൦൮

വിഘ്നരാജി-ഗണപതിയിങ്കൽ, ബിംബേഷ്വാദികലശസ്നപനേ സ്വാഷ്ടമൂർത്തിമനവഃ സ്വകമൂലം ച സ്യുഃ-ബിംബേഷ്വാദികലശങ്ങൾ ആടുന്നതിന്ന പിറത്തെ പ്രാഗാദിപ്രദക്ഷിണക്രമേണ ഗണജയാദി പരിവാരമന്ത്രങ്ങളും ഒടുക്കം ബ്രഹ്മകലശത്തിന്ന മൂലവും മന്ത്രം ഭവിക്കും. ആദ്യേ നിജമൂലകം-ശാസ്താവിങ്കൽ ടിക്കും കോണും ക്രമേണ കഴിഞ്ഞാൽ ഒടുക്കം ബ്രഹ്മകലശത്തിന്നും തന്റെ മൂലം തന്നെ മന്ത്രം ഭവിക്കും. ഉഭയോഃ മദ്ധ്യനിഷ്ഠം സ്നപനം സ്യാത്-ഇവിടെ രണ്ടെടത്തും നടുവിലെ ഖണ്ഡത്തിലെ കലശങ്ങൾ ഒടുക്കം തന്നെ ആടണം.

പഞ്ചോപഹാരാൻ പ്രദദാതു വിഘ്നേ
മൂലേന താൻ ശാസ്തരി ദർപ്പണം ച
നീരാജ്യ പുണ്യാഹമപി പ്രകുര്യാ-
ദിതീരിതാഽത്രാഖിലബിംബശുദ്ധിഃ. ൧൦൯

വിഘ്നേ മൂലേന പഞ്ചോപഹാരാൻ പ്രദദാതു—ഗണപതിയിങ്കൽ മൂലംകൊണ്ടു വസ്ത്രാദികൊടുത്തു് ജലഗന്ധപുഷ്പധൂപദീപങ്ങളായ പഞ്ചോപഹാരങ്ങളെക്കൊടുപ്പൂ. ശാസ്തരി താൻ ദർപ്പണം ച—ശാസ്താവിങ്കൽ വസ്ത്രാദിയും പഞ്ചോപഹാരങ്ങളേയും കൊടുത്തു് കണ്ണാടിയേയും കാട്ടൂ. നീരാജ്യ പുണ്യാഹം അപി പ്രകുര്യാത്—പിന്നെ രണ്ടേടത്തും നീരാജനത്തെ ഉഴിഞ്ഞു് 'വിഘ്നഃ പ്രീയതാം' 'ശാസ്താ പ്രീയതാം' ഇത്യാദി വിശേഷയുക്തമായി പുണ്യാഹത്തെയും ചെയ്യൂ.

ഇതി അഖിലബിംബശുദ്ധിഃ ഈരിതാ—ഇങ്ങനെ എല്ലാവരുടെ ബിംബശുദ്ധിയും ഉപഹാരദാനവും പറയപ്പെട്ടു.

ദത്വാർഘ്യമുത്തിഷ്ഠമനുപ്രജാപീ
പ്രോത്ഥാപ്യ യാനേ പ്രവിധായ ബിംബം
പ്രദക്ഷിണപ്രക്രമതോ നയേത്ത-
ന്മണ്ഡപം ശാകുനകാദിജാപീ. ൧൧൦

അർഘ്യം ദത്വാ—പിന്നെ പുഷ്പാഞ്ജലി ചെയ്തു അർഘ്യത്തെക്കൊടുത്തു്, ഉത്തിഷ്ഠമനുപ്രജാപീ ബിംബം പ്രോത്ഥാപ്യ—'ഉത്തിഷ്ഠ ബ്രഹ്മണസ്പതേ' എന്ന ഋക്കു ജപിച്ചു് ബിംബത്തെ എടുത്തു്, യാനേ പ്രവിധായ—വാഹനത്തിങ്കൽവച്ചു്, ശാകുനകാദിജാപീ പ്രദക്ഷിണപ്രക്രമതഃ—കനിക്രദജ്ജനുഷം ഇത്യാദിയും സ്വസ്തിസൂക്തവും ജപിച്ചു് അധിവാസമണ്ഡപത്തിന്ന് പ്രദക്ഷിണമായി കൊണ്ടുപോയി—തദ് മണ്ഡപം നയേത—ആ ബിംബത്തെ മണ്ഡപത്തെ നയിപ്പൂ.

രഥാദ്യാരോപേ രഥേ തിഷ്ഠ-
ന്നഖിലേഽന്തഃ പ്രദക്ഷിണേ
ഉദുത്യമിതി ശാർങ്ഗീശേ
പൌരുഷം ച ജപേദ്ബുധഃ. ൧൧൧

അഖിലേ രഥാരോപേ രഥേ തിഷ്ഠൻ അന്തഃ—എല്ലാ ദേവന്മാർക്കും രഥത്തിൽ വയ്ക്കുന്നതിന്ന് 'രഥേ തിഷ്ഠൻ നയതി വാജിനഃ

പുരഃ' ഇത്യാദി മന്ത്രം. ശാൎങ്ഗീശേ പ്രദക്ഷിണേ ഉദുത്യം ഇതി—ശങ്കരനാരായണങ്ങൾ പ്രദക്ഷിണത്തിന് 'ഉദുത്യം ജാതവേദസം' ഇത്യാദിയും, ഹരൌ പൌരുഷം ച ജപേത്—വിഷ്ണുവിങ്കൽ പുരുഷസൂക്തത്തേയും ജപിപ്പൂ.

ദത്വാ ദ്വാരോപചാരൈരൎഘ്യമഖിലേ-
ഷൂദുത്യമിത്യുച്ചര-
ന്നാകൃഷ്ണേനയുതം ശിവേ സമവതാ-
ൎയ്യാന്തൎന്നയേന്മന്ത്രവിത്
ആസത്യേനമനും ഗുഹേ ഹരിഹരേ
യസ്മിന്നൃചഃപൂൎവ്വകം
മന്ത്രീ മന്ത്രമിനാക്ഷരം മുരരിപൌ
ശേഷേഷു മൂലം നിജം. ൮

അഖിലേഷു ദ്വാരി ഉപചാരൈഃ അൎഘ്യം ദത്വാ—എല്ലാ ദേവന്മാരിലും മണ്ഡപദ്വാരത്തിങ്കൽ വന്നാൽ തന്റെ തന്റെ ഉപചാരം ജപിച്ച് അൎഘ്യം കൊടുത്താൽ, ശിവേ ഉദുത്യം ഇതി ആകൃഷ്ണേനയുതം ഉച്ചരൻ സമവതാൎയ്യ അന്തഃ നയേത്—ശിവങ്കൽ 'ഉദുത്യം ജാതവേദസം' എന്നും 'ആകൃഷ്ണേന രജസാ വൎത്തമാനഃ' എന്നും ജപിച്ച് ബിംബത്തെ വാഹനത്തിങ്കൽ നിന്ന് എടുത്ത് അകത്തേയ്ക്കു കൊണ്ടുപോവൂ. മന്ത്രവിത ഗുഹേ ആസത്യേന മനും—മന്ത്രജ്ഞനായ ഗുരു സുബ്രഹ്മണ്യങ്കൽ 'ആസത്യേന രജസാ' ഇത്യാദി മന്ത്രം ജപിച്ചും, ഹരിഹരേ യസ്മിന്നൃചഃ പൂൎവ്വകം ശങ്കരനാരായണങ്കൽ 'യസ്മിൻ വൃക്ഷേ സുപലാശേ' എന്നു ജപിച്ചും ബിംബത്തെ അകത്തുകൊണ്ടുപോവൂ. മന്ത്രീ മുരരിപൌ ഇനാക്ഷരം ശേഷേഷു നിജം മൂലം ച മന്ത്രം—വിഷ്ണുവിങ്കൽ ദ്വാദശാക്ഷരം മന്ത്രം. ശേഷം ദുൎഗ്ഗാ ഗണപതി ശാസ്താവ് ഇവൎക്ക തന്റെ മൂലമന്ത്രവും ജപിച്ചു ബിംബത്തെ അകത്തുകടത്തി ശയ്യയ്ക്കു പ്രദക്ഷിണമായി വന്നാൽ മന്ത്രം ജപിച്ച് ശയ്യയിങ്കൽ വയ്പൂ.

വാമാങ്ഗേനാത്തനിദ്രോഽഥ നമോ ഹിരണ്യ-
ബാഹ്വാദിനാ നൃഹരൌ ശാൎങ്ഗിശിവാധിശയ്യം
സത്രിഷ്ടുഭം മഹിഷമൎദ്ദിനി ദാരുകേണ
ശേഷേഷു മൂലമനുനാൎണ്ണവ ഇന്ദിരേശേ. ൯

ത്രിണയനേ വാമാദ്യനാ—ശിവങ്കൽ 'വാമദേവായ നമോ ജ്യേഷ്ഠായ നമഃ' ഇത്യാദികൊണ്ടും, ശാർങ്ഗിശിവേ നമോ ഹിരണ്യബാഹചാലിനാ—ശങ്കരനാരായണങ്കൽ 'നമോ ഹിരണ്യബാഹവേ സേനാന്യേ' ഇത്യാദികൊണ്ടും, മഹിഷവിഭേദിഷി സത്രിഷ്ടുഭാ താരകേണ—ദുർഗ്ഗയിങ്കൽ 'ജാതവേദസേ' ഇത്യാദിയോടുകൂടിയ പ്രണവംകൊണ്ടും, ശേഷേഷു മൂലതഃ—ശേഷമുള്ളവരിൽ മൂലം കൊണ്ടും, ഇന്ദിരേശേ ഋനാർണ്ണതഃ—വിഷ്ണുവിങ്കൽ ദ്വാദശാക്ഷരം കൊണ്ടും, അധിശയ്യം ന്യസ്തു—ബിംബത്തെ ശയ്യയിങ്കൽ വയ്പൂ.

വിശ്വതാ ഇതി ത്രിധാമ്നി
വ്യാപ്യാന്യേഷു സ്വമൂലതോ ബിംബം
ശായയതു സകളയിത്വാ
മന്ത്രൈഃ പ്രാസാദസമ്മുഖമിഹോക്തൈഃ. ൧൧൮

ത്രിധാമ്നി വിശ്വത ഇതി അന്യേഷു സ്വമൂലതഃ വ്യാപ്യ—വിഷ്ണുവിങ്കൽ 'വിശ്വതശ്ചക്ഷുഃ' എന്നതുകൊണ്ടും ശേഷം എല്ലാവൎക്കും തന്റെ മൂലം കൊണ്ടും വ്യാപകത്തെച്ചെയ്തു്, സകളയിത്വാ—മൂലാക്ഷരങ്ങളെ ന്യസിച്ചു്, ഇഹ ഉക്തൈഃ മന്ത്രൈഃ ബിംബം പ്രാസാദസമ്മുഖം ശായയതു—ഇവിടെ ശയ്യയിങ്കൽ വയ്പാൻ പറഞ്ഞ മന്ത്രങ്ങളെക്കൊണ്ടു ബിംബത്തെ പ്രാസാദാഭിമുഖം വരുമാറു ശയ്യയിങ്കൽ കിടത്തി രക്ഷിപ്പൂ.

പീഠം സംസ്ഥാപ്യാപചര്യാർഘ്യനിവേദ്യൈഃ
സ്നൂനേ ബിംബം ശായയേച്ചാധിശയ്യം
പ്രാസാദേ പ്രാഗ്ദ്വാരവ്യുദക്ശീർഷകം ച
പ്രത്യഗ്ദ്വാരേ യാമ്യദിക്ശീർഷകം ച. ൧൧൯

സ്നൂനേ ബിംബം പീഠം സംസ്ഥാപ്യ—സ്വരൂപവർണ്ണനങ്കൽ വിശേഷമുണ്ടു്. ബിംബത്തെ പീഠം പൂജിച്ചിരിക്കുന്ന ഭദ്രപീഠത്തിങ്കൽ പ്രാസാദാഭിമുഖമായി വെച്ചു, അർഘ്യനിവേദ്യൈഃ ഉപചര്യ—വ്യാപകാംഗവും അർഘ്യാദിപഞ്ചോപചാരങ്ങളെക്കൊണ്ടു പൂജയും ചെയ്തു അർഘ്യപുഷ്പാഞ്ജലി ചെയ്താൽ, പ്രാഗ്ദ്വാരി പ്രാസാദേ ഉദക്ശീർഷകം—കിഴക്കോട്ടു നടയായിരിക്കുന്ന പ്രാസാദമെങ്കിൽ വടക്കോട്ടു ശിരസ്സുവരുമാറും, പ്രത്യഗ്ദ്വാരേ യാമ്യദിക്ശീർഷകം—

പശ്ചിമദ്വാരമായ പ്രാസാദമെങ്കിൽ തെക്കോട്ടു ശിരസ്സുവരുമാറു; അധിശയ്യം ശായയേത്—ശയ്യയിങ്കൽ ബിംബത്തെ കിടത്തി രക്ഷിപ്പൂ.

ഇതി തന്ത്രസമുച്ചയേ തുരീയഃ
പടലോ മണ്ഡപസംസ്ക്രിയാക്രമാഢ്യഃ
കഥിതഃ കലശേശവഹ്നിശയ്യാ—
വിധിമാൻ ബിംബവിശുദ്ധിവിധ്യുപേതഃ

ഫ ഫ ന്ന

ഇതി തന്ത്രസമുച്ചയേ—ഈ പ്രകാരം തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തിൽ, മണ്ഡപസംസ്ക്രിയാക്രമാഢ്യഃ—മണ്ഡപസംസ്കാരത്തിന്റെ ക്രമങ്ങളോടുകൂടി - കലശേശവഹ്നിശയ്യാവിധിമാൻ—കലശേശപൂജയുടേയും അഗ്നിജനനത്തിന്റെയും ശയ്യാപൂജാദികളുടേയും വിധികളോടുകൂടി, ബിംബവിശുദ്ധിവിധ്യുപേതഃ—ബിംബശുദ്ധികലശാഭിഷേകക്രമങ്ങളോടും കൂടിയിരിക്കുന്ന, തുരീയഃ പടലഃ കഥിതഃ—നാലാമത്തെ പടലം പറയപ്പെട്ടു. സമാപ്തമായി എന്ന താൽപര്യം.

ഇതി തന്ത്രസമുച്ചയഭാഷായാം
ചതുൎത്ഥഃ പടലഃ സമാപ്തഃ.

